# കലാകൗമുദി

വില: 1 രൂപ 80 പൈസ ഫെബ്രുവരി 3, 1985





Printer & Publisher; M.S. Sreenivasan
Printed at S.T. Reddiar & Sons,
Ernakulam.



Postal Address:
Kala Kaumudi Group of Publications,
Kaumudi Buildings, Pettah,
Trivandrum 695 024.





**490**


## സ്പെഷ്യൽ റിപ്പോർട്ട്



## സ്പെഷ്യൽ ഫീച്ചർ



## കവിത



## ആത്മകഥ



## മീഡിയ



## ലേഖനം



## കഥ



## നോവൽ



## സ്പോർട്സ്



## മുഖചിത്രം

ഡിസൈൻ: ശ്രീ. എസ്. രാജേന്ദ്രൻ

## ഹനുമാൻ കോംപ്ലെക്സ്

'ആണുങ്ങളെത്തേടുന്നതി നിടയ്ക്ക്' വി. കെ. കൃഷ്ണമേനോന്റെ ധിക്കാരത്തെക്കുറിച്ച് എം. പി. നാരായണപിള്ള പരാമർശിച്ചുകണ്ടു.

ഐ. സി. എസ്. എഴുതാൻ ബിലാത്തിയിൽ പോയ മകൻ റേറബിറം മാനേഴ്സ് പഠിക്കാൻ അമാന്തം കാട്ടുന്നതിൽ അരിശംപൂണ്ട് മോട്ടിലാൽ കഴിഞ്ഞിരുന്ന കാലത്തു് കട്ടൻചായയും കടിച്ച് 'ഉണ്ണാതേം ഉറങ്ങാതേം' ഇന്ത്യാലീഗുമായി ഓടിനടക്കുകയായിരുന്നു പാവം നമ്മുടെ മേനോൻ. (അന്തോണിയേയും രാജീവിനേയും കുറിച്ച് പറഞ്ഞതിന്റെ പുരാവൃത്തമാണിതു്). നെഹ്റുവിനെ ഒരുതരത്തിൽ ഇൻസ്പയർ ചെയ്തതും മേനോനായിരുന്നല്ലൊ. പിൽക്കാലത്തു് 'ഇന്ത്യയെക്കണ്ടെത്തലിനു'' ആമുഖം എഴുതാൻ നെഹ്റു അർഹനായിക്കണ്ടതും കൃഷ്ണമേനോനെ ആയിരുന്നു. പക്ഷേ, ചേരിചേരാ നയത്തിന്റെ ഉപജ്ഞാതാവായ ഈ ഉശിരൻ, അനുക്രമം നെഹ്റുവിന്റെ ഒരു കാര്യസ്ഥനായിത്തീരുകയാണുണ്ടായതു്. ചൈനയുമായി ഉണ്ടായ യുദ്ധപരാജയത്തിന്റെ എല്ലാ അപമാന ഭാരങ്ങളുംപേറി പില്ക്കാലത്തു് ഇരുളിൽ അസ്തമിക്കുവാൻ മേനോൻ വിധിക്കപ്പെടുകയും ചെയ്തു.

നമ്മൾ ദ്രാവിഡർ എല്ലാക്കാലത്തും വടക്കേ ഇന്ത്യാക്കാരന്റെ തടിമിടുക്കിലും, തൊലിവെളുപ്പിലും വീണുപോയിട്ടേയുള്ളു. (ഹിന്ദി പറയുന്ന പിച്ചക്കാരനു് നാമിപ്പോഴും അമ്പതു പൈസയിൽക്കുറഞ്ഞു് കൊടുക്കാറില്ലല്ലൊ.)

ഈ 'ഹനുമാൻ കോംപ്ലെക്സിൽ'നിന്നു് നമുക്കു് മോചനമില്ല. ഹനുമാൻ ചിരഞ്ജീവിയായ ആണുതന്നെ; ഹനുമാനു് ധിക്കരിക്കാൻ തോന്നിയതു് രാവണനെയും!

ജി. അരവിന്ദൻ.

## രാജനും ഉമയും ഊഞ്ഞാലിൽ അല്ല

486–ാം ലക്കത്തിൽ വിലാസിനിയെപ്പററി ടി.വി. കൊച്ചുബാവ എഴുതിയതിൽ ഒരു പിശകുണ്ടു്. ഉമയും രാജനും ഊഞ്ഞാലിലെ കഥാപാത്രങ്ങളല്ല. ഇണങ്ങാത്ത കണ്ണികളിലേതാണു്.

സി. വിനോദ്
തിരുവനന്തപുരം.

## കെ. സുരേന്ദ്രൻ

കെ. സുരേന്ദ്രന്റെ ആത്മകഥയുടെ തുടക്കം മുതൽതന്നെ ആ അനുഗൃഹീതനായ എഴുത്തുകാരന്റെ വശ്യമായ ശൈലി തിളങ്ങുന്നു. എഴുത്തിനെന്തിനാർഭാടമെന്നു് ആ തിളക്കം വിളിച്ചു പറയുന്നു. ഓരോ ലക്കവും ഞങ്ങൾ ആത്മകഥയുടെ അടുത്ത ഭാഗത്തിനായി കാത്തിരിക്കും.

എ. ബഷീർ
പി. സുരേന്ദ്രൻ
ബി. രഘു, അബുദാബി.

II

കെ. സുരേന്ദ്രൻ തുടക്കത്തിൽത്തന്നെ തന്റെ ആത്മമിത്രമായ പാറപ്പുറത്തെ ഓർത്തതു് ഉള്ളിൽത്തട്ടി. പാറപ്പുറത്തിന്റെ ചരമവാർഷികം വന്നതും കടന്നുപോയതും തിരഞ്ഞെടുപ്പിന്റെ തിരക്കിൽ അറിയാത്തവരാണല്ലോ നമ്മുടെ നാട്ടുകാർ—എന്തിനു് അദ്ദേഹത്തിന്റെ സ്വന്തം പ്രദേശത്തുകാർ പോലും!

സി. വേണുഗോപാൽ
മാവേലിക്കര.

## തിരഞ്ഞെടുപ്പും സിദ്ധാന്തങ്ങളും

തിരഞ്ഞെടുപ്പിനോടനുബന്ധിച്ചു വന്ന ലേഖനങ്ങളും റിപ്പോർട്ടുകളും ശ്രദ്ധാപൂർവം നോക്കിയിരുന്നു. ഇടതുപക്ഷത്തിന്റെ പരാജയത്തിൽ ഏററവും ഖിന്നരായ പതിനായിരക്കണക്കിനാളുകളിൽ ഒരുവനാണു ഞാൻ. വടക്കുന്നു വന്ന തരംഗമല്ല, മററു ചിലകാരണങ്ങളാണു്, കേരളത്തിൽ ഇടതുപക്ഷപരാജയം ആവർത്തിച്ചതിനുകാരണം എന്നതിനോടു ഞാനും യോജിക്കുന്നു. ഒരു കാര്യം മാർക്സിസ്ററുപാർട്ടിയെങ്കിലും ഓർക്കണം. ബഹുഭൂരിപക്ഷംവരുന്ന പിന്നോക്ക–ഹരിജനവിഭാഗങ്ങൾ ആ പാർട്ടിയിൽനിന്നു് തിരിച്ചുപൊയ്ക്കൊണ്ടിരിക്കുകയാണു്. പിന്നെങ്ങനെ അവർ ജയിക്കും? തിരിച്ചുചെല്ലുന്ന ഈ വിഭാഗങ്ങൾക്കു് വലതുപാർട്ടികൾ അർഹിക്കുന്ന അംഗീകാരം നല്കുന്നുണ്ടു്—എന്നതും കാണുക.

പി. കെ. ഗോവിന്ദകുമാർ,
കൊട്ടാരക്കര.

II

കേരളത്തിൽ ഇടതുപക്ഷപരാജയത്തിനു കാരണം പാർട്ടിനേതൃത്വം തന്നെയാണു്. ലേഖനങ്ങളും പ്രസംഗങ്ങളുംകൊണ്ടും, വല്ലപ്പോഴും വരുന്ന തിരഞ്ഞെടുപ്പുകാലത്തെ യോഗവേദികളിൽ നിന്നുള്ള ജനസമ്പക്വും കൊണ്ടുമാത്രം ജയിക്കാനാവില്ലെന്നു് ഈ നേതാക്കൾ ഓർക്കുന്നില്ല.

എസ്. സുരേഷ്,
കണ്ണൂർ.

III

വർഗ്ഗീയതയെ സൂത്രത്തിൽ താലോലിച്ചും, സ്വന്തം ക്യാമ്പിലെതന്നെ അഴിമതിക്കുനേരെ കണ്ണടച്ചും, ഭരണക്യാമ്പിലെ അഴിമതിക്കുനേരെ പരസ്യമായി കടലാസുയുദ്ധം നടത്തിയും, രഹസ്യമായി അഴിമതിപ്പങ്കുപററിയും ഇവിടെ എത്രനാൾ ഇനിയും ഇടതുപക്ഷം പുലരും?

വൈ. എ. റഹിമാൻ,
മട്ടാഞ്ചേരി.

IV

സി. പി. എമ്മും. കൂട്ടുകാരും ഇങ്ങനെ തോല്ക്കാൻ കാരണമെന്തെന്നു് ഗംഗാതരംഗങ്ങളെണ്ണി സമയം പാഴാക്കേണ്ട. ഇവിടത്തെ ട്രേഡ് യൂണിയൻ–കൃഷിത്തൊഴിലാളി–ഹരിജനരംഗങ്ങളിൽ അവരുടെപോഷകസംഘടനകൾക്കുള്ള ആത്മാർത്ഥതയില്ലായ്മമാത്രം കണ്ടാൽ മതി. യുവജനങ്ങൾ ഉണ്ടു്, ഡി. വൈ. എഫ്. ഐ. യും മററും. അതിന്റെ ഫലവുമുണ്ടു്. അതുമാത്രം മതിയോ? ചെറുപ്പക്കാരെവിട്ടു് വലതുപക്ഷം വിള കൊയ്യുന്നു. വയസ്സരെ വിട്ടു് ഇടതുപക്ഷം പാർലമെൻററി ഡെമോക്രസി കളിച്ചു് തോൽക്കുന്നു. പാർലമെൻററിഡെമോക്രസി കളിക്കു. പക്ഷേ, എന്നും അതു് സ്ഥിരം മുഖങ്ങളൊക്കൊണ്ടു മാത്രം വേണോ? പിന്നൊന്നുള്ളതു് വർഗ്ഗസ്വപ്നങ്ങൾ കാണിച്ചുതന്നവർ ജാതി–ഉപജാതി വലകളിലെ തടവുകാരായതാണു്. യഥാർത്ഥ ഇടതുപക്ഷ സ്വപ്നങ്ങളിലേക്കു് കേരളീയരെ കൊണ്ടുപോകാൻ ആളുണ്ടോ? ഞങ്ങൾക്കുടെ വരാം. അല്ലെങ്കിൽ ഞങ്ങൾ, ഈ പാവങ്ങൾ, പുണ്യപാപച്ചുമടുകളുമായി വല്ല മലയും ചവിട്ടിക്കഴിഞ്ഞോളാം.

വി. ഗോപാലപ്പണിക്കർ,
കായംകുളം.

V

തിരഞ്ഞെടുപ്പുഫലപ്രവചനത്തിൽ കലാകൗമുദിലേഖകൻ ഇങ്ങനെ പാളിപ്പോയല്ലോ. ഇടതുപക്ഷത്തെവിസ്ലികളെപ്പോലെ നിങ്ങളും എന്തിനു് വേഷംകെട്ടുന്നു?

സി. പി. രമേശ്,
തൈക്കാട്.

VI

'തരംഗസിദ്ധാന്തവും കേരളവും' എന്ന ശീർഷകത്തിൽ കലാകൗമുദിലേഖകൻ എഴുതിയ ലേഖനത്തിലെ വാദങ്ങളിൽ കടുത്ത അതൃപ്തിയുണ്ടു്. കോൺഗ്രസ്–ഐ നേടിയ വൻവിജയത്തിനു പറയുന്ന കാരണങ്ങൾ വോട്ടു് ക്യാൻവാസു ചെയ്യാൻ വേണ്ടി ജനങ്ങൾക്കു് പല ഉപകാരങ്ങളുംചെയ്തുഎന്നല്ലേ? ഉപകാരമല്ലാതെ ഉപദ്രവംചെയ്യണമായിരുന്നോ? കേന്ദ്രത്തിന്റെ പലതരം പദ്ധതികളുടെ ഭാഗമാണീ 'ഉപകാരങ്ങൾ' എന്നും നടപ്പുപദ്ധതിയുടെ കാലാവധി തീരുംമുമ്പേ ഇവയൊക്കെ ചെയ്തുതീർക്കണമെന്നുള്ളതു കൊണ്ടാണു് തിരഞ്ഞെടുപ്പിനു മുമ്പേ ചെയ്തു തീർത്തതെന്നും കാണാത്തതെന്തു്?

എം. ഇ. നൗഷാദ്, ഓച്ചിറ.

VII

ഇന്ത്യൻജനത— പ്രത്യേകിച്ച് ഇന്നത്തെ യുവതലമുറ— രാഷ്ട്രീയത്തിലും ഒരു പൈങ്കിളി കൾച്ചറിലൂടെ ദുരന്തത്തിലേക്കു് അതിവേഗം നീങ്ങിക്കൊണ്ടിരിക്കുകയാണു്. ഉത്തരേന്ത്യയിലോ തമിഴ്നാട്ടിലോ ഒക്കെ സംഭവിച്ചതു് മനസ്സിലാക്കാം. എന്നാൽ വിദ്യാഭ്യാസത്തിലും സാംസ്കാരികബോധത്തിലും മുൻപന്തിയിൽനിൽക്കുന്നതായി കേൾവികേട്ട കേരളത്തിലും ബംഗാളിലുംകൂടി ഈ ദുരന്തം— ഹോ, ലജ്ജ തോന്നുന്നു.

എം. കെ. സുരേഷ്കുമാർ
ഇരട്ടയാർ

VIII

കലാകൗമുദിയുടെ അന്ധമായ രാഷ്ട്രീയ ചായ്വിനെപ്പററി അമർഷം പ്രകടിപ്പിക്കേണ്ടിവന്നതിൽ ഖേദമുണ്ടു്.

എസ്. കെ. മേനോൻ,
കവൈററ്.



## ക്രിസ്ത്യാനികൾക്കു വേണ്ടിയുള്ള മുതലക്കണ്ണീർ

എം. പി. നാരായണപിള്ള രണ്ടു ലക്കങ്ങളിലായി സുറിയാനി ക്രിസ്ത്യാനികൾക്കുവേണ്ടി, അവരുടെ വീരഗാഥ എഴുതിയതു വായിച്ചു. വായനക്കാരെ ഇങ്ങനെ നിർബന്ധപൂർവ്വം വായിപ്പിച്ച് കൺഫ്യൂസ് ചെയ്യിക്കരുതു്. തലതിരിഞ്ഞ വാദങ്ങളും കുയുക്തികളും കുത്തിനിറച്ചാൽ ലേഖനമാകുമോ? കസർത്തേ ആവു.

ആർ. ജോൺസൺ,
മട്ടാഞ്ചേരി.

II

"നിന്ദിതരും പീഡിതരും" ആയ സുറിയാനി ക്രിസ്ത്യാനികൾക്കുവേണ്ടി എം. പി. നാരായണപിള്ള ചൊരിഞ്ഞ മുതലക്കണ്ണീർ കണ്ടു് മനസ്സുമടുത്തുപോയി. കെ. എം. മാത്യുവിനു് അവാർഡു കിട്ടാത്തതിൽ വലിയ ഖേദം! കുയിലോൺ ബാങ്ക് ആരുടേതായിരുന്നു എന്നുപോലും അറിയാതെയാണു് 'ആധികാരികമായി' എഴുതിവിടുന്നതു്. അന്വേഷിച്ചുനോക്കു.

കെ. എം. ജോസഫ്,
കണ്ണൂർ.

III

''സുറിയാനി ക്രിസ്ത്യാനികളും ദേശീയോദ്ഗ്രഥനവും'' എന്ന ശീർഷകത്തിൽ, 487, 488 ലക്കങ്ങളിൽ എം. പി. നാരായണപിള്ള എഴുതിയ ലേഖനങ്ങൾ സുറിയാനിസമുദായത്തിലെ ബുദ്ധിജീവികൾ എന്നു് അവകാശപ്പെടുന്നവർ ശ്രദ്ധിച്ചുപഠിക്കേണ്ടവയാണു്.

പ്രൊഫ; അലക്സിസ് തോമസ്.
കുറവിലങ്ങാട്,

IV

കഴിഞ്ഞ നൂററാണ്ടിന്റെ അവസാനകാലം മുതൽ ഈ നൂററാണ്ടിന്റെ മധ്യകാലംവരെ സുറിയാനി ക്രിസ്ത്യാനികൾക്കു് സാമ്പത്തിക–സാമൂഹ്യ മണ്ഡലത്തിലുണ്ടായ ഉയർച്ചയും ഇന്നത്തെ അവസ്ഥയും എം. പി. നാരായണപിള്ള വിദഗ്ദ്ധമായി വിശദീകരിച്ചു. നഷ്ടപ്പെട്ട ചൈതന്യം വീണ്ടെടുക്കുന്നതിനുള്ള മാർഗ്ഗവും അദ്ദേഹം നിർദ്ദേശിച്ചു.

ഹിന്ദുജാതി വ്യവസ്ഥയിൽ വൈശ്യർ എന്നൊരു കൂട്ടർ ഉണ്ടല്ലോ—കച്ചവടക്കാർ. കേരളജാതി വ്യവസ്ഥയിൽ സുറിയാനി ക്രിസ്ത്യാനികൾക്കുണ്ടായിരുന്ന സ്ഥാനം ഇതായിരുന്നു— കച്ചവടക്കാർ. പാലാ അങ്ങാടിയിലും അതിരമ്പുഴ അങ്ങാടിയിലും ആലപ്പുഴ അങ്ങാടിയിലും സുറിയാനി ക്രിസ്ത്യാനിക്കച്ചവടക്കാർ പൂ കത്തിനിന്നു. തീണ്ടലും തൊടീലും ഉണ്ടായിരുന്ന അക്കാലഘട്ടത്തിൽ ആഢ്യന്മാർക്കു് കച്ചവടത്തിന്നിറങ്ങുക അസാദ്ധ്യമായിരുന്നു. കുരുമുളകു കുത്തകയും വനവിഭവ കുത്തകയും കൈവശം വച്ചിരുന്ന തച്ചിൽ മാത്തുതരകനെ ഓർക്കുക. ബാർട്ടർ സമ്പ്രദായം [വിഭവ–വിഭവ കൈമാററം] നാണയ വ്യവസ്ഥയ്ക്കു കൈമാറിയപ്പോൾ നാണയം കൈയിലുള്ളവർക്കു് സമ്പന്നരാകാൻ കഴിഞ്ഞു. അക്കാലത്തു് ഹൈന്ദവസമൂഹം ജാതി വ്യവസ്ഥയിൽ വരിഞ്ഞുകെട്ടപ്പെട്ടിരുന്നു. ബ്രഹ്മസ്വങ്ങളും ദേവസ്വങ്ങളും കൈയടക്കിവച്ചിരുന്ന നമ്പൂതിരിമാർ കുറിച്ചിട്ട സാമൂഹ്യ വ്യവസ്ഥയുടെ അടിമത്തത്തിൻകീഴിലായിരുന്നു ഹിന്ദുക്കൾ. കൂട്ടുകുടുംബസമ്പ്രദായത്തിൽ കെട്ടിത്തിരിഞ്ഞിരുന്ന നായർക്കു് സ്വയം വികസനാഭിലാഷത്തിന്റെ മൂർച്ച കുറഞ്ഞുപോയി, ശ്രീപത്മനാഭന്റെ പത്മചക്രം നേടിയെടുക്കലായി, അവരുടെ ലക്ഷ്യം.

കുരുമുളകിന്റെയും വനവിഭവങ്ങളുടെയും കുത്തകക്കാരായ ക്രിസ്ത്യൻവണിക്കുകൾ, അവയുടെ ഉല്പാദനം വികസിപ്പിക്കുന്നതിനു് പരിശ്രമിച്ചു. അങ്ങനെയുള്ള പരിശ്രമമാണു് സുറിയാനിക്രിസ്ത്യാനികളെ സാമ്പത്തികരംഗത്തു് ശ്രദ്ധേയരാക്കിയതു്. ഇതിനും പുറമേ, ഇംഗ്ലീഷ്‌വിദ്യാഭ്യാസം, പുറംലോകവുമായുള്ള ഇവരുടെ ആശയബന്ധം വിപുലമാക്കി. നമ്പൂതിരി പൗരോഹിത്യാധിപത്യത്തിൽ ഹൈന്ദവസമൂഹം അചലമായി കെട്ടിത്തിരിഞ്ഞപ്പോൾ ക്രിസ്ത്യൻ സമൂഹം മുന്നേറുകയായിരുന്നു.

ജാതിവ്യവസ്ഥയെ തല്ലിപ്പൊളിക്കുന്നതിനു്, ഹൈന്ദവസമൂഹത്തിന്റെമേൽ അടിച്ചേല്പിക്കപ്പെട്ട നമ്പൂതിരി ആധിപത്യം തകർക്കുന്നതിനു് ക്രിസ്ത്യാനികൾ വിദ്യാഭ്യാസത്തിലൂടെ വമ്പിച്ച സേവനമാണു നൽകിയതു്. സുറിയാനി ക്രിസ്ത്യാനികളുടെ സാമൂഹ്യ വ്യവസ്ഥ അക്കാലത്തു് പൗരോഹിത്യാധിപത്യത്തിനു് വഴങ്ങിയിരുന്നില്ല. ഓരോ ഇടവകയും ജനങ്ങളുടേതായിരുന്നു; പുരോഹിതർ ജനങ്ങളാൽ നിയമിക്കപ്പെട്ടവരും. ജനങ്ങളോടു് ഉത്തരവാദിത്വമുള്ളവരും ആയിരുന്നു. ഹിന്ദുവ്യവസ്ഥയിലെ ബ്രഹ്മസ്വംപോലെ, പുരോഹിതർക്കു് സമ്പത്തുമുണ്ടായിരുന്നില്ല; ഉണ്ടായിരുന്ന പള്ളിസമ്പത്തു് സമൂഹം കൈകാര്യം ചെയ്തുപോന്നു. 40 കൊല്ലമായി സുറിയാനി സമൂഹത്തിൽ ഘടനാപരമായ വമ്പിച്ചമാററം സംഭവിച്ചു കഴിഞ്ഞു. ഹിന്ദുമതത്തിലെ ബ്രാഹ്മണാധിപത്യം എന്നപോലെ, ഇന്നു് സുറിയാനി ക്രിസ്ത്യാനി പുരോഹിതാധിപത്യത്തിന്റെ വൻനുകം ചുമക്കുകയാണു്. ഇന്നു് സുറിയാനിക്രിസ്ത്യാനിയുടെ സാമൂഹ്യചിന്തയെ നയിക്കുന്നതു്പുരോഹിതരാണു്. പള്ളിക്കൂടങ്ങൾ, കോളേജുകൾ, ആശുപത്രികൾ, അച്ചടിശാലകൾ, പ്രസിദ്ധീകരണശാലകൾ എന്നിങ്ങനെ സാമൂഹ്യചിന്തയെ നിയന്ത്രിക്കുന്ന എല്ലാ അടിസ്ഥാന ഘടകങ്ങളുടെയും ഉടമാവകാശവും ഭരണാവകാശവും പുരോഹിതരിൽ കേന്ദ്രീകരിച്ചിരിക്കുന്നു. വിദേശത്തുനിന്നും ജനങ്ങളുടെ പേരിൽ പരന്നൊഴുകുന്ന കോടിക്കണക്കായ പണം ഇന്നു് പുരോഹിതരിൽ കേന്ദ്രീകരിച്ചതിന്റെ ഫലമായി സമൂഹനേതൃത്വം ചിന്തിക്കുന്നവരുടെ കൈകളിൽനിന്നും പുരോഹിതരിലേക്കു മാറി. കെ. സി. മാമ്മൻ മാപ്പിളയുടെയും പാലാമ്പടത്തിന്റെയും പാറായിൽ തരകന്മാരുടെയും ഉപദേശം അവഗണിക്കാൻ പുരോഹിതർക്കു് അക്കാലത്തു്, കഴിയുമായിരുന്നില്ല. എന്നാൽ, ഇന്നു്, കെ. എം. മാത്യുവിനു്, നാരായണപിള്ളയുടെ ഭാഷയിൽ മാത്തുക്കുട്ടിച്ചായനു്, ദേവലോകം അരമനയെ അവഗണിക്കാൻ സാധ്യമല്ല. എം. സി. ജോസഫ് മണ്ണൂപ്പറമ്പനു് കാഞ്ഞിരപ്പള്ളി ബിഷപ്പിന്റെ ഉപദേശം കൽപനയാണു്. സാമൂഹ്യ നേതൃത്വം പുരോഹിതരിൽ അമർന്നതോടുകൂടി അവരുടെ ഏറാൻമൂളികൾക്കുമാത്രമേ പൊതുരംഗത്തു പിടിച്ചുനിൽക്കാനാകൂ എന്നു വന്നുചേർന്നു. പി. ററി. ചാക്കോയും എ. ജെ. ജോണും തരീതുകുഞ്ഞിത്തൊമ്മനും സാമൂഹ്യനേതൃത്വം നേടിയെടുത്തതു് അരമന ശുശ്രൂഷയിലൂടെ ആയിരുന്നില്ല; സ്വന്തം വ്യക്തിത്വത്തിലൂടെ ആയിരുന്നു. ഇന്നു് അരമനകളുടെയും ദീപികപത്രത്തിന്റെയും പിന്താങ്ങൽ ഇല്ലാതെ ആർക്കും സമൂഹത്തിൽ ഉയരാൻ സാദ്ധ്യമല്ല. അങ്ങനെ യഥാർത്ഥത്തിൽ ഇന്നു്, മെത്രാന്മാരുടെയും പുരോഹിതന്മാരുടെയും കൊട്ടകളിലെ കോഴികൾ മാത്രമായി സുറിയാനിക്രിസ്ത്യാനികൾ അധഃപതിച്ചു. പണ്ടു് നമ്പൂതിരി ആധിപത്യത്തിൻ കീഴിൽ ഹൈന്ദവജനത എന്നതുപോലെ, ഈ കൊട്ടകളിൽനിന്നും സുറിയാനി ക്രിസ്ത്യാനികൾ സ്വാതന്ത്ര്യം പ്രാപിക്കുമെങ്കിൽ മാത്രമേ അവർക്കു് ഭാരതീയ പൊതുജീവിതത്തിൽ എന്തെങ്കിലും സംഭാവന ചെയ്യാനാവൂ. ഒരുകാലത്തു നമ്പൂതിരി ആധിപത്യത്തിന്റെ കീഴിൽ അമർന്നുകിടന്നിരുന്ന ഹൈന്ദവജനതയെ അതിൽനിന്നും വിമോചിപ്പിക്കുന്നതിനു് ക്രൈസ്തവർ മുൻകൈ എടുക്കുകയുണ്ടായി. അതിന്റെ പ്രതിനന്ദിയായെങ്കിലും ഇപ്പോൾ സുറിയാനി ക്രിസ്ത്യാനികൾ നടത്തുന്ന, പുരോഹിതാധിപത്യത്തിന്നെതിരെയുള്ള വിമോചനസമരത്തിൽ ഹിന്ദുക്കൾ പിന്താങ്ങണമെന്നു് അഭ്യർത്ഥിക്കുന്നു.

ജോസഫ് പുലിക്കുന്നേൽ,
എഡിററർ, 'ഹോസന്ന',
പാലാ.



ന്യൂഡെൽഹി ലേഖകൻ

# ഡോ.അലക്സാണ്ടറും സി.ഐ.എ ചാരന്മാരും

**പ്രധാനമന്ത്രിയുടെ വസതിയെയും ഓഫീസിനേയും ചുററി പ്രവർത്തിച്ചിരുന്ന വലിയൊരു ചാരവൃന്ദത്തെ പിടികൂടിയതു് കോളിളക്കം സൃഷ്ടിച്ചിരിക്കയാണ്. ഫ്രഞ്ചുചാരന്മാർക്കും സി. ഐ. എ. ചാരന്മാർക്കും സുപ്രധാന വിവരങ്ങൾ കൈമാറിയതിനു് ഒരു ഡസനിലേറെ ഇന്ത്യൻ പ്രമാണിമാരെയാണ് കസ്റ്റഡിയിലെടുത്തിരിക്കുന്നതു്. ഇതിന്റെ ധാർമ്മിക ഉത്തരവാദിത്തം മാനിച്ചു് പ്രധാനമന്ത്രിയുടെ പ്രിൻസിപ്പൽ സെക്രട്ടറി ഡോ: പി. സി. അലക്സാണ്ടർ ഉദ്യോഗം രാജിവയ്ക്കുകയും ചെയ്തിരിക്കുന്നു. ചുരുളുകൾ ഇനിയും നിവരാനിരിക്കുന്നതേയുള്ളു.**

**ഡോ.** പി. സി. അലക്സാണ്ടർ ഇന്നു ഖിന്നനാണ്. വിശ്വസിച്ചു സ്നേഹിച്ചിരുന്നവരിൽ ചിലർ അദ്ദേഹത്തെ ചതിച്ചു. അതിലൂടെ നാട്ടിനെ ചതിച്ചു. ഇന്ത്യയുടെ സുപ്രധാന രഹസ്യങ്ങളിൽ ചിലതു് ഇക്കൂട്ടർ ഒരു ഫ്രഞ്ചുനയതന്ത്രജ്ഞനു നല്കി; അയാളിലൂടെ അതൊക്കെ അമേരിക്കൻ ചാരസംഘടനയായ സി. ഐ. എ-ക്കു് എത്തുകയും ചെയ്തു.

കുറേദിവസംമുമ്പ് ഇന്റലിജൻസ് ബ്യൂറോയിലേയും 'റാ' (റിസർച്ച് ആൻഡ് അനാലിസിസ് വിംഗ്) യിലേയും മിലിററി ഇന്റലിജൻസിലേയും ചില ഉന്നത ഓഫീസർമാർ ഡോ. അലക്സാണ്ടറെ ചെന്നു കണ്ടു. അവർ പറഞ്ഞ കാര്യങ്ങൾ, പ്രധാനമന്ത്രിയുടെ പ്രിൻസിപ്പൽ സെക്രട്ടറി സ്ഥാനത്തിരിക്കുന്ന അലക്സാണ്ടറെ ഞെട്ടിച്ചു. തന്റെ ചില വിശ്വസ്ത സഹായികൾ വിദേശ ചാരന്മാരാണ് എന്ന വിവരമാണ് ഇന്റലിജൻസുകാർ അദ്ദേഹത്തോടു പറഞ്ഞതു്.

ആദ്യം അറസ്റ്റിലായതു് അലക്സാണ്ടറുടെ പേർസണൽ സെക്രട്ടറി ററി. എൻ. ഖേർ ആയിരുന്നു. രണ്ടാമതു് ഗോപാലൻ. (മലയാളിയായ ഗോപാലൻ എത്രയോ വർഷമായി അലക്സാണ്ടറോടൊപ്പം ജോലി ചെയ്തുപോരികയാണ്.) പിന്നെ എ. കെ. മൽഹോത്ര എന്ന മറെറാരു പി. എ.

അലക്സാണ്ടറുടെ വിഷമം ഊഹിക്കാമല്ലോ. ക്യാബിനററ് രഹസ്യങ്ങളടങ്ങിയ എന്തെല്ലാം രേഖകൾ, നയപരമായ എന്തെല്ലാം തീരുമാനങ്ങൾ, മററാർക്കും കിട്ടാൻ പാടില്ലാത്ത എത്രയെത്ര 'ടോപ്പ് സീക്രററ്' ഫയലുകൾ...എല്ലാം ഈ ചാരന്മാർ ചിട്ടവച്ചു് ഫ്രഞ്ച് നയതന്ത്രജ്ഞനിലൂടെ സി. ഐ. എ. ക്കു് കൈമാറിയിരിക്കുന്നു!

ഡെൽഹിയിൽ അലക്സാണ്ടർക്കു് നല്ല പേരാണ്. സത്യസന്ധൻ. കഠിനാദ്ധ്വാനി. നയജ്ഞൻ. ശേഷിമാൻ. പണമോഹം തൊട്ടുതീണ്ടാത്തയാൾ...യു. എന്നിൽ ജോലിയുണ്ടായിരുന്ന അദ്ദേഹത്തിനു് ആ ഇനത്തിൽ ഇപ്പോൾ പ്രതിമാസം പതിനായിരം രൂപയ്ക്കുമേൽ പെൻഷൻതന്നെ കിട്ടുന്നുണ്ട്. കുടുംബത്തിൽ പ്രശ്നങ്ങളേ ഇല്ല...മകൻ ഏഷ്യൻ ഡവലപ്മെന്റ് ബാങ്കിൽ ഉന്നതോദ്യോഗസ്ഥൻ — ഇങ്ങനെയെല്ലാമുള്ള അലക്സാണ്ടറുടെ ഓഫീസിൽ, അദ്ദേഹത്തിന്റെ കീഴ്ജോലിക്കാർ പണം മോഹിച്ചു് അന്യരാജ്യക്കാർക്കുവേണ്ടി ചാരപ്പണി ചെയ്യുക; നാട്ടിനെ ഒററുകൊടുക്കുക! അലക്സാണ്ടർ ആകെ തകർന്നു. അദ്ദേഹം കഴിഞ്ഞ വെള്ളിയാഴ്ച (അറസ്റ്റുകൾ നടന്നതിന്റെ പിറേറന്നു്) പ്രധാനമന്ത്രിയുടെ പ്രിൻസിപ്പൽ സെക്രട്ടറി സ്ഥാനം രാജിവച്ചു—ഈ വലിയ ചതിയുടെ എല്ലാ ധാർമ്മിക ഉത്തരവാദിത്തവും ഏറെറടുത്തുകൊണ്ടു്.

അറസ്റ്റുകൾ പിന്നെയും തുടർന്നു. ചില ഉദ്യോഗസ്ഥന്മാരും ഡെൽഹിയിലും ബോംബെയിലുമുള്ള ചില ബിസിനസ്സുകാരുമൊക്കെ അറസ്റ്റിലായി.



ആശാവഹമായ തുടക്കം: രാജീവ്

●

പ്രധാനമന്ത്രിയുടെ ഓഫീസിലും പ്രതിരോധവകുപ്പിലും അനുബന്ധ ഓഫീസുകളിലും ആരുമറിയാതെ പ്രവർത്തിച്ചു് പണം നേടിപ്പോന്ന ഈ ചാരന്മാരുടെ രഹസ്യവലയം തകർത്തതിന്റെ ക്രെഡിററിൽ നല്ലൊരുപങ്കും ചെല്ലേണ്ടതു് ആ ചെറുപ്പക്കാരനാണ്—പ്രധാനമന്ത്രിയുടെ പാർലമെന്ററി സെക്രട്ടറി അരുൺ സിങ്ങിനു്. ഇന്ദിരാഗാന്ധിയുടെ വധം ഒക്ടോബർ 31-നായിരുന്നുവല്ലോ. അന്നുമുതൽതന്നെയെന്നു പറയണം, സെക്യൂരിററിച്ചുമതലകളുടെ നിയന്ത്രണം സിംഗ് ഏറെറടുത്തു. ഇന്റലിജൻസ് ബ്യൂറോ, 'റാ', മിലിററി ഇന്റലിജൻസ്, സി. ബി. ഐ. എന്നിവയുടെയെല്ലാം പ്രവർത്തനങ്ങൾ സിംഗിന്റെ സമർത്ഥമായ ചുമതലയിലായി. പ്രധാനമന്ത്രിയുടെ വസതി, സെക്രട്ടേറിയററ് എന്നിവയുടെ സെക്യൂരിററി സംവിധാനം സിംഗ് പാടേ അഴിച്ചുപണിതു. ഉദ്യോഗസ്ഥപ്രമാണികളുടെയും ചില രാഷ്ട്രീയനേതാക്കളുടെയും ബിസിനസ്സുകാരുടെയുമൊക്കെ ചെയ്തികൾ വിട്ടുവീഴ്ചയൊന്നും കൂടാതെ സൂക്ഷ്മപരിശോധനയ്ക്കു വിധേയമാക്കാനും സിംഗ് ഇക്കൂട്ടത്തിൽ ആജ്ഞാപിച്ചു. ഈ ആജ്ഞപ്രകാരമുള്ള നടപടികൾക്കിടയിലാണ് ഇപ്പോൾ പിടിയിലായ ചാരവൃന്ദത്തെപ്പററിയുള്ള വിവരങ്ങൾ ലഭിച്ചതു്.

മിസസ് ഗാന്ധിയുടെ വധവും ഇതുമായി നേരിട്ടു ബന്ധമൊന്നുമില്ലെങ്കിലും, ഒരു കാര്യം ഇതോടെ വ്യക്തമായി: പ്രധാനമന്ത്രിയുടെ വസതിയിലും സെക്രട്ടേറിയററിലും പടിഞ്ഞാറൻ ചാരന്മാർ നുഴഞ്ഞുകടന്നിരുന്നു.

പ്രധാനമന്ത്രിയുടെ വസതിയിൽനിന്നു് ചില സുപ്രധാന രേഖകൾ കാണാതായിരിക്കുന്നുവെന്ന കാര്യമാണ് ആദ്യം രഹസ്യാന്വേഷണോദ്യോഗസ്ഥന്മാരുടെ ശ്രദ്ധയിൽപ്പെട്ടതു്. 'ക്ലാസിഫൈഡ്'—അഥവാ പരമരഹസ്യം—എന്ന വിഭാഗത്തിൽപെട്ട ചില രേഖകളാണിവ. പ്രധാനമന്ത്രിയുടെയും മററു ചില പ്രധാന വ്യക്തികളുടെയും സെക്യൂരിററി ഏർപ്പാടുകൾ സംബന്ധിച്ച ചില ഫയലുകളും ഇവയിൽപെടും.



ഈ അന്വേഷണമാണ് അറസ്റ്റുകളിൽ ചെന്നെത്തിയതു്. അന്വേഷണം തീർന്നിട്ടില്ല. അറസ്റ്റുകളും ഇനിയും തുടർന്നേക്കാം: ഇന്ത്യയും ചില പടിഞ്ഞാറൻ രാജ്യങ്ങളുമായുള്ള ബന്ധങ്ങളെത്തന്നെ ഇതു ബാധിച്ചെന്നും വരും. അടുത്ത ഏതാനും നാളുകൾക്കകം ഇതിന്റെ പൂർണ്ണചിത്രം ലഭ്യമാകുമെന്നു തോന്നുന്നു.

ഇതേവരെ ഒരു ഡസനിൽപ്പരംപേരെയാണ് ഈ ചാരപ്പണിയുമായി ബന്ധപ്പെടുത്തി പിടികൂടിയിട്ടുള്ളതു്. ബോംബെയിലും, കൽക്കത്തയിലും മററുമായി കുറെ അറസ്റ്റുകൾ കൂടി ഉടനെ നടക്കുമെന്നാണ് കേൾക്കുന്നതു്...അനേകം ഉദ്യോഗസ്ഥന്മാരുടെ വസതികളിൽ റെയ്ഡ് നടന്നുകൊണ്ടിരിക്കുകയാണ്.

ഈ ചാരവലയത്തെപ്പററിയുള്ള വിവരം പ്രധാനമന്ത്രി രാജീവ്ഗാന്ധി പാർലമെന്റിന്റെ ഇരുസഭകളിലും പെട്ടെന്നു് വെളിപ്പെടുത്തുകയായിരുന്നു. അംഗങ്ങൾ സ്തംഭിച്ചിരുന്നുപോയി. പാർലമെന്റിനെ ഇങ്ങനെ ഈ വിവരമറിയിച്ചതിലൂടെ നല്ലൊരു കീഴ്വഴക്കത്തിനു തുടക്കം കുറിച്ചു, രാജീവ്.

കുറച്ചു വിവരങ്ങളേ പ്രധാനമന്ത്രി പറഞ്ഞുള്ളുവെങ്കിലും, അത്രയും കൊണ്ടുതന്നെ വിദേശചാരന്മാരിൽ പലരും അക്കരെ പററിക്കാണുമെന്നു് ചിലർ കരുതുന്നുണ്ട്. ഇവിടത്തെ ചില അമേരിക്കൻ ഉദ്യോഗസ്ഥന്മാർ (ഇവർ സി. ഐ. എ. ക്കാർ തന്നെയാണത്രെ) പെട്ടെന്നു് ബാങ്കോക്കിലേക്കു് പറന്നുകളഞ്ഞതായി വിവരമുണ്ട്. ഫ്രഞ്ച് എംബസിയിലെ ഒരുദ്യോഗസ്ഥനും ഇതിനെത്തുടർന്നു് സ്ഥലം വിട്ടുകളഞ്ഞത്രേ. ഇന്റലിജൻസ് ഉദ്യോഗസ്ഥന്മാർ ഏതായാലും 'സുഷിരങ്ങൾ' അടച്ചുകൊണ്ടിരിക്കുകയാണ്. സ്ഥലം വിട്ടവരുടെ ചെയ്തികളെയും ഇവിടത്തെ ബന്ധങ്ങളെയുംപററി സൂക്ഷ്മമായ അന്വേഷണം നടക്കുന്നുണ്ട്. വിദേശത്തും ഇതോടൊപ്പം അന്വേഷണങ്ങളാരംഭിച്ചുകഴിഞ്ഞു.



രാജീവിന്റെ സമർത്ഥനായ നിഴൽ: അരുൺ സിംഗ്

ഇന്ത്യയിൽ സി. ഐ. എ. യും അതിന്റെ ഫ്രഞ്ച് പിണിയാളുകളും നടത്തിപ്പോന്ന ഗൂഢമായ ചാരവൃത്തി ഇപ്പോഴാണ് ഇത്രയും വ്യക്തമായി പൊളിച്ചുകാട്ടപ്പെടുന്നതു്.

കസ്റ്റഡിയിലെടുക്കപ്പെട്ടവരുടെ പേരൊന്നും ഔദ്യോഗികമായി പുറത്താക്കിയിട്ടില്ല. ഒട്ടേറെപ്പേരുടെ നീക്കങ്ങൾ നിരീക്ഷണം ചെയ്യപ്പെടുന്നുണ്ട്. കസ്റ്റഡിയിലായതിൽ ഒരാൾ ഡിഫൻസ് പ്രൊഡക്ഷൻ സെക്രട്ടറി സി. സരീന്റെ പ്രൈവററ് സെക്രട്ടറിയായ ജഗദീശ്ചന്ദ്ര അറോറയാണ്. സോവിയററ് യൂണിയനിൽനിന്നു് ഇന്ത്യയ്ക്കു ലഭിക്കുന്ന സുപ്രധാന ആയുധങ്ങൾ സംബന്ധിച്ച രഹസ്യങ്ങൾ പടിഞ്ഞാറുകാർക്കു് കൈമാറുന്ന ജോലി ആയിരുന്നുവത്രെ അറോറ വച്ചു നടത്തിപ്പോന്നതു്. കോമേർസ് മിനിസ്ട്രിയിലെ ഒരു ഉയർന്ന ഉദ്യോഗസ്ഥന്റെ പി. എ. ആയ ജഗ്ദീശ് തിവാരി എന്നയാളും, ബോംബെയിലെ പവർപ്ലാൻറ് 'ബിസിനസ്സുകാരനായ എസ്. എം. മദനകുലുമായി ബന്ധപ്പെട്ട കൂമർ നാരായൻ എന്നൊരാളും കസ്റ്റഡിയിലായവരിൽപ്പെടുന്നു. ഇന്ത്യൻ ചാരന്മാരും വിദേശചാരന്മാരും തമ്മിലുള്ള കണ്ണിയായി പ്രവർത്തിച്ചുപോരികയായിരുന്നുവത്രേ കൂമർ നാരായൺ.

പിടികൂടപ്പെട്ട മറെറാരാൾ രാഷ്ട്രപതി സെയിൽസിംഗിന്റെ പ്രസ് സെക്രട്ടറിയുടെ സീനിയർ പി. എ. ആയ എസ്. ശങ്കരനാണ്. ക്യാബിനററ് തീരുമാനങ്ങളുടെ ചുരുക്കം അപ്പപ്പോൾ രാഷ്ട്രപതിക്കു എത്താറുണ്ട്. ശങ്കരൻ ഇതെല്ലാം അപ്പപ്പോൾ 'വേണ്ടിടങ്ങളെ' അറിയിച്ചുകൊണ്ടിരുന്നുവെന്നാണ് മനസ്സിലാക്കുന്നതു്: രാഷ്ട്രപതിക്കു് ക്യാബിനററു തീരുമാനവിവരങ്ങൾ അയയ്ക്കുന്നതു് പ്രധാനമന്ത്രിയുടെ സെക്രട്ടേറിയററിലോ ക്യാബിനററ് സെക്രട്ടേറിയററിലോ നിന്നാണ്. ഇതൊക്കെ രാഷ്ട്രപതിയുടെ പ്രസ് സെക്രട്ടറിയുടെ പി. എ. ക്കു് ചോർത്തിയെടുക്കാൻ കഴിഞ്ഞുവെന്നതു് വലിയൊരു വിസ്മയം തന്നെ. പ്രധാനമന്ത്രിയെ സ്വന്തം അംഗരക്ഷകർ വെടിവച്ചുകൊന്ന നാടല്ലേ!

ചാരന്മാരായ ഈ ഇന്ത്യക്കാരും, അവരുടെ വിദേശ മേലാളന്മാരും തമ്മിലുള്ള രഹസ്യ സമാഗമം നടക്കാറുള്ളതു് ഇവിടെ ഹെയ്ലിറോഡിലെ ഒരു രമ്യഹർമ്മ്യത്തിൽ വച്ചായിരുന്നുവത്രെ. നേരത്തേ പറഞ്ഞ മനേക്ലാൽ എന്ന ബിസിനസ്സുകാരന്റെ അധീനതയിലാണ് ഈ മാളിക ഇപ്പോൾ. മനേക്ലാലിനെ പിടികിട്ടിയിട്ടില്ല. കൂമർ നാരായന്റെ താമസം ഇവിടെ ആയിരുന്നു. ഏതാനും മാസങ്ങളായി ഈ മാളികയിലെ പോക്കുവരവുകാരെ രഹസ്യാന്വേഷകർ നിരീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഡോ. അലക്സാണ്ടറുടെ പി. എ. ആയ പി. ഗോപാലനും ഇതേപോലെ നിരീക്ഷണത്തിലായിരുന്നു. മലയാളിയാണ് ഗോപാലൻ. ഗോപാലന്റെ വീടു പരിശോധിച്ചപ്പോൾ ഒരുപാടു രഹസ്യരേഖകൾ പരിശോധകസംഘത്തിനു കിട്ടി. പരിശോധനയ്ക്കു വിധേയമായ മററു വീടുകളിലും നിന്നെല്ലാം ഇമ്മാതിരി രേഖകൾ കിട്ടിയിട്ടുണ്ട്. രേഖകൾമാത്രമല്ല, സ്കോച്ച് മദ്യശേഖരവും പിടിച്ചെടുത്തു!

ഈ രാജ്യദ്രോഹികൾ ഉണ്ടാക്കിവച്ച നഷ്ടത്തിന്റെ തോതു് മനസ്സിലാക്കിക്കൊണ്ടിരിക്കുന്നതേയുള്ളു. പ്രതിരോധരഹസ്യങ്ങൾ എന്തുമാത്രം പുറത്തേക്കു പോയിട്ടുണ്ട് എന്നും മനസ്സിലാക്കിക്കൊണ്ടിരിക്കുന്നു. ഐ. ബി. ക്കാരോ 'റാ' ക്കാരോ ഈ ഘട്ടത്തിൽ ഒന്നും വിട്ടുപറയുന്നില്ല. പിടിയിലായവരെയെല്ലാം രാപകൽ ചോദ്യം ചെയ്തുകൊണ്ടിരിക്കുകയാണിപ്പോൾ.

●

ഡോ. പി. സി. അലക്സാണ്ടർ, പ്രധാനമന്ത്രിയുടെ പ്രിൻസിപ്പൽ സെക്രട്ടറിയാണെങ്കിലും, രാഷ്ട്രീയം കളിയിൽ അധികം തല്പരനൊന്നുമല്ല എന്നാണ് ശ്രുതി. എന്നാൽ കേരളത്തിൽ അദ്ദേഹം ചില കളികളൊക്കെ കളിക്കാതെയുമില്ല. നായനാർ മന്ത്രിസഭയെ മറിച്ചിടുന്നതിലും, എ-ഐ ലയനം സാദ്ധ്യമാക്കുന്നതിലും അലക്സാണ്ടർക്കു് നല്ല പങ്കുണ്ടായിരുന്നു. കേരള കോൺഗ്രസ്സുകളിൽ ജോസഫ്ഗ്രൂപ്പിനോടു് പ്രത്യേക മമത തന്നെ അലക്സാണ്ടർക്കുണ്ടത്രെ. ജോസഫ്ഗ്രൂപ്പ് ഭരണമുന്നണിയുമായി ഇടഞ്ഞിട്ടുള്ളപ്പോഴൊക്കെ, അവരെ ഡെൽഹിയിൽ വിളിച്ചുവരുത്തി സാന്ത്വനപ്പെടുത്തുവാൻ അലക്സാണ്ടർക്കു കഴിഞ്ഞിരുന്നു. കുപ്രസിദ്ധമായ 'നിലയ്ക്കൽ സംഭവ'കാലത്തും അലക്സാണ്ടറുടെ അദൃശ്യകരങ്ങൾ കേരളത്തിലേക്കു നീണ്ടിരുന്നു... ഇക്കഴിഞ്ഞ ലോക്സഭാ തിരഞ്ഞെടുപ്പിൽ മാവേലിക്കരയിലോ മറേറാ നിന്നു്



എവിടെയോ വീണുപോയ ഒരാൾ: ഡോ. അലക്സാണ്ടർ

മത്സരിച്ചാൽ കൊള്ളാമെന്നു് മാവേലിക്കരക്കാരനായ അലക്സാണ്ടർക്കു് ഒരു മോഹവും ഉണ്ടായിരുന്നുവത്രെ...ഈയിടെ വിധി പ്രസ്താവിക്കപ്പെട്ട ജോളിവധക്കേസിലും അലക്സാണ്ടർക്കു് ചില പ്രത്യേക താല്പര്യങ്ങൾ ഉണ്ടായിരുന്നതായി കേൾവിയുണ്ട്.

ഡോ. അലക്സാണ്ടറുടെ നിഷ്ക്രമണത്തോടെ ഇന്ദിരായുഗത്തിലെ രണ്ടു പ്രധാന സചിവന്മാരാണ് പോയിരിക്കുന്നതു്. ഒന്നു് ധവാൻ. പിന്നെ ഇദ്ദേഹം. രണ്ടും രണ്ടുവിധത്തിലാണെന്നുമാത്രം.



പി. കെ. ശ്രീനിവാസൻ

# ശ്രീലങ്കയുടെ കടൽക്കൊള്ളക്കാർ

**രാമേശ്വരത്തെ പാവപ്പെട്ട മത്സ്യത്തൊഴിലാളികൾക്ക് ഇപ്പോൾ കടലിൽ ബോട്ടുകൾ ഇറക്കാൻ കഴിയുന്നില്ല. ജനുവരി 7-ാംതീയതി ശ്രീലങ്കൻ ഗാർഡുകൾ ലവകുശ എന്ന ബോട്ടിനു നേരെ വെടിവച്ചതിനുശേഷം രാമേശ്വരം ഒരാപത്തു് മുന്നിൽ കണ്ടുകൊണ്ടു് പേടിച്ചു വിറച്ചു നില്ക്കുകയാണു്.**

ഇത്തവണ തമിഴരുടെ ദേശീയോത്സവമായ പൊങ്കൽ രാമേശ്വരത്തെ സ്പർശിച്ചിട്ടേയില്ല. ഈ തുരുത്തിലെങ്ങും ഭീതിപൂണ്ട മുഖങ്ങൾ. രാമേശ്വരം മരവിച്ചുറഞ്ഞുകിടക്കുന്നു. വാക്കുകൾ കൊണ്ടു് വിവരിക്കാനാകാത്ത ദുഃഖം അവരുടെ മനസ്സിൽ വേരോടിയിരിക്കുന്നു. ദുഃസ്വപ്നം കണ്ടുണർന്ന ഒരു കുട്ടിയുടെ പകപ്പോടെ രാമേശ്വരം എന്ന തുരുത്തു് കിടക്കുന്നു. അഭയാർത്ഥികളും മത്സ്യത്തൊഴിലാളികളും ഇപ്പോൾ ഉറങ്ങാറില്ല. അവരുടെ കൺപോളകളിൽ ഉറക്കമില്ലായ്മയുടെ ആലസ്യം കനംതൂങ്ങി നിൽക്കുന്നു.

കഴിഞ്ഞ കുറെ മാസങ്ങളായി, അവരുടെ ജീവിതത്തിനു് സുരക്ഷിതത്വം നഷ്ടപ്പെട്ടിട്ടു്. പാമ്പാൻ, തങ്കച്ചിമഠം, രാമേശ്വരം, ധനുഷ്കോടി എന്നീ പ്രദേശങ്ങൾ ഉൾക്കൊള്ളുന്ന രാമേശ്വരം എന്ന തുരുത്തിൽ മീൻ പിടിച്ചു ജീവിക്കുന്ന പതിനായിരക്കണക്കിനു് കുടുംബങ്ങൾ ഇന്നു പട്ടിണിയിലാണു്. ചില വീടുകളിൽ തീ പുകഞ്ഞിട്ടു് ദിവസങ്ങളായിരിക്കുന്നു. ഉപജീവനത്തിനുവേണ്ടി കടലിൽപ്പോകാൻ അവർ മടിക്കുന്നു. പോയാൽ ജീവനോടെ തിരികെ വരാൻ കഴിയുമെന്നവർക്കു് വിശ്വാസമില്ല. രണ്ടും കല്പിച്ചു് ഇറങ്ങിത്തിരിച്ചവരുടെ കഥകൾ അവരുടെ മനസ്സിൽ നോവുകൾ സൃഷ്ടിക്കുന്നു. മുനിസ്വാമിയുടേയും മൂക്കയ്യന്റേയും സൂസയ്നായകത്തിന്റേയും അൽഫോൺസയുടേയും കഥകൾ അവരുടെ

ശ്രീലങ്കയുടെ വാലിട്ടടികൾ കേട്ടുകിടക്കുന്ന രാമേശ്വരതീരം; നീങ്ങാത്ത ബോട്ടുകൾ





ലങ്കയുടെ വെടിയുണ്ടകളേറ്റു മരിച്ച അൽഫോൺസയുടെ കുടുംബം

മുന്നിൽ ഭയം വിതറിനില്ക്കുന്നു. യന്ത്രവൽകൃതബോട്ടുകൾ കടലലകളിൽ ഊയലാടി വിശ്രമിക്കാൻ തുടങ്ങിയിട്ടു് മാസങ്ങളായിരിക്കുന്നു.

മണ്ഡപം റെയിൽവേസ്റ്റേഷനു് ഒന്നേകാൽ മൈൽ അക്കരെയാണു് രാമേശ്വരം എന്ന തുരുത്തു്. പാമ്പാൻ, തങ്കച്ചിമഠം, രാമേശ്വരം എന്നീ റെയിൽവേസ്റ്റേഷനുകളാണു് ആ തുരുത്തിന്റെ ജീവനാഡികൾ. പുറംലോകവുമായി രാമേശ്വരത്തെ ബന്ധിപ്പിക്കാൻ ഒരു റെയിൽവേപ്പാത മാത്രം.

ശ്രീലങ്കയിലെ തമിഴർക്കുനേരെയുള്ള ആക്രമണം ആരംഭിച്ചതോടെ ഏറെ അസ്വസ്ഥമായ ഇന്ത്യൻപ്രദേശം രാമേശ്വരം തുരുത്തായിരുന്നു. ശ്രീലങ്കയിൽനിന്നു് ഇരുപത്തിരണ്ടോളം മൈൽ അകലത്തിൽ മാത്രം കിടക്കുന്ന രാമേശ്വരം എന്നും ശ്രീലങ്കൻ തമിഴരുടെ അഭയകേന്ദ്രമായിരുന്നു. എന്നാൽ 1983-ജൂലായ് മുതൽ രാമേശ്വരം വിങ്ങിക്കൂടാൻ തുടങ്ങി. കടലിൽ പോകാൻ പലരും തയ്യാറായില്ല. ശ്രീലങ്കൻ ഭടന്മാർ അവരെ ഉപദ്രവിച്ചുകൊണ്ടിരുന്നു. ജനുവരി ആറാംതീയതി രാത്രി കുറെ യന്ത്രവൽകൃതബോട്ടുകൾ മൗനത്തിനു വിരാമമിട്ടുകൊണ്ടു് കടലിലേക്കിറങ്ങി. അക്കൂട്ടത്തിൽ ലവകുശ എന്ന ബോട്ടും ഉണ്ടായിരുന്നു. ബോട്ടുടമയായ ചാൾസും സൂസയ്നായകം, അൽഫോൺസ എന്നിവരും മററു രണ്ടുപേരും അതിലുണ്ടായിരുന്നു. ധനുഷ്കോടിക്കു് ആറുകിലോമീററർ അകലെ ആരിച്ചൽക്കടലായിരുന്നു അവരുടെ ലക്ഷ്യം. അവിടെ ചെമ്മീൻ വിളയുന്ന കാലമാണു് ജനുവരി. ഒരു യാത്രയ്ക്കു തന്നെ രണ്ടാഴ്ച ജീവിക്കാനുള്ള പണം കിട്ടും. എന്തും വരട്ടെ എന്നു കരുതിയാണവർ ആരിച്ചൽക്കടലിലെത്തിയതു്. അതിർത്തിക്കപ്പുറം പോകാതിരിക്കാൻ അവർ ശ്രദ്ധിച്ചിരുന്നു. എന്നാൽ ഏഴാം തീയതി വെളുപ്പിനു് ആ ബോട്ടുകൾക്കു നേരെ ശ്രീലങ്കൻ ഗാർഡുകൾ വെടിവച്ചു. ഇരുട്ടു് വിട്ടുമാറിയിരുന്നില്ല. എന്തൊക്കെ സംഭവിച്ചു എന്നു് ആർക്കും ഒരു നിശ്ചയവുമില്ല. ഒരു ഹെലിക്കോപ്ററും ഒരു കപ്പലും തങ്ങളെ പിൻതുടർന്നു വെടിവയ്ക്കുന്നു എന്നവർ മനസ്സിലാക്കി. ഹെലിക്കോപ്ററിൽ നിന്നുള്ള വെടിയേററു് ഒരു ബോട്ടിലെ അഞ്ചുപേർക്കു് മാരകമായി പരുക്കേററു. ലവകുശ എന്ന ബോട്ടിനാണു് കൂടുതൽ കുഴപ്പമുണ്ടായതു്. അൽഫോൺസയ്ക്കും സൂസയ്നായകത്തിനും മാരകമായി വെടിയേററു. ബുള്ളററ് നിറഞ്ഞ അൽഫോൺസയുടെ മൃതശരീരം ശ്രീലങ്കൻഗാർഡുകൾ കടലിലേക്കു് വലിച്ചെറിഞ്ഞു.

അർദ്ധരാത്രിയോടെ ലവകുശ, പാമ്പാൻ കടപ്പുറത്തടുത്തു. സൂസയ്നായകത്തിന്റെ വെടിയുണ്ടയേററ ശവശരീരം തിരിച്ചറിയാൻ വയ്യാത്തതരത്തിൽ ബോട്ടിന്റെ ഒരു തലയ്ക്കു് കുരുങ്ങിക്കിടന്നിരുന്നു. ശ്രീലങ്കൻ ഗാർഡുകൾ വെടിവച്ചു് രണ്ടുപേർ മരിച്ചെന്ന വാർത്ത കാട്ടുതീപോലെ ദ്വീപിൽ പരന്നു. മത്സ്യത്തൊഴിലാളികൾ പാമ്പാനിൽ ഒത്തുചേർന്നു. അവർ രോഷാകുലരായി. അകലെ പാമ്പാനും മണ്ഡപത്തിനുമിടയിൽ, കടലിൽ നേവിക്കപ്പലിനടുത്തുകിടക്കുന്ന ശ്രീലങ്കൻ കപ്പലിനെ തകർക്കാൻ പോരുന്നതായിരുന്നു അവരുടെ രോഷം. കേന്ദ്രത്തിനും, സംസ്ഥാനത്തിനുമെതിരേ, സർക്കാരിന്റെ നിസ്സഹകരണത്തിനെതിരെ അവർ മുദ്രാവാക്യം മുഴക്കി. പാമ്പാൻ സ്റ്റേഷനിലെ ഫിഷ്പ്ലേററുകൾ ഇളക്കി അവർ ഗതാഗതം സ്തംഭിപ്പിച്ചു. മണ്ഡപവും രാമേശ്വരം തുരുത്തും അസ്വസ്ഥമായി. രാത്രിയാകുന്നതുവരെ മത്സ്യത്തൊഴിലാളികൾ റെയിൽവേസ്റ്റേഷനിലും കടപ്പുറത്തുമായി തമ്പടിച്ചു. സൂസയ്നായകത്തിന്റെ ശവശരീരം അയാളുടെ ജന്മദേശമായ തങ്കച്ചിമഠത്തിനു സമീപം റോഡ്സൈഡിൽ സംസ്കരിച്ചു് കുരിശു നാട്ടി. മത്സ്യത്തൊഴിലാളികളെ സമാധാനിപ്പിക്കാൻ ഡെപ്യൂട്ടി ഇൻസ്പെക്ടർ ജനറൽ ഒഫ് പൊലീസ് വീരരാഘവനും രാമനാട്ടു് കളക്ടർ ഗുരുമൂർത്തിയും സ്ഥലത്തെത്തി. പക്ഷേ ജനങ്ങൾ അപ്പോഴും രോഷാകുലരായിരുന്നു.

മത്സ്യത്തൊഴിലാളികളുടെ പക ആളിക്കത്താൻ മററു പല കാരണങ്ങളുമുണ്ടായിരുന്നു. ഡിസംബർ ആറാംതീയതി പാമ്പാനിൽനിന്നുപോയ ഒരു ബോട്ടിലെ മൂന്നുപേരെ ശ്രീലങ്കൻഗാർഡുകൾ ആക്രമിച്ചു. മുനിസ്വാമി വെടിയേററു് മരിച്ചിരുന്നു. ബോട്ടിലുണ്ടായിരുന്ന രാജേന്ദ്രനും, മൂക്കയ്യനും വെടിയേററെങ്കിലും രക്ഷപ്പെട്ടു. അവരെ മണ്ഡപം ആശുപത്രിയിൽ പ്രവേശിപ്പിച്ചു. മുനിസ്വാമിയുടെ മരണം പാമ്പാൻ പ്രദേശത്തെ ഏറെ അസ്വസ്ഥപ്പെടുത്തിയിരുന്നു. കൂടെ കുറെ മത്സ്യത്തൊഴിലാളികളെ ശ്രീലങ്കൻ പട്ടാളം ജയിലിലാക്കുകയും ചെയ്തിരുന്നു. ഇത്രയൊക്കെ സംഭവിച്ചിട്ടും എന്തെങ്കിലുംതരത്തിൽ നീങ്ങാൻ കഴിയാത്ത സർക്കാരിനെ അവർ കുററപ്പെടുത്തി.

സൂസയ്നായകത്തിന്റേയും അൽഫോൺസയുടേയും കുടുംബങ്ങൾ അനാഥമായി. രണ്ടുമൂന്നു കുട്ടികളും ഭാര്യയുമുള്ള സൂസയ്നായകത്തിന്റെ കുടുംബത്തെക്കാൾ കഷ്ടത്തിലായിരുന്നു അൽഫോൺസയുടേതു്. അൽഫോൺസ മരിക്കുന്നതിനു് നാലുദിവസം മുൻപാണു് അയാളുടെ ഏകമകൻ ജോർജ് ഇലക്ട്രിക് ഷോക്കേററു മരിച്ചതു്. ഇന്നു് അൽഫോൺസയുടെ ഭാര്യയും, മകളും മരുമകളും ഒററപ്പെട്ടിരിക്കുന്നു. അവർക്കു് ആണുംതുണയായിരുന്ന അൽഫോൺസയുടെ ജഡംപോലും ഒരു നോക്കു കാണാൻ കഴിഞ്ഞില്ല. എട്ടുവർഷം മുൻപ് കളച്ചലിൽനിന്നു് രാമേശ്വരത്തു് കുടിയേറിയ അൽഫോൺസയുടെ കുടുംബം മുപ്പതുരൂപ വാടകയുള്ള ഒരു ഓലപ്പുരയിലാണു് താമസിക്കുന്നതു്.

അൽഫോൺസയുടെ ഭാര്യ പുഷ്പ



കണ്ണീർ വാർത്തുകൊണ്ട് ഒരു നിരാലംബ ബിംബമായി നില്ക്കുന്നു.

ഒരു ഓലക്കുടിലിൽ എല്ലാ ആശകളും നശിച്ചുകഴിഞ്ഞ പുഷ്പയും അനാഥരായ രണ്ടു പെൺകുട്ടികളും. സർക്കാർസഹായത്തെക്കുറിച്ച് ചോദിച്ചപ്പോൾ അവർ പൊട്ടിക്കരഞ്ഞു.

അവരുടെ കണ്ണീർച്ചാലുകളിൽ ഒരു ജനതയുടെ സർവ്വ ദുഃഖങ്ങളും പ്രതിഫലിച്ചു നില്ക്കുന്നുണ്ടായിരുന്നു.

മുൻപ് മരിച്ചുപോയ മുനിസ്വാമിയുടെ കുടുംബം ഇന്നെവിടെയാണെന്നറിയില്ല. അവരെക്കുറിച്ച് ആർക്കുമറിയില്ല എന്നു പറയുന്നതാവും ശരി. ഈ ലേഖകനോടൊപ്പം സ്ഥലംകാണിക്കാൻവന്ന മൊയ്തീൻ അടിമ എന്ന തമിഴൻ പറഞ്ഞു: ''ഇതേപോലെ എത്രയോപേർ ഇവിടെനിന്ന് അപ്രത്യക്ഷരായി. അങ്ങ് രാമേശ്വരത്തിന്റെ കരയിൽ പാർക്കുന്ന പല കുടുംബങ്ങൾക്കും ആൺതുണയില്ല. അവർ അനാഥരാണ്. ഒരു ദിവസം രാത്രി അവർ കടലിൽപ്പോകും. പിന്നെ അവർ ഒരു രാത്രിയിലും തിരിച്ചുവരാറില്ല. കരയിൽ കരഞ്ഞുകലങ്ങിയ കണ്ണുമായി അവരുടെ സ്ത്രീകളും കുട്ടികളുമിരിക്കുന്നു.'' മൊയ്തീൻഅടിമ മുൻപ് ബോട്ടുകളിൽ പോയിരുന്നു. ജീവനെക്കുറിച്ച് ആശങ്ക വന്നതോടെ അയാൾ മററ് ചില്ലറപ്പണികൾ അന്വേഷിച്ചുപോയി. എങ്കിലും അയാൾ ദ്വീപിലേക്ക് മടങ്ങി വന്നു. ഇനി ഇവിടെ ഈ മണ്ണിൽ കിടന്നു മരിക്കണം. അകലെ കടലിൽ കിടക്കുന്ന ആളുകളില്ലാത്ത ബോട്ടുകളെ നോക്കി മൊയ്തീൻ അടിമ മററൊരു കഥ പറഞ്ഞു: റോയപ്പന്റെ ബോട്ടും മററു രണ്ടു ബോട്ടുകളും ഡിസംബർ അഞ്ചിന് കടലിൽപ്പോയി. പിന്നീടവർ തിരികെവന്നില്ല. മൂന്നു ബോട്ടുകളിലും കൂടി പതിനഞ്ചു പേരുണ്ടായിരുന്നു. അവർ വഴിക്കുവെച്ച് വെടിയേററു മരിച്ചെന്നും അതല്ല, ശ്രീലങ്കൻ പൊലീസ് തടവുകാരായി പിടിച്ചെന്നും കേൾക്കുന്നു. മൊയ്തീൻ അടിമയുടെ വാക്കുകളിൽ പേടി കനംതൂങ്ങി നിന്നിരുന്നു. മണ്ഡപത്തിൽനിന്ന് കോയമ്പത്തൂർ പാസഞ്ചറിൽ പാമ്പാനിലേക്ക് പോകുമ്പോൾ അതിലുണ്ടായിരുന്ന ഒരു വൃദ്ധസ്ത്രീ തൊട്ടടുത്തിരിക്കുന്ന മകളേയും രണ്ടു ഉണങ്ങിയ കുട്ടികളേയും ചൂണ്ടിക്കാണിച്ചു പറഞ്ഞതോർത്തു: ''കടലിൽപ്പോയി മരണമടഞ്ഞ മരുമകൻ എനിക്കു വയസ്സുകാലത്തു തന്നിട്ടുപോയ ഭാരമാണിതൊക്കെ.''



വിജനമായ തെരുവും രാമേശ്വരം ക്ഷേത്രവും

●

ജനുവരി പതിനൊന്നാം തീയതി രാത്രിയിൽ എന്തിനും തുനിഞ്ഞുകൊണ്ട് പന്ത്രണ്ടുബോട്ടുകൾ രാമേശ്വരത്തിനും പാമ്പാനും ഇടയിലുള്ള കോടിക്കടലിൽ മീൻപിടിക്കാൻ പോയി. അവിടെയാണ് കൂടുതൽ ചെമ്മീൻ വിളയുന്നതു്. നിത്യച്ചെലവിനുപോലും കാശില്ലാതായപ്പോൾ മുൻദിവസത്തെ വെടിവയ്പ്പിനെപ്പോലും വിസ്മരിച്ചുകൊണ്ടവർ കടലിലിറങ്ങി. വളരെ ദൂരെയൊന്നും പോകരുതെന്ന അധികൃതരുടെ ആജ്ഞ അവരുടെ മനസ്സിലുണ്ടായിരുന്നു. പക്ഷേ കുട്ടികളെ പുലർത്താൻ, അവരുടെ ക്ഷീണം തീർക്കാൻ ദൈവം ഒരുപ്പാട് കാണിച്ച് കടലിൽ ഇരുന്നാൽ പോരല്ലോ.

കടലിൽ ഇന്ത്യൻ നേവിയുടെ ഒരു കപ്പൽ അവരുടെ സഹായത്തിനുണ്ടായിരുന്നു. പന്ത്രണ്ടു ബോട്ടുകളിലായി അൻപത്തു് മത്സ്യത്തൊഴിലാളികൾ. ഇന്ത്യൻ മത്സ്യത്തൊഴിലാളികളെ ശ്രീലങ്കൻ ഗാർഡുകൾ വെടിവച്ചു കൊന്നു എന്ന വാർത്ത ശ്രീലങ്കൻ എംബസി ദൽഹിയിൽ നിഷേധിച്ച ദിവസം രാത്രിയായിരുന്നു അതു്. പന്ത്രണ്ടു ബോട്ടുകളേയും പി. 448 എന്ന ശ്രീലങ്കൻ 'മിനി യുദ്ധക്കപ്പൽ' പിൻതുടർന്നു. അവർ ബോട്ടുകളിലെ തൊഴിലാളികളെ ആയുധങ്ങൾകൊണ്ട് ആക്രമിച്ചു. അവർ പിടിച്ച ചെമ്മീനും കൈയിലുണ്ടായിരുന്ന പണവും തട്ടിയെടുത്തു. ഇതിനിടയിൽ ഒന്നോ രണ്ടോ ബോട്ടുകൾ അവിടെനിന്ന് അവരറിയാതെ രക്ഷപ്പെട്ടിരുന്നു. ഇന്ത്യൻ നേവിയെ അവർ വിവരമറിയിച്ചു. മററുള്ളവർ അപകടത്തിലാണെന്നറിയിച്ചു. ഇന്ത്യൻ നേവിയുടെ കപ്പൽ നേരെ ശ്രീലങ്കൻകപ്പലിനെ ലക്ഷ്യമാക്കി നീങ്ങി. വൻപിച്ച ശ്രമത്തിനുശേഷം അവർ ശ്രീലങ്കൻ ഗാർഡുകളെ കപ്പൽ സഹിതം പിടികൂടി. അതു രാവിലെ നാലുമണിക്കായിരുന്നു. കപ്പലിനെ നേവി, പാമ്പാന്റെ കരയിലേക്ക് കൊണ്ടുവന്നു. അതിലുണ്ടായിരുന്ന ഏഴുപേരെ പൊലീസ് അറസ്ററുചെയ്തു. ഇന്ത്യൻ ബോട്ടുകളിലുണ്ടായിരുന്ന രണ്ടുമൂന്നു പേർക്ക് പരിക്കേററിരുന്നു.

ക്യാപ്ററൻ ലഫ്. ഗുണതിലക് പ്രേംസെക്ത്, പ്രേം തിലക്, പ്രേംകുമാർ, അബൈയ്ത്താരിയ, സുമത്രബാല എന്നിവരെ കസ്റ്റഡിയിലെടുത്തു എന്നറിഞ്ഞതോടെ പാമ്പാനിലും പരിസരങ്ങളിലും വീണ്ടും സംഘർഷം ഉടലെടുത്തു. മത്സ്യത്തൊഴിലാളികൾ ശ്രീലങ്കൻകപ്പലിനെയും അതിലെ ഗാർഡുകളെയും ആക്രമിക്കാൻ ഒരുമ്പെട്ടുനിന്നു. ചൈനീസ് നിർമ്മിതമായ സ്റ്റെൺഗണ്ണുകളും മററ് ആയുധങ്ങളും ശ്രീലങ്കൻ 'മിനിയുദ്ധക്കപ്പലിൽ' ഉണ്ടായിരുന്നു. ആരോളും തൊഴിലാളികൾ വള്ളങ്ങളിലും മററും ആ മിനിയുദ്ധക്കപ്പലിനെ ലക്ഷ്യംവച്ചു നീങ്ങിയെങ്കിലും അതിനടുത്തെങ്ങും ചെല്ലാൻ പൊലീസ് സമ്മതിച്ചില്ല. ഗാർഡുകളെ മധുരയിലേക്ക് മാററുന്നതുവരെ തൊഴിലാളികൾ അവിടെത്തന്നെ തമ്പടിച്ചു. തങ്ങളുടെ സഹപ്രവർത്തകരെ കഴിഞ്ഞ ദിവസം നിഷ്കരുണം വെടിവച്ചു കൊന്നതു് ഈ ശ്രീലങ്കൻ കപ്പലിലെ ആൾക്കാരായിരുന്നു എന്ന് ചിലർ തിരിച്ചറിഞ്ഞു. അതോടെ സ്ഥിതി കൂടുതൽ വഷളായി.

രാമേശ്വരം ഫിഷർമെൻസ് അസോസിയേഷൻ ഇതിനിടയിൽ പ്രധാനമന്ത്രി രാജീവ് ഗാന്ധിക്ക് ടെലഗ്രാം കൊടുത്തു: ''ഞങ്ങളുടെ ജീവന് സംരക്ഷണം നൽകണം'' മദ്രാസിൽനിന്ന്മററൊരു നേവി കപ്പൽകൂടി രാമേശ്വരത്തെത്തി. എങ്കിലും മത്സ്യത്തൊഴിലാളികൾ നിർഭയരായിരുന്നില്ല. പത്തൊമ്പതു് ശ്രീലങ്കൻ കപ്പലുകൾ കച്ചത്തീവിൽ കിടക്കുന്നു എന്ന കിംവദന്തി മണ്ഡപംമുതൽ ധനുഷ്ക്കോടിവരെയുള്ള ഇടങ്ങളിൽ പരന്നു.

പാമ്പാൻമുതൽ രാമേശ്വരംവരെ പന്ത്രണ്ടു കിലോമീററുണ്ട്. വീതിയും അത്രത്തോളംതന്നെ. മണ്ഡപം, പാമ്പാൻ, തങ്കച്ചിമഠം, രാമേശ്വരം എന്നിവിടങ്ങളിലായി അൻപതിനായിരത്തിൽപ്പരം മത്സ്യത്തൊഴിലാളി കുടുംബങ്ങളുണ്ട്. മത്സ്യബന്ധനമല്ലാതെ അവർക്ക് വേറൊരു ജോലിയും അറിയില്ല. രാമേശ്വരത്തു് മൂവായിരവും പാമ്പാനിലും മണ്ഡപത്തിലും ആയിരംവീതവും യന്ത്രവൽകൃത ബോട്ടുകളുണ്ട്. ഒരാഴ്ച ഒരാളിന് നൂററി അൻപതിനും ഇരുന്നൂറിനും ഇടയ്ക്കു് രൂപ വരുമാനമുണ്ടാകും. അതുകൊണ്ടാണ് ഒരു കുടുംബം പുലരുന്നതു്. കുറഞ്ഞതും ഒരു ബോട്ടുകൊണ്ട് അഞ്ചു മുതൽ പത്തുവരെ കുടുംബങ്ങൾ പുലരുന്നു.

കാലാവസ്ഥ മോശമാണെങ്കിൽ അതിർത്തി ഏതാണെന്നറിയാൻ കഴിയില്ല. മുൻപ് കച്ചത്തീവ് രാമനാടിന്റെ (രാമനാഥപുരം) ഭാഗമായിരുന്നു. 1976–ൽ അതു് ശ്രീലങ്കയ്ക്കു് കൈമാറി. പക്ഷേ, '74–ലെ കരാറനുസരിച്ച് രണ്ടുകൂട്ടർക്കും ഇവിടെനിന്ന് മത്സ്യബന്ധനം നടത്താമായിരുന്നു. ചെമ്മീൻ കൂടുതൽ വിളയുന്നതു് ഈ കച്ചത്തീവിലാണ്. രാമേശ്വരത്തുനിന്ന് പത്തുകിലോമീററർവരും. 1983 ജൂലായ്മാസത്തിനുമുൻപുവരെ മീൻപിടിത്തത്തിൽ നടുക്കടലിൽവരെ പരസ്പരം രണ്ടു രാജ്യക്കാരും സഹായിച്ചിരുന്നു എന്ന് ഒരു യൂണിയൻ പ്രവർത്തകൻ പറഞ്ഞു. പക്ഷേ, ശ്രീലങ്കൻ പുലികളുടെ പ്രശ്നത്തോടെ എല്ലാം തകർന്നു. അയാൾ ആത്മഗതംപോലെ ഉരുവിട്ടു. രണ്ടു രാജ്യങ്ങളുടെ, രണ്ടു ജനതയുടെ സൗഹൃദത്തിന് മങ്ങലേററു: ''നിങ്ങൾ വിടുതലൈ പുലികളെ സംരക്ഷിക്കുന്നു. അവരോടൊപ്പം നിങ്ങളും മരിക്കണം''— ശ്രീലങ്കക്കാർ ഇന്ത്യൻ തമിഴരോട് ഇന്നിതാണ് പറയുന്നതു്.

രാമേശ്വരത്തിന്റെ ഇന്നത്തെ ഏററവും വലിയ മററൊരു പ്രശ്നം അഭയാർത്ഥികളുടെ പ്രവാഹമാണ്. ആയിരക്കണക്കിന് കുടുംബങ്ങൾ ശ്രീലങ്കയിൽനിന്ന് ലോഞ്ചുകളിലും മററും ഇവിടെയെത്തുന്നു. മണ്ഡപംക്യാമ്പിൽ എണ്ണൂറ് കുടുംബങ്ങൾ ഉണ്ടായിരുന്നത്രേ. ഇപ്പോൾ അങ്ങിങ്ങായി 24 കുടുംബങ്ങൾ അവശേഷിക്കുന്നു. മററുള്ളവർ മധുരയിലും നാഗപട്ടണത്തുമൊക്കെ കഴിയുന്നു. രണ്ടോ മൂന്നോ മാസത്തിനകം അഭയാർത്ഥികൾക്ക് ജോലികൊടുക്കണമെന്നാണ് നിയമം. രണ്ടു മുതിർന്നവരും രണ്ടു കുട്ടികളുമുള്ള ഒരു കുടുംബത്തിന് രണ്ടാഴ്ചത്തേക്ക് 137 രൂപ 50 പൈസ കിട്ടുന്നുണ്ട്. ഇതു് മുൻപ് 65 രൂപയായിരുന്നു. പക്ഷേ ഇതുകൊണ്ടൊന്നും ക്യാമ്പിൽ ജീവിക്കാൻ കഴിയില്ല. മണ്ണെണ്ണ, അരി, പഞ്ചസാര എന്നിവയെല്ലാം കുറഞ്ഞവിലയ്ക്കാണ് കൊടുക്കുന്നതു്.' അഞ്ചിനും പന്ത്രണ്ടിനും ഇടയിൽ പ്രായമുള്ള ഒരു കുട്ടിക്ക് 27 രൂപ 50 പൈസ കൊടുക്കുന്നു. പക്ഷേ ഇവിടെ അവശേഷിക്കുന്നവർ ആകെ അസംതൃപ്തരാണ്. മണ്ഡപത്തിൽ, മദ്രാസിലെ രാമകൃഷ്ണമിഷൻ പ്രവർത്തകർ ഒരു സ്കൂൾ തുറന്നു. 350 കുട്ടികൾ ആദ്യമുണ്ടായിരുന്നു. ഇന്നത്രയുമില്ല. ആറായിരത്തോളം രൂപ മിഷൻ മാസാമാസം ഇതിനുവേണ്ടി ചെലവഴിക്കുന്നുവത്രേ. പക്ഷേ അസ്വസ്ഥമായ ഒരന്തരീക്ഷത്തിൽ ആരാണ് കുട്ടികളെ സ്കൂളിൽ വിടുന്നതു്. അഭയാർത്ഥികളിൽ തൊണ്ണൂററഞ്ചു ശതമാനവും വിദ്യാഭ്യാസമില്ലാത്തവരാണ്. അതുകൊണ്ട്, അവർക്കെന്തുപണികൊടുക്കാനാണ്. നിലവിലുള്ള നിയമം മാററാതെ കച്ചവടത്തിന് ലോൺ കൊടുക്കാനും നിർവാഹമില്ല. അങ്ങനെ വന്നാൽ എത്ര കോടി രൂപവേണം. അവിടെയാണ് പ്രശ്നം.

കഴിഞ്ഞയാഴ്ചയിൽ നാല്പതോളം കുടുംബങ്ങൾ പത്തോളം ബോട്ടുകളിൽ നാഗപട്ടണത്തിലേക്ക് തിരിച്ചുവത്രേ. പക്ഷേ അതിൽ രണ്ടെണ്ണമൊഴികെ മററൊന്നും മറുകര കണ്ടില്ല—ഒരഭയാർത്ഥി വളരെ വേദനയോടെ പറഞ്ഞു. കലശേഖരൻ എന്ന അക്കൗണ്ടന്റും, ഭാര്യയും കുട്ടികളും ശ്രീലങ്ക വിട്ടിട്ട് മാസങ്ങളായി. ഇന്നവർ മണ്ഡപത്തിൽ ചുററിക്കറങ്ങുന്നു.

●

യാത്രയ്ക്കിടയിൽ രാമേശ്വരത്തുവച്ച് ഈ ലേഖകൻ ഒരു 'തുൽഫ്' (തമിഴ് യുണൈറഡ് ലിബറേഷൻ ഫ്രണ്ട്) പ്രവർത്തകനെ കണ്ടു. ശ്രീലങ്കാപ്രശ്നത്തെക്കുറിച്ച് ആരാഞ്ഞപ്പോൾ അയാൾ വികാരഭരിതനായി. വല്ലാതെ ക്ഷോഭിച്ച അയാൾ 'തുൽഫ്'നേതാവ് അമൃതലിംഗത്തെയും മററും കുററപ്പെടുത്തി. രാമേശ്വരത്തേക്ക് തിരിക്കുന്നതിനുമുൻപ് ഈ ലേഖകൻ അമൃതലിംഗവുമായി സംസാരിച്ചിരുന്നെന്നും അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ ശ്രദ്ധിച്ചെന്നും പറഞ്ഞപ്പോൾ അയാൾ കൂടുതൽ ക്ഷോഭിച്ചു. 'ഒൺമാൻ ഷോ'യാണെന്ന് അമൃതലിംഗത്തെക്കുറിച്ച് ആ പ്രവർത്തകൻ പറഞ്ഞു. അയാളുടെ കണ്ണുകളിൽ എന്തെന്നില്ലാത്ത രോഷം എരിഞ്ഞുനിന്നിരുന്നു. പാവം ശ്രീലങ്കൻതമിഴർ ജാഫ്നയിലും മററും കിടന്ന് നരകയാതന അനുഭവിക്കുമ്പോൾ, നേതാക്കളായ അമൃതലിംഗവും മററും മദ്രാസിലെ എയർകണ്ടീഷൻസ് മുറിയിലിരുന്ന് പത്രപ്രസ്താവനയിറക്കുന്നതിന്റെ പൊരുൾ എന്താണെന്ന് അയാൾ ചോദിച്ചു. തമിഴ് തീവ്രവാദികളുടെ ഇടയിൽ ഇത്തരം നേതാക്കളെക്കുറിച്ച് വലിയ മതിപ്പൊന്നുമില്ലെന്നും ആ തീവ്രവാദികൾ അഭിപ്രായപ്പെട്ടു. ശ്രീലങ്കയിൽനിന്ന് കഴിഞ്ഞ രണ്ടാഴ്ചയ്ക്കു മുൻപ് മണ്ഡപത്തിലെത്തിച്ചേർന്ന ആ തുൽഫ് പ്രവർത്തകൻ പറഞ്ഞു: 'ജാഫ്ന അക്ഷരാർത്ഥത്തിൽ ഇന്നൊരു തടവറയാണ്. അധികാരികളുടെ അംഗീകാരമില്ലാതെ ഒരു സ്ഥലത്തുനിന്ന് മററൊരിടത്തേക്കു പോകാൻ ആർക്കും കഴിയില്ല. പ്രൈവററ് വാഹനങ്ങൾ പോയിട്ട് ഒരു സൈക്കിൾപോലും ഉപയോഗിക്കാൻ സാധിക്കുന്നില്ല. അതിനൊക്കെവേണം പൊലീസ് സൂപ്രണ്ടിന്റെ അനുവാദം. വിപ്ലവകാരികൾ ആയുധം താഴെ വയ്ക്കുന്നതുവരെ ഈ നിയമം തുടരുമെന്നാണ് ആഭ്യന്തരമന്ത്രി പറയുന്നതു്. നോക്കൂ. അവിടത്തെ ദുരന്തം നേരിട്ടു കണ്ടാലേ ... വിശ്വസിക്കൂ.''

''1983 ജൂലായ്–ആഗസ്റ്റിൽ കൊല്ലപ്പെട്ടതിൽനിന്ന് എത്രയോ അധികം തമിഴർ ജാഫ്ന, മാന്നാർ, മുല്ലൈത്തിവു, വാവുനിയ, ട്രിങ്കോമാലി എന്നിവിടങ്ങളിൽ കഴിഞ്ഞ മൂന്ന്നാലുമാസങ്ങളായി കൊല്ലപ്പെട്ടിരിക്കുന്നു. 18നും 35നും ഇടയ്ക്കു് പ്രായമുള്ളവരെ ഗല്ലയിലെ ബൂസാക്യാമ്പിൽ പാർപ്പിച്ചിരിക്കുന്നു. മുല്ലൈത്തിവുവിനെയാണ് ഏറെ ദോഷമായി ബാധിച്ചിരിക്കുന്നതു്. 20,000 പേർ, കൂടുതലും കൃഷിക്കാർ കിടപ്പാടമില്ലാതെ, കുടിനീരില്ലാതെ പള്ളികളിലും അമ്പലങ്ങളിലും സ്കൂളുകളിലും ക്യാമ്പടിക്കുന്നു. തമിഴരുടെ വീട്ടിൽ കയറിത്താമസിക്കാൻ സിംഹളർക്ക് ദേശീയസുരക്ഷിതമന്ത്രി കല്പനകൊടുത്തിരിക്കുന്നു. എന്തൊരു ക്രൂരത. ട്രിങ്കോമാലിയെ അമേരിക്കയ്ക്കു് അടിയറവയ്ക്കാനാണ് ജയവർദ്ധനെ ശ്രമിക്കുന്നതു്. ഒരു സമൂഹത്തിനെ ഇത്രത്തോളം ദ്രോഹിക്കാമോ. ചോദിക്കാനും പറയാനും ആരുണ്ടു.''

രാമേശ്വരം ക്ഷേത്രം എല്ലാക്കൊല്ലവും ഈ സീസണിൽ പതിനായിരക്കണക്കിന് തീർത്ഥാടകരെയും ടൂറിസ്ററുകളെയും ആകർഷിക്കാറുണ്ടായിരുന്നു. പക്ഷേ, ഇന്ന് ക്ഷേത്രത്തിലേക്കുള്ളറോഡുകൾ ഏറെക്കുറെ ശൂന്യമാണ്. നാലിലൊന്ന് തീർത്ഥാടകർപോലും വരുന്നില്ലെന്ന് ഒരു ക്ഷേത്രഭാരവാഹി പറഞ്ഞു. പൂജാരികൾ അവരുടെ 'ടിപ്പിനു' വേണ്ടി കാത്തിരിക്കുന്നു. കുതിരവണ്ടികൾ ഓട്ടമില്ലാതെ നിഴലുകളിൽ മയങ്ങുന്നു. ഭാരമില്ലാത്തതുകൊണ്ട് അലസരായ കഴുതകൾ വഴിയരികിൽ നിശ്ചലമായി നില്ക്കുന്നു. രാമേശ്വരത്തെ ലോഡ്ജുകളിൽ ആരും തങ്ങാറില്ല. ഏതോ ഭീതിപടർന്നിരിക്കുന്നു എന്ന് ഒരു ലോഡ്ജ് മാനേജർ പറഞ്ഞു. ഒരു യുദ്ധഭൂമിയുടെ അങ്കലാപ്പ് ഇവിടെത്തെ മുഖങ്ങളിൽ കാണുന്നു.

കുറെ വർഷം മുൻപ് പണിയാരംഭിച്ച ഒന്നേകാൽ മൈൽ നീളമുള്ള പാലത്തിന്റെ പണി പകുതിയായിട്ടുണ്ടാകും. ബ്രിട്ടീഷ്കാരന്റെ റെയിൽവേപ്പാലം മാത്രം രാമേശ്വരം എന്ന ഒററപ്പെട്ട ദ്വീപിനെ പുറംലോകവുമായി ബന്ധിപ്പിക്കുന്നു. പക്ഷേ, ഇന്ന് റെയിൽവേ സ്റ്റേഷൻ പോലും അഞ്ചുമണിക്ക് ശൂന്യമാകുന്നു. പലരും മധുരമീനാക്ഷിയെ തൊഴുതു് രാമേശ്വരം ഒഴിവാക്കിപ്പോകുന്നു. കൊല്ലത്തുനിന്നുവന്ന അൻപതുപേരടങ്ങുന്ന ഒരു സംഘം മണ്ഡപത്തിൽ വന്ന് വിവരങ്ങളറിഞ്ഞപ്പോൾ രാമേശ്വരത്തു പോകാതെ തിരികെ പോകുന്നതുകണ്ടു. വഴിയിൽ കണ്ട ഒരാൾ പറഞ്ഞു: ''ഒരിക്കൽ ഈ ദ്വീപ് രാജ്യദ്രോഹികളെ പാർപ്പിക്കാൻ ഉപയോഗിച്ചിരുന്നു. അക്കരെ കുരിശടിദ്വീപിൽ കണ്ണുംനട്ടിരുന്ന ആ കുററവാളികൾ പിന്നീട് രക്ഷപ്പെട്ടിരിക്കാം മരിച്ചിരിക്കാം. പക്ഷേ കുററംചെയ്യാതെ കുററവാളികളായിത്തീർന്നവരാണ് ഞങ്ങൾ. ഒരുദുരന്തത്തിന്റെ കാലടിശബ്ദം ചെവിയോർത്തുകൊണ്ട് ഞങ്ങളിരിക്കുന്നു.''രാമേശ്വരം എന്ന തുരുത്തു്, മണ്ഡപം എന്ന മുനമ്പ് കടലിലേക്ക് നോക്കി നില്ക്കുന്നു—പഴയ ശ്രീലങ്കയെക്കുറിച്ചുള്ള ഓർമ്മകളുമായി.



# പോലീസ് വെരിഫിക്കേഷന് ഒരുചുട്ടഅടി

വി. ശശികുമാർ

**കുപ്രസിദ്ധമായ പൊലീസ് വെരിഫിക്കേഷൻ, കേന്ദ്രസർവീസിൽ ജോലികിട്ടുന്ന മലയാളികളുടെയും ബംഗാളികളുടെയും തലയ്ക്കുമേൽ തൂങ്ങുന്ന ഇടിവാളാണ്. അതിനെതിരെ ഒരു മലയാളി ഇപ്പോൾ പോരാടി ജയിച്ചിരിക്കുന്നു.**

അബ്രഹാം ഇന്ന് സന്തുഷ്ടനാണ്. നാലുവർഷമായി ചിരിമറന്നിരുന്ന അബ്രഹാമിന് ഇപ്പോൾ ചിരിക്കാൻ കഴിയുന്നു. നാലുവർഷവും നിരന്തരമായി തന്നെ വേട്ടയാടിക്കൊണ്ടിരുന്ന കേന്ദ്രസർക്കാരിനെ, അബ്രഹാം കേസു നടത്തി തോല്പിച്ചു.

വാഴൂർക്കാരനായ അബ്രഹാം ബോംബെയിൽ സ്ഥിരതാമസമാക്കിയ ഒരു സർക്കാർ ജീവനക്കാരനാണ്. കേന്ദ്രസർക്കാരിനെതിരെ ഈ ശ്രമസ്ഥന്റെ വിജയം വെറുമൊരു സർവീസ്കേസ് വിജയമല്ല. വിജയം അബ്രഹാമിന്റേതു മാത്രമല്ല. കേന്ദ്രസർവീസിൽ ഉദ്യോഗം നേടിയവരും ഇനി നേടാനിരിക്കുന്നവരുമായ ഓരോ മലയാളിയുടെയും വിജയമാണ്. ഓരോ ബംഗാളിയുടെയും ഓരോ ത്രിപുരക്കാരന്റെയുംകൂടി വിജയമാണ്.

കേരളം, ബംഗാൾ, ത്രിപുര. മനസ്സിലായല്ലോ, ഇന്ത്യൻ രാഷ്ട്രീയഭൂപടത്തിൽ ഈ മൂന്നു പ്രദേശങ്ങളുടെയും പ്രത്യേകത. കേരളത്തിൽ 1957-ൽ കമ്യൂണിസ്റ്റുകാർ അധികാരത്തിൽവന്നതോടെ, കേരളത്തിൽ നിന്നുള്ളവർ കേന്ദ്രസർവീസിൽ ജോലിക്കു നിയമിക്കപ്പെടാൻ ഒരു രഹസ്യറിപ്പോർട്ട് അധികൃതർ നിർബ്ബന്ധിതമാക്കി. ഒരുതരം സ്വഭാവസർട്ടിഫിക്കററ്. ഉദ്യോഗാർത്ഥി കമ്യൂണിസ്ററ് ആണോ അല്ലയോ എന്നു സൂചിപ്പിക്കുന്ന സർട്ടിഫിക്കററ്. ഇതു തയ്യാറാക്കേണ്ടതു് പൊലീസാണ്. പൊലീസ് വെരിഫിക്കേഷൻ എന്ന് കുപ്രസിദ്ധമായ ഈ ഏർപ്പാട് കുറേക്കാലം മുമ്പ് കേരളത്തിൽ ഏർപ്പാടുണ്ടാക്കിയിട്ടുള്ളതാണ്. ബംഗാളിലും ത്രിപുരയിലും കമ്യൂണിസ്റ്റുകാർ അധികാരത്തിലായപ്പോൾ അവിടേക്കും നീണ്ടു, പൊലീസ് വെരിഫിക്കേഷൻ.

ഒരു രഹസ്യഉത്തരവനുസരിച്ചു ഈ വിവേചനത്തിനെതിരെ പല പ്രക്ഷോഭങ്ങളും നടന്നു. പല ചർച്ചകളും നടന്നു. എല്ലാം പത്രവാർത്തകളായി മാത്രം അവശേഷിച്ചു. നിയമനം കിട്ടേണ്ടവരുടെ റാങ്ക്ലിസ്ററിൽ മലയാളിയും ബംഗാളിയും മുന്നിൽ വന്നുകൊണ്ടിരുന്നുവെങ്കിലും അവർക്ക് നിയമനം വളരെ പിന്നിലായിട്ടാണ് കിട്ടിയതു്. ഈ വിവേചനത്തിനുമുന്നിൽ നൂറുകണക്കിനു യുവാക്കൾ ആദ്യമൊക്കെ ക്ഷോഭിച്ചുവെങ്കിലും, അതൊന്നും ശ്രദ്ധിക്കപ്പെട്ടില്ല.

പക്ഷേ, അബ്രഹാം ഈ വിവേചനത്തെ ചോദ്യം ചെയ്യാൻതന്നെ തീരുമാനിച്ചു.

കേന്ദ്ര ഡിഫൻസ്അക്കൗണ്ട്സർവീസിൽ അക്കൗണ്ടൻറായുള്ള നിയമനത്തിനു ടെസ്റ്റുപാസ്സായ ആളാണ് അബ്രഹാം. മലയാളി ആണല്ലോ, അതിനാൽ നിയമനം വന്നപ്പോൾ റാങ്ക്ലിസ്ററിൽനിന്ന് നിരവധിപേർക്കു പിറകിലായി. കാരണം പൊലിസ് വെരിഫിക്കേഷൻ റിപ്പോർട്ട് വരാൻ വൈകിയതുതന്നെ. തൻേറതല്ലാത്ത കുററംകൊണ്ട് താൻ എന്തിനു ശിക്ഷിക്കപ്പെടണം? അതിനാൽ അബ്രഹാം ആദ്യം ഡിപ്പാർട്ടുമെൻറുമായി എഴുത്തുകുത്തു നടത്തി.

1974-മാർച്ചിലാണ് അബ്രഹാമിന് നിയമന ഉത്തരവു ലഭിക്കുന്നതു്. റാങ്ക് ലിസ്ററിൽ തന്നെക്കാൾ പിന്നിലുള്ള പതിനാറുപേർ ഏഴുമാസം മുൻപേ നിയമിതരായി എന്നും കേരളത്തിലുള്ളവർക്ക് പ്രത്യേക പൊലീസ് വെരിഫിക്കേഷനുള്ളതുകൊണ്ടാണ് തൻെറ നിയമനം വൈകിയതെന്നും, ഇന്ത്യൻ പൗരനെന്ന നിലയിൽ, ഭരണഘടനയുടെ 16 (1), 16 (2) വകുപ്പുകൾ പ്രകാരം ഇതു് തൻെറ അവകാശങ്ങളുടെ ലംഘനമാണെന്നും, അതിനാൽ തനിക്ക് റാങ്കുപ്രകാരമുള്ള മുൻഗണനയും ശമ്പളവും നല്കണമെന്നും കാണിച്ചുകൊണ്ട് ഡയറക്ടർ ഒഫ് ആഡിററ് ഡിഫൻസി (ഡെൽഹി) ന് അബ്രഹാം പ്രോപ്പർ ചാനലിലൂടെ ഹർജി അയച്ചു. മറുപടി നിരാശാകരമായിരുന്നു. ജേർണലിസം കോഴ്സ് പാസ്സായിക്കഴിഞ്ഞു് നിയമപഠനത്തിലേർപ്പെട്ട അബ്രഹാമിന്, തന്നോടുള്ള ഈ വിവേചനം കോടതിയിലൂടെ ചോദ്യംചെയ്യേണ്ടതാണെന്ന് മററാരും പറഞ്ഞുകൊടുക്കേണ്ടിവന്നില്ല. കോടതിയിലേക്കു പോകാൻതന്നെ അയാൾ തീരുമാനിച്ചു.

ഒരു വക്കീലിനെയും ആശ്രയിക്കേണ്ടതില്ല എന്നും അബ്രഹാം ഉറച്ചു. സ്വയം കേസു വാദിക്കുക. അങ്ങനെ 1980-ഡിസംബർ 9-ന് അബ്രഹാം തൻെറ പ്രശ്നം ഒരു ഹർജിയുടെ രൂപത്തിൽ ബോംബെ ഹൈക്കോടതിക്കു മുന്നിൽ എത്തിച്ചു.



ഡിഫൻസ് ആഡിററ് വകുപ്പിലെ അക്കൗണ്ടൻറും മലയാളിയുമായ അബ്രഹാം

യൂണിയൻ ഗവണ്മെൻറ്, ഡയറക്ടർ ഒഫ് ആഡിററ് ഡിഫൻസ് സർവീസ്, ജോയിൻറ് ഡയറക്ടർ ഒഫ് ഡിഫൻസ് സർവീസ് ബോംബെ, പിന്നെ മെറിററ് ലിസ്റ്റിൽ തനിക്കു പിറകിലായിരുന്നവരും പക്ഷേ തനിക്കു മുൻപേ നിയമനം കിട്ടിയവരും—ഇത്രയുംപേരെ എതിർഭാഗത്തു ചേർത്തായിരുന്നു അബ്രഹാമിൻെറ ഹർജി.

തൻെറ പരാതിയുടെ ഒടുവിൽ അബ്രഹാം ഇങ്ങനെ എഴുതിച്ചേർത്തിരുന്നു: ''കേരളത്തിൽനിന്നുള്ള അപേക്ഷകർക്കെല്ലാംതന്നെ പൊലീസിൽനിന്ന് സ്വഭാവസർട്ടിഫിക്കററു ലഭിച്ചതിനുശേഷം മാത്രമേ നിയമനഉത്തരവുലഭിക്കുന്നുള്ളൂ. ഇതു കേരളീയരായ അപേക്ഷകരോടു കാണിക്കുന്ന വിവേചനമാണ്...ഇതര സംസ്ഥാനങ്ങളിൽ ഉള്ളവർക്ക് ആദ്യം നിയമന ഉത്തരവുലഭിക്കുന്നു. അതിനുശേഷമേ പൊലീസിൽനിന്നുള്ള റിപ്പോർട്ടുവാങ്ങുന്നുള്ളൂ. റാങ്ക്ലിസ്റ്റ് അനുസരിച്ച് നിയമനം നടക്കത്തക്കവിധമുള്ള ഏർപ്പാടുകളൊന്നും ബന്ധപ്പെട്ട അധികൃതർ കൈക്കൊണ്ടു കാണുന്നില്ല. കേരളത്തിൽനിന്നുള്ള ഉദ്യോഗാർത്ഥികളുടെ പൊലീസ് റിപ്പോർട്ട് വരാൻ വൈകുന്നതിനാൽ നിയമനം വൈകും, ഇൻക്രിമെൻറ് വൈകും, സീനിയോറിററി നഷ്ടമാകും, പെൻഷൻ അവകാശങ്ങളിലും അതു പ്രതിഫലിക്കും...അതിനാൽ റാങ്ക്ലിസ്റ്റിൽ എൻെറ തൊട്ടുപിന്നാലെ നില്ക്കുന്ന ആളിനെ നിയമിച്ച തീയതിയായ 1973 സെപ്റ്റംബർ 24 മുതൽ തന്നെ എന്നെ നിയമിക്കാൻ ഈ കോടതി ഉത്തരവിടണം.''

അബ്രഹാംതന്നെ കോടതിയിൽ ഹർജി സമർപ്പിച്ചു. ഒരു വക്കീലിനും വക്കാലത്തു കൊടുത്തില്ല. സ്വന്തം കേസ് നടത്തിയുള്ള പരിജ്ഞാനവും പരിശീലനവുമായി ഇതിനിടയിൽ അബ്രഹാം എൽ. എൽ. ബി. പരീക്ഷയെഴുതി പാസ്സാകുകയുംചെയ്തു.

ഈ ജനവരി ഏഴിനാണ് ബോംബെ ഹൈക്കോടതിയിൽ ജഡ്ജി സാമന്തിൻെറ മുമ്പിൽ ഹർജി ഹിയറിങ്ങിനു വന്നതു്. ജഡ്ജിയുടെ പല ചോദ്യങ്ങൾക്കും പബ്ലിക് പ്രോസിക്യൂട്ടർക്ക് മറുപടി നൽകാൻ കഴിഞ്ഞില്ല. കേരളത്തിൽ ജനിച്ചതുകൊണ്ട് ഈ ഹർജിക്കാരന് നിയമന ഉത്തരവു നൽകാൻ വൈകിയതു് വിവേചനമല്ലേ? എന്തുകൊണ്ട് കേരളത്തിലുള്ളവർക്ക് മററു സംസ്ഥാനങ്ങളിൽനിന്നുള്ളവർക്കു ലഭിക്കുന്ന അവകാശങ്ങൾ നൽകിക്കൂടാ? ജഡ്ജിയുടെ ഈ ചോദ്യങ്ങൾക്കു മുന്നിൽ പബ്ലിക് പ്രോസിക്യൂട്ടർ മൗനം പാലിച്ചു.

ജസ്റ്റിസ് സാമന്തിൻെറ വിധി ഇതായിരുന്നു: ഹർജിക്കാരന് അദ്ദേഹത്തിൻെറ നേരേ താഴെയുള്ള റാങ്കുക്കാരന് നിയമന ഉത്തരവു നൽകിയ ദിവസം മുതൽക്കുള്ള ശമ്പളവും സീനിയോറിററി തുടങ്ങിയ മററാനുകൂല്യങ്ങളും നൽകുക.

പൊലീസ് വെരിഫിക്കേഷനിലും തുടർന്നുള്ള നിയമനത്തിലും കേന്ദ്രസർക്കാർ നടത്തുന്ന വിവേചനത്തിനെതിരെയുള്ള ഉത്തരവാണ് ഇതു്. ഈ കോടതി വിധിയെ ആധാരമാക്കിക്കൊണ്ട്, മലയാളികളായ ആയിരക്കണക്കിന് കേന്ദ്രജീവനക്കാർക്ക് ആനുകൂല്യങ്ങൾ ലഭിക്കാവുന്നതാണ്.

പൊലീസ് വെരിഫിക്കേഷന് എതിരെ കേന്ദ്രജീവനക്കാരുടെ ഒരൊററ യൂണിയനും ഇന്നോളം ചെയ്യാത്ത കാര്യമാണ് വെറും ഒരു അക്കൗണ്ടൻറായ അബ്രഹാം ഒററയ്ക്ക് ചെയ്തു വിജയിച്ചിരിക്കുന്നതു്.

ഈ കേസിനുള്ള ഹർജി സമർപ്പിച്ച നാൾമുതലേ, അബ്രാഹിമിനെ മേലുദ്യോഗസ്ഥന്മാർ പല വഴിയിലൂടെ പീഡിപ്പിച്ചുതുടങ്ങി. ഓരോരോ കാരണമുന്നയിച്ച് അച്ചടക്കനടപടികളായി. കോഡ് ഒഫ് കോണ്ടക്ട്റൂൾപ്രകാരം ഏതു ജീവനക്കാരനെയും എവിടെവച്ചും കുരുക്കിലാക്കാൻ മേലാളർക്ക് അധികാരമുണ്ടല്ലോ. മുന്നറിയിപ്പുകൂടാതെ കാഷ്വൽലീവും മററ് അവധികളുമെടുക്കുന്നുണ്ടെന്നും, ഇതു് ജോലിയെ ഹാനികരമായി ബാധിക്കുന്നുണ്ടെന്നും മററുമുള്ള ചാർജ്ജുകളിൽ അബ്രഹാമിന് പലവിധ പീഡനങ്ങൾ ഉണ്ടായി. എൽ. എൽ. ബി. പാസ്സായതിനെത്തുടർന്ന് അബ്രഹാം എൽ. എൽ. എം.-ന് ചേരാൻ അനുമതി ചോദിച്ചു. അതു് നിഷേധിക്കപ്പെട്ടു. കേസാവശ്യത്തിനായാണ് തനിക്കു ലീവെടുക്കേണ്ടിവന്നതെന്ന് അബ്രഹാം നേരത്തെ വിശദീകരണം നല്കിയിരുന്നു. എൽ. എൽ. ബി. ക്കു ചേരാൻ തനിക്ക് അനുമതി തന്നവർ എൽ. എൽ. എം.ന് ചേരാൻ എന്തുകൊണ്ട് അനുമതി നിഷേധിക്കുന്നുവെന്ന് അയാൾ ആരാഞ്ഞു. മനഃപൂർവ്വമായ പീഡനവും അവസരനിഷേധവുമാണിതെന്ന് കാണിച്ച് അബ്രഹാം വീണ്ടും കോടതിയെ സമീപിച്ചിരിക്കുകയാണിപ്പോൾ.

കേസുതുടങ്ങിക്കഴിഞ്ഞശേഷം അബ്രഹാമിൻെറ കോൺഫിഡൻഷ്യൽ റിപ്പോർട്ടുകളിലെല്ലാം ''അഡ്വേർസ് എൻട്രി''കളാണത്രേ എഴുതിയിരിക്കുന്നതു്. ഇതിൻെറ അടിസ്ഥാനത്തിൽ പ്രൊമോഷനും തടഞ്ഞു. ഡിപ്പാർട്ടുമെൻറിൽ പ്രൊമോഷനൊന്നും കിട്ടിയില്ലെങ്കിലും സാരമില്ല, അവകാശങ്ങൾ ചോദിച്ചുവാങ്ങാൻ ശ്രമിക്കുന്ന തന്നെപ്പോലുള്ളവരെ പീഡിപ്പിക്കാൻ അനുവദിച്ചുകൂടാ എന്ന ദൃഢനിശ്ചയവുമായി അബ്രഹാം ഇതിനെതിരെ വീണ്ടും കോടതികയറി. കോടതിയാകട്ടെ, അബ്രഹാമിൻെറ കോൺഫിഡൻഷ്യൽ റിപ്പോർട്ടുകൾ ഹാജരാക്കാൻ ആവശ്യപ്പെട്ടു. അബ്രഹാമിൻെറ പരാതി ശരിയാണെന്ന് കോടതിക്ക് ബോദ്ധ്യപ്പെടുകയും ചെയ്തു. ഇതു സംബന്ധിച്ചു കോടതിയുടെ ചോദ്യങ്ങൾക്കും പബ്ലിക് പ്രോസിക്യൂട്ടറിൽനിന്ന് തൃപ്തികരമായ ഉത്തരം ലഭിച്ചില്ല.

അവകാശങ്ങൾ സ്ഥാപിച്ചെടുക്കാൻ ഇങ്ങനെ കേസുകെട്ടുകളുമായി അബ്രഹാം കോടതി കയറിക്കൊണ്ടിരിക്കുന്നു. അയാളുടെ മനസ്സിൽ കേസും നിയമങ്ങളും ചട്ടങ്ങളും മാത്രമേയുള്ളൂ.

ഈ കേസു നടത്തിപ്പിനിടയിൽ സ്വന്തം ഡിപ്പാർട്ട്മെൻറിലുള്ള ചില അഴിമതികളും അബ്രഹാം കോടതിക്കുമുമ്പിൽ കൊണ്ടുവന്നു. ജോലിയിൽ തല്പരനല്ലെന്നും ജോലി അറിയുകതന്നെയില്ലെന്നും അബ്രഹാമിൻെറ കോൺഫിഡൻഷ്യൽ റിപ്പോർട്ടിൽ എഴുതിയിരുന്നതു് നിഷേധിച്ചുകൊണ്ടു നൽകിയ സത്യവാങ്മൂലത്തിലാണ് അബ്രഹാം ഈ അഴിമതികൾ ചൂണ്ടിക്കാണിച്ചതു്. സിററി കോമ്പൻസേററി അലവൻസിൻെറ പേരിൽ ഡിഫൻസ് അക്കൗണ്ട്വിഭാഗം ഒന്നരക്കോടി രൂപ പൊതുഖജനാവിനു നഷ്ടപ്പെടുത്തിയതു് താൻ മേലുദ്യോഗസ്ഥന്മാരുടെ ശ്രദ്ധയിൽപ്പെടുത്തിയിട്ടും അവർ ഒന്നും ചെയ്തില്ലെന്ന് അബ്രഹാം ബോധിപ്പിച്ചു. പത്രങ്ങളിലെല്ലാം ഇതു വലിയ പ്രാധാന്യത്തോടെ വരികയും ചെയ്തു.

അബ്രഹാമിൻെറ കേസുകൾ എങ്ങനെയെങ്കിലും സെററിൽ ചെയ്ത് അയാളെ ഇവിടെനിന്ന് ഒഴിവാക്കിയാൽമതി എന്നാണത്രെ ഇപ്പോൾ അധികൃതരുടെ ചിന്ത. ഒരു സ്ഥലംമാററ ഭീഷണിയുടെ നിഴലിൽ കഴിയുകയാണ് അബ്രഹാം.



ഡെൽഹി ഫിലിം മേളയിൽ പ്രഗല്ഭ സംവിധായകനുള്ള അവാർഡ് നകാജിമയ്ക്കു നേടിക്കൊടുത്ത അപ്പാഷിനേററ (ജപ്പാൻ)യിൽ നിന്നു്

# ഡെൽഹിയിലെ തണുപ്പിന് ചൂടുപകർന്ന പതിനാലു ദിനങ്ങൾ

പത്തൊൻപതാം നൂററാണ്ടിലെ രണ്ടു കഥകളെ ഉപജീവിച്ചെടുത്ത ചിത്രങ്ങൾ, ഡെൽഹി ഫെസ്റ്റിവലിലെ മികച്ച ചലച്ചിത്രകൃതികൾക്കുള്ള അവാർഡുകൾ പങ്കിട്ടെടുത്തു. അലക്സാണ്ടർ ഒസ്ട്രോവസ്കിയുടെ ഒരു നാടകത്തിൽനിന്നാണ് റൂത്‌ലസ് റൊമാൻസ് എന്ന ചലച്ചിത്രം എൽദോർ റിയസാവ് രൂപപ്പെടുത്തിയെടുത്തതെങ്കിൽ, ബോസ്ററോണിയൻസിനു് രൂപംകൊടുത്ത ജെയിംസ് ഐവറി ആധാരമാക്കിയതു് ഹെൻറി ജെയിംസിൻെറ കഥയെയാണ്. റഷ്യക്കാരുടെ ജീവധാരയായ വോൾഗയുടെ മാത്തട്ടിലൂടെ വിരിഞ്ഞു വികസിക്കുന്ന പ്രണയകഥയായ റൂത്‌ലസ് റൊമാൻസിൽ മനുഷ്യരെപ്പോലെ പുഴയും 'ഈ കഥയിൽ' അതീവ പ്രാധാന്യമുണ്ടെന്നു് തൻെറ ചലച്ചിത്രം അവതരിപ്പിച്ചുകൊണ്ടു്, സംവിധായകനായ റിയസോവ് വിശദീകരിച്ചെങ്കിലും അതൊരു സങ്കല്പമായി നിലനിന്നതേയുള്ളൂ. തീർച്ചയായും നല്ലൊരു പ്രണയകഥയാണ് റൂത്‌ലസ് റൊമാൻസ്. ക്ലാസിക്കൽ മെലോഡ്രാമ. സമകാല പ്രശ്നങ്ങളിൽനിന്നും ഓടി ഒളിക്കാൻ, സോവിയററ് സിനിമ ശ്രമിക്കുകയാണോ എന്നു തോന്നിപ്പോകും ഈ ചലച്ചിത്രം കാണുമ്പോൾ. ഫ്യൂഡൽ പാരമ്പര്യങ്ങളെ പുല്കാനുള്ള ഒരു മോഹവും ഈ ചിത്രത്തിലൂടെ പ്രകടമാവുന്നുണ്ടു്. ഇതു രണ്ടും ഒഴിവാക്കി പരിശോധിച്ചാലും, റൂത്‌ലസ് റൊമാൻസ് അവിസ്മരണീയമായ അനുഭവമാകുന്നില്ല. മറിച്ച്, ഒരു കഥ, അതിൻെറ എല്ലാ സൗകുമാര്യത്തോടും പ്രതിപാദിക്കുന്ന രചനമാത്രമാണ് റിയസോവിൻെറ കൃതി. റഷ്യയുടെ നാടൻഭംഗിയും വോൾഗയുടെ കുളിർമയും, ആൻഡ്രൂപെട്രോവിൻെറ ഹൃദയഹാരിയായ സംഗീതവും ഈ ചിത്രത്തെ ഒരു ശരാശരി ഹോളിവുഡ് ചിത്രത്തിൽനിന്നും അല്പം ഉയർത്തി നിറുത്തുന്നു എന്നുമാത്രം. എന്നാൽ ജെയിംസ് ഐവറിയുടെ ബോസ്റ്റോണിയൻസിനു് അതുപോലും അവകാശപ്പെടാനാവുകയില്ല. സ്ത്രീസമത്വത്തിനായി ജീവിതം ഉഴിഞ്ഞുവച്ച ഒലീവയും, ലക്ഷ്യസാദ്ധ്യത്തിനായി അവർ തൻെറ സംരക്ഷണത്തിലാക്കുന്ന വെറീനയും, അവളുടെ ഹൃദയം കൊതിച്ചെത്തുന്ന ബസിൽ റാൻസവും—ഈ ത്രികോണത്തിൽനിന്നുൽഭൂതമാകുന്ന നാടകമാണ് ബോസ്റ്റോണിയസിൻെറ പ്രമേയം. നല്ലൊരു വാഗ്മിയായി വളർത്തിയെടുത്തു് വെറീനയെ, തൻെറ വിശ്വാസങ്ങൾ പ്രചരിപ്പിക്കാനുള്ള ഉപകരണമാക്കാൻ ഒലീവ പരിശ്രമിക്കുമ്പോഴാണ്, ബസിൽ അവളുടെ ഹൃദയത്തിൽ ചേക്കേറുന്നതു്. ബസിലും ഒലീവയും തമ്മിൽ വെറീനയ്ക്കുവേണ്ടി നടത്തുന്ന മാനസികയുദ്ധങ്ങൾ, സംവിധായകൻെറ കഴിവുകേടുകൊണ്ടു് വേണ്ടത്ര സ്തോഭജനകമാകാതെപോയി. റൂത് പ്രവേർജബവാലയുടെ ബലഹീനമായ അക്കഥയും ജെയിംസ് ഐവറിയെ ദുർബലനാക്കി. എന്നാൽ വെനീസാ റെഡ്ഗ്രേവിൻെറയും (ഒലീവ) മാഡലീൻ പോട്ടറിൻെറയും (വെറോണ) സൂപ്പർമാൻ ഫെയിം ക്രിസ്ററഫർ റീവ്സിൻെറയും (ബസിൽ റാൻസം) അഭിനയം പ്രശംസനീയമായി. മികച്ച ചിത്രത്തിനുള്ള രജത കമലം, ഈ രണ്ടു ചിത്രങ്ങൾക്കുമായി പങ്കുവയ്ക്കാൻ, ജീൻ മോറോയുടെ അദ്ധ്യക്ഷതയിലുള്ള ജൂറിയെ പ്രേരിപ്പിച്ച ചോദനാവികാരം എന്തായിരുന്നു? ഈ രണ്ടു ചിത്രങ്ങളെക്കാൾ ശ്രദ്ധേയമായ ചിത്രങ്ങൾ മത്സരത്തിനു് എത്തിയിരുന്നില്ലേ? ഇരുപത്തിമൂന്നു ചിത്രങ്ങൾ, മത്സരത്തിനുണ്ടായിരുന്നു. നെൽസൽ പെരയിര ഡി സാൻേറാസ് (മെമ്മറീസ് ഒഫ് പ്രിസൺ) തോമസ് അലിയ (അപ്ട എ പോയിൻറ്) ഫ്രാൻസിസ്കോ റോസി (കാർമൽ) ഡാൻ പിററ (കൺടസ്ററ്) മെനാഹിം ഗൊലാൻ (ഓവർ ദ ബ്രൂക്ലിൻ ബ്രിഡ്ജ്) എന്നിവരുടെ കൃതികൾ, അവാർഡിനർഹമായ രണ്ടു ചിത്രങ്ങളെക്കാളും ഉയർന്നു നില്ക്കുന്നു. അവാർഡു നിർണ്ണയത്തിൽ ചലച്ചിത്രങ്ങളുടെ കലാമേന്മ നിരാകരിക്കപ്പെടുകയും, ബാഹ്യസ്വാധീനം കടന്നുകൂടുകയും ചെയ്യുന്നു എന്നതിൻെറ സൂചനയാണ് ജൂറിയുടെ ഈ തീരുമാനം കാണിക്കുന്നതു്. പ്രഗത്ഭ സംവിധായകനുള്ള അവാർഡുകാര്യത്തിലും ഇതു പ്രകടമായിരുന്നു. അപ്പാഷിനേററ എന്ന ജപ്പാൻ ചിത്രത്തിൻെറ സംവിധായകനായ സദാവോനകാജിമയായിരുന്നു അവാർഡിനർഹനായതു്. മെയ്ജി കാലഘട്ടത്തിൽ, യാഥാസ്ഥിതികമായ കീഴ്‌വഴക്കങ്ങളെ വെല്ലുവിളിച്ചു ജീവിച്ച സൂയ എന്ന ചിത്രകാരിയുടെ ജീവിതത്തെ ആസ്പദമാക്കിയാണ്, നകാജിമ ഈ ചിത്രം നിർമ്മിച്ചതു്. സൂയയും അവളുടെ ചിത്രകലാദ്ധ്യാപകനായ ഷോക്കേയുമായുള്ള ശാരീരിക ബന്ധത്തിനു് പലപ്പോഴും പ്രാധാന്യം നൽകിയും, കുടുംബത്തെയും സമൂഹത്തെയും വെല്ലുവിളിക്കാൻ ആത്മധൈര്യം നേടുന്ന സൂയയുടെ ആത്മീയശക്തിക്കു് കൃത്രിമച്ഛായ നൽകിയും ഒരു സാധാരണ ചിത്രമെടുക്കാനേ നകാജിമയ്ക്കു് സാധിച്ചുള്ളൂ.



എന്നാൽ പ്രഗത്ഭനടനുള്ള അവാർഡ് അർഹമായ കൈകളിൽ ചെന്നുവീണു. മെമ്മറീസ് ഒഫ് പ്രിസണിലൂടെ, ഗ്രസീലിയാനോ റമോസ് എന്ന ബ്രസീലിലെ ആദ്യകാല എഴുത്തുകാരൻെറ ദുഃഖാകുലമായ ജീവിതത്തിലൂടെ ജീവിച്ച കാർലോസ് വെരിസസ്സായിരുന്നു ഈ അവാർഡ്. മികച്ച നടിക്കുള്ള അവാർഡ് വെനീസാ റെഡ്ഗ്രേവും മഡലിൻ പോട്ടറും (ബോസ്റ്റോണിയൻസ്) പങ്കിട്ടെടുത്തു.

ഹ്രസ്വചിത്രങ്ങൾ തിരഞ്ഞെടുത്തതിലും ജൂറിയുടെ കഴിവുകേട് കാണാമായിരുന്നു. മൊഷേദുൽ ഇസ്ലാമിൻെറ അഗാമി (ബംഗ്ലാദേശ്) യും നോർമൻ മക്‌ലാറൻെറ നാർസിസസ്സും (കാനഡ) നല്ല ശ്രമങ്ങൾ എന്നതിനുപരി ശ്രദ്ധേയമായില്ല. അവാർഡ്‌നിർണ്ണയത്തിൽ അനുഭവപ്പെട്ട ഈ അപചയമൊഴിവാക്കിയാൽ, ഡെൽഹി ചലച്ചിത്രോത്സവം ഒരു കാര്യത്തിൽ ഓർമ്മിക്കും. പത്തുവർഷം പിന്നിടുകയായിരുന്നു ഈ ചലച്ചിത്ര മേള. ലോകത്തിൻെറ വിവിധ കേന്ദ്രങ്ങളിൽ അരങ്ങേറപ്പെടുന്ന ചലച്ചിത്ര മേളകളോടൊപ്പം, ഡെൽഹി ചലച്ചിത്രോത്സവത്തിനു് മാന്യമായൊരു സ്ഥാനം കൈവരിക്കാനായിട്ടുണ്ടു്. ഇടയ്ക്കുവച്ച് മനിലാ ഫെസ്ററിവൽ ഭീഷണിയായി ഉയർന്നുവന്നുവെങ്കിലും ആരംഭശൂരത്വത്തിൽ അതൊടുങ്ങിപ്പോയി. അതിനേക്കാൾ ഡെൽഹി ചലച്ചിത്രോത്സവത്തിനു് ഭീഷണമായി തീർന്നതു്, ഭരണാധികാരികളുടെ സനാതന പ്രേമമായിരുന്നു. ഇപ്രാവശ്യം അത്തരം വിലക്കുകളൊന്നും, ചലച്ചിത്രോത്സവത്തിനു് സംഘാടകരെ നിയന്ത്രിക്കാനുണ്ടായിരുന്നില്ല. അതുകൊണ്ടു തന്നെ, ഡെൽഹി നഗരം തണുപ്പിൽ അമർന്നു കിടന്നപ്പോൾ വിജ്ഞാൻ ഭവനിനകത്തു് വികാരത്തിൻെറ തീമഴ പെയ്യിക്കാൻ ഫെസ്ററിവൽ ഡയറക്ടർ വിരൻ ലൂഥറിനും കൂട്ടർക്കും കഴിഞ്ഞതു്. അതിൻെറ കേളികൊട്ടലായിരുന്നു മൂന്നാംതീയതി നടന്ന ഉദ്ഘാടനച്ചടങ്ങ്. ബോംബെയിലെ സെല്ലുലോയ്ഡ് ദേവതകളെ മുഴുവൻ ഡെൽഹിയിൽ കൊണ്ടുവന്നു്, ക്ഷണിക്കപ്പെട്ട അതിഥികൾക്ക് മാനസികമായ അഹ്ലാദം ഉണ്ടാക്കിക്കൊണ്ടു് അവരെ വേദിയിൽ അണിനിരത്തുകയുണ്ടായി. അതിനെത്തുടർന്നു് മൽസരവിഭാഗത്തിലും ഇൻഫർമേഷൻ വിഭാഗത്തിലുമായി പ്രദർശിപ്പിക്കപ്പെട്ട ചലച്ചിത്രങ്ങളിൽ തൊണ്ണൂറുശതമാനവും ജയദേവകവിയുടെ ഭാവനാവിലാസത്തെ തോല്പിക്കുന്നതരത്തിലായിരുന്നു. ആണും പെണ്ണും ദേഹത്തു തൊട്ടാൽ, ഉടപ്പൂരി നിന്നിടത്തു കിടക്കുന്ന തരത്തിലുള്ളതായിരുന്നു മിക്ക ചിത്രങ്ങളും. ഇതിനു് കിഴക്കെന്നോ പടിഞ്ഞാറെന്നോ വടക്കെന്നോ തെക്കെന്നോ വ്യത്യാസമില്ല. ഒരേതരം ഫോർമുലയുടെ തരത്തിലായിരുന്നു കിടക്കറ സീനുകൾ ഈ ചിത്രങ്ങളിൽ ചേർത്തിരുന്നതു്. പ്രതിപാദനത്തിനു് അപശ്രുതിയാകാതെതന്നെ ഈ രംഗങ്ങൾ കോർത്തിണക്കാനും, ഇതിവൃത്തത്തിൻെറ വികാരപരമായ ഉന്നതിക്ക് ഉപയുക്തമാകാനും ഈ ചിത്രങ്ങളുടെ നിർമ്മാതാക്കൾ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. വാൾട്ടർ ലിമയുടെ ഇനസൊൻഷ്യ (ബ്രസീൽ)യും ഇമ്രേ ജിനോഗ്സിയുടെ ജോബ്സ് റിവോൾട്ടിലും (ഹംഗറി) ഇത്തരം രതിരംഗങ്ങൾ, ഒരു ചിത്രത്തിൻെറ കലാപരമായ മേന്മ എത്രമാത്രം ഹൃദയാവർജ്ജകമാക്കാൻ കഴിയുമെന്നതിനുള്ള ഉദാഹരണങ്ങൾ കൂടിയാണ്. എ സ്ട്രേഞ്ച് ലവ് (ജി. ഡി. ആർ.) ഫ്രാങ്കൻസ്റ്റീൻ (ഫ്രാൻസ്) അൺ ഫിനിഷ്ഡ് ബിസിനസ് (കാനഡ) ഹൗസ് മൂൺ ഇൻ പാരീസ് (ഫ്രാൻസ്) അപാഷിനേററ (ജപ്പാൻ) നെവർ സ്പീക്ക് ഇൽ ഒഫ് ദ ഡഡ് (യുഗോസ്ലാവിയ) ദ മൂൺ (ഇററലി) നാട് ഫാർ പബ്ലിക്കേഷൻ (ബ്രിട്ടൺ) ദ ബോഗ് ഒഫ് ദ ഫയർ

സുവർണ്ണമയൂരം പങ്കിട്ടെടുത്ത റൂത്‌ലെസ് റൊമാൻസ്



വനീസ റെഡ്ഗ്രേവ്—മികച്ച നടിക്കുള്ള അവാർഡ് മാഡലിൻ പോട്ടറുമായി പങ്കിട്ടു. ചിത്രം: ബോസ്റ്റോണിയൻസ്





ബേർഡ് (സൗത്ത് കൊറിയ) ദ ലാസ്റ്റ് സമ്മർ (സ്വീഡൻ) എ തൗസൻറ് ഇയർ ഓറംഡ് ബീ (ചെക്കസ്ലോവേക്യ) പ്രഭയ വുമൺ (ബ്രസീൽ) സ്വാൻ ഇൻ ലവ് (ഫ്രാൻസ്) എന്നീ ചിത്രങ്ങൾ ഗൗരവമായ പ്രമേയങ്ങൾ കൈകാര്യം ചെയ്യുന്നതോടൊപ്പം, സ്ത്രീയുടെ നഗ്നമേനിയും സ്ത്രീപുരുഷസംഗമത്തിൻെറ വികാരമൂർച്ഛയും വേണ്ടുവോളം ഉൾക്കൊണ്ടിരുന്നു. അതാകട്ടെ ഒരിക്കൽപ്പോലും മനം മടുപ്പിക്കുന്നതുമായില്ല.

പ്രമുഖ ചലച്ചിത്രകാരന്മാരായ അലൻ റെനേ, എറിക് റോമർ, ബെർട്ടലൂച്ചി, ക്ലോഡ് ലി ലോക്, വോൾക്കർ ഷോളൻ ഡോർഫ്, വെർണർ ഹെർസോഗ്, ഫ്രാൻസിസ്കോ റോസി, നെൽസൻ സാൻേറാസ്, റോബർട്ട് ആൾട്ടമാൻ, പോൾ ഗാബോർ, മാർത്ത മെസോറസ് എന്നിവരുടെ കൃതികളും ഡെൽഹിയിലെത്തിയിരുന്നു. പ്രൂസ്റ്റിൻെറ മെമ്മറീസ് ഒഫ് തിങ്ങ് പാസ്റ്റ് ആൻഡ് പ്രസൻറിലെ ഒരു കഥ ചലച്ചിത്രമാക്കി വോൾട്ടർ ഷോളൻ ഡോർഫ് വിജയകരമററായി പരാജയപ്പെട്ട കഥ പറയുന്നതാണ് സ്വാൻ ഇൻ ലവ്. അനിശ്ചിതത്വത്തിൻെറ തടവറയിൽപ്പെട്ടുഴലുന്ന ഇതിലെ നായകൻ പ്രൂസ്റ്റുതന്നെയാണ്. എല്ലാററിലും നിന്ന് പിൻതിരിഞ്ഞ്, ശബ്ദമൊന്നും കടക്കാത്ത ഒരു മുറിയിൽ കൊട്ടിയടച്ചിരുന്ന് പ്രൂസ്റ്റു തൻെറ ആത്മവേദനകൾ പകർത്തിയതായിരുന്നല്ലോ ആ കൃതി. ഇതിനുമുൻപ് പലരും അതിനെ ചലച്ചിത്രമാക്കാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും, പാരാവാരസമാനമായ അതിൻെറ ഗഹനതയും ചുഴിയും കണ്ട് ഭയന്ന് പിറകോട്ട് മാറുകയാണു ചെയ്തിട്ടുള്ളത്. ടിൻഡ്രം എന്ന ചലച്ചിത്രത്തിലൂടെ ശ്രദ്ധേയനായ വോൾക്കർ ഷോളൻ ഡോർഫിൻെറ ചലച്ചിത്രമോഹമായിരുന്നു പ്രൂസ്റ്റിനെ ചലച്ചിത്രരൂപത്തിൽ മെരുക്കിയെടുക്കുകയെന്നത്. അതിലദ്ദേഹം വിജയിച്ചില്ലെങ്കിൽപ്പോലും, അഭിനന്ദനീയമായ ഒരു സംരംഭമായിരുന്നു സ്വാൻ ഇൻ ലവ്. ഹംഗറി സിനിമയുടെ ശക്തിസ്രോതസ്സുകളിലൊരാളായ മാർത്തമെസോറസിൻെറ ഡയറി ഒഫ് മൈ ചിൽഡ്രൽ കറുപ്പിലും വെളുപ്പിലും നിർമ്മിച്ച ഈ ചിത്രം, 1953-ലെ ഹംഗറിയുടെ ഇരുണ്ട കഥ പറയുന്നു. മിതവചസ്സായ ഈ ചലച്ചിത്രകാരി, സ്റ്റാലിനിസ്ററു ക്യാമ്പിൽ അപ്രത്യക്ഷനായ അച്ഛനെയും അച്ഛൻെറ വേർപാടിൽ ഹൃദയം തകർന്നു മരിക്കുന്ന അമ്മയേയും ഓർമ്മിച്ച് വളർന്നുവരുന്ന ഒരു പെൺകുട്ടിയുടെ ദുഃഖം എത്ര ശക്തമായാണെന്നോ ചിത്രീകരിച്ചിരിക്കുന്നത്, ക്ലോഡ് ലെ ലോക്കിൻെറ വിവാ ലാ വീ (ഫ്രാൻസ്) ഒരു സ്വപ്നം പോലെ മനസ്സിൽ നിറഞ്ഞുനില്ക്കും. ബെർണാട്ട് ലൂകിൻെറ ക്യാമറ പകർത്തുന്ന അതിമനോഹരമായ ദൃശ്യങ്ങൾ ഭ്രമാത്മകമായിരുന്നു. കാഴ്ചശക്തി നഷ്ടപ്പെട്ട പതിന്നാലുകാരിയായ മാർത്തയുടെ കഥ പറയുന്ന ചെക്ക് സംവിധായകനായ ജറോമിൽ ജിറീസ് (ഇൻകംപ്ലീററ് എക്ലിപ്സ്) അതിലോലമായ നിറനാളങ്ങൾകൊണ്ട് ഹൃദയമോഹനമായ ഒരു ചിത്രം വരയ്ക്കുന്ന സൂക്ഷ്മതയോടെ തൻെറ ചലച്ചിത്രം നിർമ്മിച്ചിരിക്കുന്നു. ഇരുട്ടിൻെറ താഴ്വരയിലേക്ക് തന്നെ തള്ളിയിട്ടത് അനുജത്തിയുടെ കുസൃതിയാണെന്ന അറിവും അതുണ്ടാക്കുന്ന ക്ഷോഭവും അതിൽനിന്നുള്ള മോചനവും മാർത്തയെ അന്ധതയുമായി സമരസപ്പെടാൻ സഹായിക്കുന്നതാണ്, ഹൃദയംഗമമായി സംവിധായകൻ പറയുന്നത്. വെർണർ ഹെർസോഗ് തൻെറ പുതിയ രചനയ്ക്ക് ആസ്ട്രേലിയായിലെ മണലാരണ്യത്തിലേക്കാണ് പോയിരിക്കുന്നത്. വെയർ ദ ഗ്രീൻ ആൻറ്സ് ഡ്രീം എന്ന ഹെർസോഗ് ചിത്രം പ്രകൃതിയുടെ കന്യകാത്വത്തെ പ്രകീർത്തിക്കുന്ന ഒരു സ്തോത്രമാണ്. മെമ്മറീസ് ഒഫ് പ്രിസൺ, ബ്രസീലിൽ നിന്നു മെത്തിയ ചിത്രമായിരുന്നു. നെൽസൺ സാൻേറാസ് സംവിധാനംചെയ്ത ഈ ചിത്രം 1938-ൽ നടന്ന ഒരു കലാപത്തെത്തുടർന്ന്, ജയിലിലാക്കപ്പെട്ട റാമോസ് എന്ന എഴുത്തുകാരൻെറ അനുഭവങ്ങളെ ഉപജീവിച്ചെടുത്തതാണ്. ബ്രസീലിനെ ഒരു വലിയ കാരഗൃഹമാക്കി സങ്കല്പിച്ചെഴുതിയ ഈ ചിത്രം ജൂറിമാരുടെ ശ്രദ്ധയിൽപ്പെടാതെപോയത് നിർഭാഗ്യകരമായി.

ഡെസ്റേറാവസ്കിയുടെ റസ്കോൾനിക്കോവിനെ ഒരു കശാപ്പുശാല ജോലിക്കാരനാക്കി മാററി അക്കി കൗരസമാക് നിർമ്മിച്ച ക്രൈം ആൻഡ് പണിഷ്മെൻറ് (ഫിൻലൻഡ്) ആ മഹനീയ കൃതിക്ക് പുതിയൊരു ഭാഷ്യം ചമയ്ക്കാനുള്ള പാഴ്വേലയായിരുന്നു. പെറുവിൽ നിന്നുള്ള ടുപ്പക് അമറു എന്ന ചിത്രം പതിനെട്ടാം നൂററാണ്ടിലെ പെറുവിൻെറ വീരനായകൻെറ ധീര സാഹസികതയാണ് ആഖ്യാനം ചെയ്യുന്നത്. പെറുവിലെ വിപ്ളവത്തിൻെറ വേരുകൾ തേടുന്ന സംവിധായകനായ ഫെഡറിക്കോ ഗാർഷ്യ ഹർത്താഡോയുടെ കൈമിടുക്ക് നിറഞ്ഞതായിരുന്നു ആ ചിത്രം. സൗത്ത് കൊറിയയിൽ നിന്നെത്തിയ ബോഗ് ഒഫ് ദ ട്രീ വിഷ്വൽ സ്പ്ലെൻഡറിൻെറ മഹോത്സവമായിരുന്നു. ഒരു നാടോടിക്കഥയെ ഉപജീവിച്ച് ആജ്ഹോ കോ സംവിധാനം ചെയ്ത ഈ ചിത്രത്തിന് നിഷ്കളങ്കതയുടെ സുതാര്യമായ ഒരു തലമുണ്ടായിരുന്നു. മെനാഹിം ഗൊലാൻ സംവിധാനംചെയ്ത ഓവർ ദ ബ്രൂക്ലിൻ ബ്രിഡ്ജ് ഒരമേരിക്കൻ ചിത്രത്തിൻെറ പകിട്ടൊന്നുമില്ലാത്ത നല്ലൊരു രചനയായി. അമേരിക്കൻ ജൂതസമൂഹത്തിൽ നിന്നെടുത്ത ഒരു നെർത്തിഴ പിരിച്ചാണ് ഹൃദ്യമായ ഈ ചിത്രം ഗൊലാൻ നിർമ്മിച്ചത്. മൂന്നാംചേരി രാജ്യങ്ങളിൽനിന്നുള്ള കൃതികൾക്ക് പ്രാമുഖ്യം നൽകുന്ന ഒരു ചലച്ചിത്രോത്സവമായാണ് ഡെൽഹിമേള അറിയപ്പെടുന്നത്. അത് ഇത്തവണയും നിലനിറുത്താൻ സംഘാടകർ, ലാററിനമേരിക്കയിൽ നിന്നുള്ള കുറെ ചിത്രങ്ങൾ പ്രദർശിപ്പിക്കുകയുണ്ടായി. മവ്ലങ്കർ ഹാളിൽ നടന്ന ആ പ്രദർശനം ചിലദിവസങ്ങളിൽ ബഹളത്തിൽ വരെ കലാശിച്ചു. ഡീന ഫ്ളോർ വിത് ഹെർ ടു ഹസ്ബൻറ്സ്-ബ്രൂണോ ബാരററിൻെറ ഈ ചിത്രം ഒരേ സമയം നല്ലൊരു എൻറർടെയ്നറും കലാമൂല്യമുള്ള രചനയുമായിരുന്നു. നഗ്നശരീരങ്ങളുടെ ഒത്തുചേരൽ സുലഭമായി കാണാനുണ്ടായിരുന്നതുകൊണ്ടു തന്നെ, ആ ചിത്രം പേർത്തും പേർത്തും കാണാൻ മവ്ലങ്കർ ഹാളിൽ ആളുകൾ തിക്കിത്തിരക്കിയിരുന്നു.

കാർലോസ് ഡിഗ്യൂസ്, നെൽസൺ സാൻറോസ്, ഗ്ലോബർ റോഷ, ഫെർണാണ്ടോ സൊലനാസ്, മനുവൽ ലിററിൻ, തോമസ് അലിയ—എന്നിവരുടെ പ്രമുഖങ്ങളായ ചിത്രങ്ങളെല്ലാം പ്രദർശിപ്പിച്ചിരുന്നു.

റെട്രോസ്പെക്ടീവുകളുടെ കൂട്ടത്തിൽ അലക്സാണ്ടർ കോർദ, നരയാമ, വിസ്കോന്തി എന്നിവരുടെ ചിത്രങ്ങൾക്കു പുറമെ തപൻ സിൻഹ, കെ. എ. അബ്ബാസ്, പുട്ടണ്ണ കനഗൽ എന്നിവരുടെ ചിത്രങ്ങളും എത്തിയിരുന്നു.

ജൂറിയുടെ തലതിരിഞ്ഞ തീരുമാനം ഉണ്ടാക്കിയ കയ്പ്പു മാത്രമാണ്, വിജയകരമായി സമാപിച്ച ഈ ചലച്ചിത്രോത്സവത്തിന് കളങ്കം ചാർത്തിയത്. അതുംകൂടി നേരായവിധം നടന്നിരുന്നുവെങ്കിൽ, തീർച്ചയായും ഡൽഹി ചലച്ചിത്രോത്സവം നല്ലൊരു ഓർമ്മയായി നിലനില്ക്കുമായിരുന്നു.

—സ്റ്റാഫ് ലേഖകൻ



മെമ്മറീസ് ഒഫ് പ്രിസൺ—മികച്ച നടനുള്ള അവാർഡ് നേടിയ കാർലോസ് വെരീസ (ഇടത്ത്)





പ്രഭാകരൻ പഴശ്ശി

# ഇങ്കുലാബിൻെറ നെഞ്ചിൽ



സർദാർ ഗോപാലകൃഷ്ണൻ

യുവത്വത്തിൻെറ പ്രതിരോധശക്തിക്ക വീര്യം പകരാൻ ഇന്ത്യയ്ക്ക് ഭഗത് സിംഗുണ്ട്. കേരളത്തിൻെറ വിപ്ലവചേതന സർദാർ ഗോപാലകൃഷ്ണനിൽ നിന്ന് അതേററുവാങ്ങുന്നു. പക്ഷേ, അവർക്കിടയിൽ ഒരു വ്യത്യാസം. ഭഗത് സിംഗിനെ ബ്രിട്ടീഷുകാരാണ് തൂക്കിക്കൊന്നത്. സർദാറിനെ ഇന്ത്യൻ ജനതയ്ക്കുവേണ്ടി ഇന്ത്യൻ ജനതയാൽ തിരഞ്ഞെടുക്കപ്പെട്ട കോൺഗ്രസ് സർക്കാർ ഇഞ്ചിഞ്ചായി അടിച്ചുകൊന്നു. അതും ഇന്ത്യയിലെ പൗരന്മാരുടെ മൗലികാവകാശം പ്രഖ്യാപനം ചെയ്യുന്ന; ഇന്ത്യൻ ഭരണഘടന നിലവിൽവരുന്ന അതേ സുദിനത്തിൽ!

ഇരിങ്ങാലക്കടയുടെ പടിഞ്ഞാറുഭാഗത്തായി കരുവന്നൂർ പുഴയേയും പെരിയാറിനേയും ബന്ധിപ്പിക്കുന്ന ഷൺമുഖം കനാൽ. കനാലിനപ്പുറം പഴയ മലബാറാണ്. കയ്യൂരും മുനയൻകുന്നും തില്ലങ്കേരിയും പഴശ്ശിയും ഞെചിയവും വാപ്പാട്ടുകരം നെഞ്ചിലേററുന്ന മലബാറിലെ ഗ്രാമങ്ങളാണ്. തെക്കേയററത്താണെങ്കിലും എടത്തിരുത്തിയും ഒരു മലബാർ ഗ്രാമമാണ്. ഇന്ത്യൻ റിപ്പബ്ലിക്കിലെ ആദ്യത്തെ രക്തസാക്ഷിയായി മാറിയ സർദാർ ഗോപാലകൃഷ്ണൻെറ നാടാണ് എടത്തിരുത്തി.

ഓലമേഞ്ഞ കൊച്ചു കൊച്ചു കൂരകൾ. ഓരോ പറമ്പിലും കൈതോലക്കൂട്ടംകൊണ്ട് അതിരിട്ടുനില്ക്കുന്ന പച്ചക്കുളങ്ങൾ. കൊയ്ത്തുകാലത്ത് വയലിൽജോലിചെയ്യുകയും തൊഴിലില്ലാത്ത കാലങ്ങളിൽ കൈതോലച്ചീന്തുകൾകൊണ്ട് പായമെടയുകയും ചെയ്യുന്ന ഹരിജൻ സ്ത്രീകൾ. തെങ്ങുകയററക്കാരായ വേട്ടുവർ. ദരിദ്രരായ തീയ്യന്മാർ. അങ്ങിങ്ങായി ഒന്നോ രണ്ടോ സമ്പന്നഗൃഹങ്ങൾ. സിലോണിൽ നിന്നു വരുന്ന പണംകൊണ്ട് പ്രമാണിത്തം കൈക്കലാക്കാൻ വെമ്പുന്ന ചില പുത്തമടിശ്ശീലക്കാർ: പഴയ എടത്തിരുത്തിയുടെ ഒരു ചിത്രം.

ഒട്ടൊക്കെ സമ്പന്നമായ ഒരു തീയ്യഗൃഹമാണ് കമ്പളപ്പറമ്പ്. കമ്പളപ്പറമ്പിൽ ചാത്തുണ്ണിയുടെ മകനാണ് ഗോപാലകൃഷ്ണൻ. കോതമ്മയെന്നാണ് അമ്മയുടെ പേർ. ചെറുപ്പത്തിൽത്തന്നെ അച്ഛനമ്മയും മരിച്ചു. വലിയ വികൃതിയൊന്നുമായിരുന്നില്ല ഗോപാലകൃഷ്ണൻ. നല്ലവണ്ണം തിന്ന് വയറും ചാടിച്ച് നടക്കും. പഠിക്കാൻ വലിയ സമർത്ഥനല്ല. എന്നാൽ തീരെ മോശമല്ലതാനും. കാട്ടൂർ പോംപി സെൻറ്മേരീസ് സ്കൂളിലാണ് പഠിച്ചത്. തേഡ്ഫാറം പാസ്സായപ്പോൾപതിനഞ്ചുവയസ്സ് തികയുന്നതിനുമുമ്പുതന്നെ ചേട്ടൻെറവകയായുള്ള ചെന്ത്രാപ്പിന്നി എസ്. ആർ. വി. ഹയർ എലിമെൻററി സ്കൂളിൽ അൺട്രെയ്ൻഡ് മാഷായി ചേർന്നു. അവിടെനിന്നാണ് ട്രെയ്നിങ്ങിനു പോയത്. ട്രെയ്നിങ്ങിനുപോയിവന്നപ്പോൾ വീണ്ടും അതേ സ്കൂളിൽത്തന്നെ തുടർന്നു.

തൻേറടത്തോടുകൂടിയ പെരുമാററം ഗോപാലകൃഷ്ണൻെറ സവിശേഷതയായിരുന്നു. അനീതി എവിടെ കണ്ടാലും അതിനെതിരെ ആഞ്ഞടിക്കുന്ന പ്രത്യേക സ്വഭാവം. അനീതികൾ സ്വന്തം വീട്ടിലാണെങ്കിലും തുറന്നെതിർക്കും. സ്വന്തം വീട്ടിലെ ഒരംഗം ഒരു ജോലിക്കാരനെ കെട്ടിയിട്ടുതല്ലി. അതറിഞ്ഞ ഗോപാലകൃഷ്ണൻ ഓടിയെത്തി താക്കീതുചെയ്തു: ''ഇനി ഇതാവർത്തിച്ചാൽ തിരിച്ചും തല്ലുകിട്ടും.'' നൂറുരൂപ നഷ്ടപരിഹാരം കൊടുപ്പിച്ചിട്ടേ ആ പ്രശ്നം അവസാനിപ്പിച്ചുള്ളൂ. അന്നത്തെ നൂറുരൂപ, നൂറുരൂപതന്നെയാണ്.

വേട്ടുവരും പുലയരുമാണ് താഴ്ന്ന ജാതിക്കാർ. മിക്കവരും നിത്യപട്ടിണിക്കാരും. ചായക്കടയിൽനിന്ന് ചായ കഴിച്ചാൽപ്പോലും ഗ്ലാസ് കഴുകികമഴ്ത്തണം. നായർ പ്രമാണിമാരുടേയും സവർണ്ണരായി ഭാവിക്കുന്ന തീയ്യന്മാരുടെയും ആട്ടും തുപ്പും കേൾക്കണം. എന്നാൽ ഗോപാലകൃഷ്ണൻെറ ജീവിതം ഈ ഹരിജനങ്ങളുടെ കൂടെയായിരുന്നു. പുലയരേയും വേട്ടുവരേയും പീഡിപ്പിച്ചുകൊണ്ടിരിക്കുന്ന പ്രമാണിമാർക്ക് ഗോപാലകൃഷ്ണനെ നുവച്ചാൽ പേടിയായി. അവരുടെ പ്രതിനിധിയായി ആത്തപ്പറമ്പൻ വേലായുധൻ, ഗോപാലകൃഷ്ണൻമാഷെ ശരിപ്പെടുത്താൻ അററത്ത് ഇയ്യുകെട്ടിയുള്ള വടിയുമായി കുററിക്കാട്ടിൽ ഒളിച്ചുനിന്നു. നേരിട്ടെതിർക്കാൻ ധൈര്യമില്ലാതിരുന്ന വേലായുധൻ പിന്നിൽനിന്നു തല്ലി. വടി പിടിച്ചുവാങ്ങാനുള്ള ശ്രമത്തിനിടയിൽ കാലിനു വീണ്ടും തല്ലുകിട്ടി, ഗോപാലകൃഷ്ണൻ വീണുപോയി. വേലായുധൻ അപ്പോഴേ ഓടി. കുറേദിവസം ആശുപത്രിയിൽ കിടക്കേണ്ടിവന്നു ഗോപാലകൃഷ്ണന്.

കനത്തമീശയും വെളുത്തുതടിച്ച് പൊക്കം കൂടിയ ശരീരവുമുള്ള ഗോപാലകൃഷ്ണൻമാഷെക്കണ്ടാൽ ആരും അനുസരിച്ചുപോകുമായിരുന്നു. പക്ഷേ, പുറത്തുകാണുന്നതുപോലെയല്ല; ആൾ പരമസാധുവാണ്. ചാട്ടവാറടികൾ എവിടെ ഉയരുന്നുവോ അവിടെ വേദനിക്കുകയും എവിടെ മനുഷ്യൻ കരയുന്നുവോ അവിടെ പാഞ്ഞെത്തി കണ്ണീരൊപ്പുകയും ചെയ്യുന്ന ലോലഹൃദയൻ. വീട്ടുകാർക്ക് പ്രിയങ്കരനാണ്; നാട്ടുകാർക്കും. പുരുഷസൗന്ദര്യം തികഞ്ഞു നിൽക്കുന്ന ആകാരവും.

എടത്തിരുത്തിയിലെ ഏകബാങ്കിൻെറ മാനേജരും പഞ്ചായത്തു മെമ്പറും കാശുകാരനും പൗരപ്രധാനിയുമാണ് ചാലിശ്ശേരി ജോസഫ്. അയാളുടെ മക്കളിലൊരാളുടെ വിവാഹം നടക്കുകയാണ്. ഇൻവിറേറഷൻ കാർഡടിച്ച് എല്ലാവർക്കും നൽകി. പക്ഷേ, അതിലൊരു പക്ഷഭേദം. ചില പ്രമാണിമാർക്ക് ഇൻവിറേറഷൻ കാർഡ് കവറിലാക്കി അഡ്രസ്സെഴുതിക്കൊടുത്തു. മററുള്ളവർക്കാകട്ടെ വെറും ഇൻവിറേറഷൻ കാർഡു മാത്രം. ഇതനീതിയാണ്; പ്രതിഷേധാർഹമാണ് എന്ന് ഗോപാലകൃഷ്ണൻ ഗൃഹസദസ്സിൽ വച്ചു പ്രഖ്യാപിച്ചു. സ്കൂൾ മാനേജരും പഞ്ചായത്തുമെമ്പറും പൗരമുഖ്യനുമൊക്കെയായ ചേട്ടന് അതു പിടിച്ചില്ല.



അതിൽ തെറെറാന്നമില്ല; അതങ്ങനെതന്നെയാണ വേണ്ടതെന്നായി ചേട്ടൻ. രണ്ടു പേരും തമ്മിൽ ചൂടുപിടിച്ച വാഗ്വാദം. ഒടുവിൽ മാനേജരായ ചേട്ടൻ പറഞ്ഞു: നീ നാളെ മുതൽ സ്കൂളിൽ പഠിപ്പിക്കാൻ വരണ്ട. ഒട്ടും താമസിച്ചില്ല, ഗോപാലകൃഷ്ണൻ രാജിയെഴുതിക്കൊടുത്തു. 1935 ലായിരുന്നു അതു്.

പിന്നീടു് ധർമ്മവിലാസം സൗത്ത് ലോവർ പ്രൈമറിസ്കൂളിലെ ഹെഡ്മാസ്റ്ററായി ജോലികിട്ടി. കോൺഗ്രസ്സിൻെറ ദേശീയ സ്വാതന്ത്ര്യ പ്രസ്ഥാനത്തിൽ ഗോപാലകൃഷ്ണന് താൽപര്യം വരുന്നതു് അക്കാലത്താണ്. അദ്ധ്യാപകപ്രസ്ഥാനം കെട്ടിപ്പടുക്കുന്നതിലും അദ്ദേഹത്തിന് സവിശേഷമായ ശ്രദ്ധയുണ്ടായിരുന്നു.

ശ്രീനാരായണഗുരു സമാജം പ്രവർത്തകനായിട്ടാണ് ഗോപാലകൃഷ്ണൻ സമൂഹസേവനരംഗത്തേക്ക കടന്നുവരുന്നതു്. തിരുവിതാംകൂറിലേയും കൊച്ചിയിലേയും എസ്. എൻ. ഡി. പി. യോഗം മലബാറിലുണ്ടായിരുന്നില്ല. അങ്ങിങ്ങായി ചില മെമ്പർമാരുണ്ടെന്നല്ലാതെ മലബാറിൽ ഒരു പ്രസ്ഥാനമായി പ്രവർത്തിക്കാൻ അതിനു കഴിഞ്ഞിരുന്നില്ല. എ. സി. ശങ്കരനാരായണൻെറ ഉത്സാഹത്തിലാണ് നാട്ടിക ഫർക്ക കേന്ദ്രമാക്കി ശ്രീനാരായണഗുരു സമാജം സ്ഥാപിച്ചതു്. വെറുമൊരു ഭക്തജനസംഘടനയോ ക്ഷേത്രസമിതിയോ ആത്മീയാദർശപ്രചരണവേദിയോ ആയിരുന്നില്ല എസ്. എൻ. ജി. എസ്, തികച്ചും മിലിററൻറായ, ജനജീവിതത്തിലെ അസമത്വങ്ങൾ തുടച്ചുനീക്കാൻ തയ്യാറെടുത്ത ഒരു ഭടസമൂഹമായിരുന്നു അതു്. നാട്ടിക ഫർക്കയിൽ പതിനായിരത്തോളം എസ്. എൻ. ജി. എസ്. വാളൻറിയർമാരുണ്ടായിരുന്നു. കാക്കി ട്രൗസറും കാക്കി ഷർട്ടും കഴുത്തിൽ മഞ്ഞ ടവലുമായിരുന്നു, വാളൻറിയർമാരുടെ വേഷം. ഗോപാലകൃഷ്ണൻമാഷ് എസ്. എൻ. ജി. എസ്. പ്രവർത്തകനും വാളൻറിയർ നേതാവുമായി മാറി. മുപ്പതുകളിൽ അതിശക്തമായിത്തന്നെ ഈ പ്രസ്ഥാനം പ്രവർത്തിച്ചു. കൂടുതലും ഈഴവരായിരുന്നെങ്കിലും ഹരിജനങ്ങളെയും പങ്കെടുപ്പിക്കാൻ ഗോപാലകൃഷ്ണനും മററും ശ്രദ്ധിച്ചു.

എസ്. എൻ. ജി. എസ്സിൻെറ പ്രവർത്തകനായിരിക്കെയാണ് ഗോപാലകൃഷ്ണൻ ചെന്ത്രാപ്പിന്നി ശ്രീനാരായണ വായനശാല സ്ഥാപിക്കുന്നതിലും വളർത്തിക്കൊണ്ടു വരുന്നതിലും മുൻകൈയെടുത്തു പ്രവർത്തിച്ചതു്. വായനശാല ഉദ്ഘാടനംചെയ്യാൻ കെ. കേളപ്പനേയും പ്രസംഗിക്കാൻ ചങ്ങമ്പുഴയേയും കൊണ്ടുവരുന്നതിൽ ഗോപാലകൃഷ്ണൻതന്നെയായിരുന്നു മുന്നിൽ.

ആജാനുബാഹുവും അരോഗദൃഢഗാത്രനുമായ ഗോപാലകൃഷ്ണൻ നാല്പത്തിരണ്ടിൽ അപ്രതീക്ഷിതമായാണ് റോയൽ ഇന്ത്യൻ എയർഫോഴ്സിൽ ചേരുന്നതു്. പുതിയ ആകാശങ്ങളന്വേഷിച്ചുള്ള ഒരു സാഹസികയാത്ര. രണ്ടാം ലോകമഹായുദ്ധത്തിൻെറ കെടുതികളിലൂടെ ഗോപാലകൃഷ്ണൻെറ ചേതന സഞ്ചരിച്ചു. യുദ്ധത്തിനു ശേഷം മററു പലരെയുമെന്നപോലെ ഗോപാലകൃഷ്ണനെയും പിരിച്ചുവിട്ടു. ബോംബെ തെരുവീഥിയിലൂടെ തൊഴിലില്ലാത്ത ഒരു യുവാവായി, അന്വേഷണത്തിൻെറ തുളഞ്ഞിറങ്ങുന്ന കണ്ണുകളുമായി അയാൾ അലഞ്ഞുനടന്നു. നാട്ടിൽ തിരിച്ചെത്തിയപ്പോൾ ഗോപാലകൃഷ്ണൻ സർദാർ ഗോപാലകൃഷ്ണനും, സഖാവ് ഗോപാലകൃഷ്ണനുമായി മാറിക്കഴിഞ്ഞിരുന്നു.



ജന്മനാടായ എടത്തിരുത്തിയിൽ ഒരു സ്തൂപത്തിലൊതുങ്ങുന്ന സർദാർ സ്മാരകം

നാട്ടിൽ പഴയ അദ്ധ്യാപകജോലി ഗോപാലകൃഷ്ണനെ കാത്തിരിക്കുന്നുണ്ടായിരുന്നു. വലപ്പാട് ധർമ്മവിലാസം സ്കൂളിൽ ഹെഡ്മാസ്റ്ററായും ഹരിജനങ്ങളുടെ പ്രിയപ്പെട്ട നേതാവായും കമ്മ്യൂണിസ്റ്റ്പാർട്ടി പ്രവർത്തകനായും സർദാർ ഗോപാലകൃഷ്ണൻ പ്രവർത്തിച്ചു. തൻെറ ജീവിതം രാജ്യത്തിൻെറ മോചനത്തിനു സമർപ്പിച്ചുകഴിഞ്ഞതായി സർദാറിനു ബോദ്ധ്യമായി. ലൗകികബന്ധങ്ങൾ ലക്ഷ്യത്തിനു വിഘാതമാകുമെന്നു ഭയന്ന് കുടുംബജീവിതം ത്യജിച്ചു. ഹൃദയം കവർന്ന പെണ്ണിൽനിന്ന് പ്രസ്ഥാനത്തിലേക്ക മാത്രം ശ്രദ്ധ കേന്ദ്രീകരിച്ചു. വിവാഹം കഴിക്കാൻ നിർബ്ബന്ധിച്ച ബന്ധുക്കളോടു് ഇളംപുഞ്ചിരിയോടെ പറഞ്ഞു: ''കൊടി കേറട്ടെ. എന്നിട്ടാകാമെതി വിവാഹം.'' ചെങ്കോട്ടയിൽ ചെങ്കൊടി കേറിയിട്ടു മതിയെന്ന്! തൻെറ അപകടം നിറഞ്ഞ ജീവിതത്തിലേക്ക് ഒരു പെൺകുട്ടിയെ വിളിച്ചുവരുത്തേണ്ടെന്ന് സർദാർ ഗോപാലകൃഷ്ണൻ കരുതിയിരിക്കണം.

വടക്കെ മലബാറിൽ കോൺഗ്രസ് സോഷ്യലിസ്ററ് പാർട്ടിയാണ് കമ്മ്യൂണിസ്ററ്പാർട്ടിയായി രൂപാന്തരപ്പെട്ടതു്. നാട്ടികയിലാകട്ടെ കോൺഗ്രസ് സോഷ്യലിസ്ററ്പാർട്ടിയുണ്ടായിരുന്നില്ല. കോൺഗ്രസ്സിലെ ഇടതു ചായ്വുള്ളവർ നേരിട്ടു കമ്മ്യൂണിസ്ററുപാർട്ടിയിലേക്കവരികയാണുണ്ടായതു്. നാട്ടികയിൽ ആദ്യമായി കമ്മ്യൂണിസ്റ്റ്പ്രസ്ഥാനത്തിൻെറ ഒരു ഘടകമുണ്ടാകുന്നതു് തളിക്കുളത്താണ്. ഇ. കെ. രാമാനുജമായിരുന്നു അതിൻെറ സംഘാടകൻ. കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ മറെറാരു ആദ്യകാലപ്രവർത്തകൻ ടി. കെ. രാമനാണ്. പി. ടി. ഭാസ്കരപ്പണിക്കർ, പെരിഞ്ഞനം ആർ. എം. ഹൈസ്കൂളിൽ അദ്ധ്യാപകനായി വന്നപ്പോൾ നാട്ടികയിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന് ശക്തനായ ഒരു നേതാവിനെ ലഭിച്ചു.

1941–ലെ കൊടുങ്കാററിനു പിന്നാലെ ആഞ്ഞടിച്ച കൊടുംപട്ടിണി, മണപ്പുറത്തെ ഗ്രാമങ്ങളെ ഗ്രസിച്ചപ്പോൾ കരിഞ്ചന്തയിൽ വില്ക്കുന്ന അരി പിടിച്ചെടുത്തു വിതരണം ചെയ്യാൻ കമ്മ്യൂണിസ്റ്റ് പാർട്ടി തയ്യാറായി. 43–ലെ ക്ഷാമം ബംഗാളിൽ മാത്രമല്ല; മലബാറിലും പട്ടിണി മരണങ്ങൾ സൃഷ്ടിച്ചു. ലൈസൻസുള്ള കച്ചവടക്കാർ ന്യായവിലയ്ക്ക് അരി വില്ക്കുന്നതിനു പകരം ഇരട്ടിവിലകിട്ടുന്ന, തൊട്ടടുത്ത കൊച്ചിയിലേക്ക് കരിഞ്ചന്തയായി അരി മറിക്കാൻതുടങ്ങി. കമ്മ്യൂണിസ്റ്റ്പാർട്ടിയുടെ നേതൃത്വത്തിൽ അരി കള്ളക്കടത്തു തടഞ്ഞു. ഗുണ്ടകളുമായി ഏററുമുട്ടേണ്ടിവന്നു. നിരവധി കേസുകളിൽ സഖാക്കൾ പ്രതികളായി.

നാല്പത്താറിൽ നാട്ടിക ഫർക്ക കേന്ദ്രീകരിച്ചുള്ള ഒരു കർഷകസമ്മേളനം എടമുട്ടത്തു് ചേരുകയുണ്ടായി. പി. കെ. ഗോപാലകൃഷ്ണനായിരുന്നു, സമ്മേളനാദ്ധ്യക്ഷൻ. ആദ്യത്തെ കമ്മ്യൂണിസ്ററ് എം. എൽ. എ.യായ വെങ്കിടേശ്വരലുവാണ് സമ്മേളനം ഉദ്ഘാടനം ചെയ്തതു്. ഗുരുവായൂർ സത്യഗ്രഹത്തിൻെറ മാനേജരായിരുന്ന സി. എസ്. ഗോപാലൻ, ടി. കെ. രാമൻ തുടങ്ങിയവരോടൊപ്പം സർദാറും സമ്മേളനപ്രവർത്തനത്തിൽ സജീവമായി പങ്കെടുത്തു.

കമ്മ്യൂണിസ്റ്റ്പാർട്ടിയുടെയും അദ്ധ്യാപകപ്രസ്ഥാനത്തിൻെറയും പ്രവർത്തകരായിരുന്ന പി. ആർ. നമ്പ്യാരും ടി. സി. നാരായണൻനമ്പ്യാരും നാട്ടികയിലെ പ്രസ്ഥാനങ്ങൾക്ക് മാർഗ്ഗനിർദ്ദേശം നല്കി. സി. എച്ച്. കണാരനായിരുന്നു പലപ്പോഴും പ്രസ്ഥാനത്തിൻെറ നേതൃത്വത്തിൽ നിന്നെത്താറുണ്ടായിരുന്നതു്. മലബാർ ഡിസ്ട്രിക്ട്കമ്മിററിയുടെ കീഴിൽ നേരിട്ടു പ്രവർത്തിച്ചിരുന്ന നാട്ടിക ഫർക്കാകമ്മിററിയിൽ ഏഴുപേരായിരുന്നു മെമ്പർമാർ. സെക്രട്ടറിയായ ടി. കെ. രാമൻ, പി. ടി. ഭാസ്കരപ്പണിക്കർ. സർദാർ ഗോപാലകൃഷ്ണൻ, കെ. എസ്. നായർ, പി. കെ. ഗോപാലകൃഷ്ണൻ, സേലം കൃഷ്ണൻ, മുഹമ്മദ് യൂനുസ്.

1947–ൽ ഇന്ത്യ സ്വതന്ത്രയായി. നെഹ്റു പ്രധാനമന്ത്രിയായി. എന്നാൽ ഈ ഭരണമാററം ഇന്ത്യയുടെ തലയിലെഴുത്തു് തിരുത്തിയെഴുതാൻ പര്യാപ്തമല്ലെന്ന് കമ്മ്യൂണിസ്റ്റ്പാർട്ടി പ്രഖ്യാപിച്ചു. 1948 ഫെബ്രുവരിയിൽ കൽക്കത്തയിൽ വച്ചുനടന്ന രണ്ടാം പാർട്ടികോൺഗ്രസ്സിൽ വച്ച്, സോവിയററ്കമ്മ്യൂണിസ്ററ്പാർട്ടി സെക്രട്ടറി ഷഡനോവിൻെറ റിപ്പോർട്ടുകളുടെ പിൻബലത്തിൽ തയ്യാറാക്കിയ രണദിവെ തിസീസ് അംഗീകരിക്കപ്പെട്ടു. തെലുങ്കാനയിലെയും മലബാറിലെയും കർഷകസമരങ്ങൾ ശക്തിപ്പെടുത്താൻ പാർട്ടി തീരുമാനിക്കുകയും ചെയ്തു.

നാല്പത്തെട്ടിലെ വടക്കെ മലബാറിലെ കർഷകപ്രക്ഷോഭകാലത്തു് നാട്ടിക ഫർക്കയിൽ പ്രത്യക്ഷമായ സമരപരിപാടികളൊന്നുമുണ്ടായിരുന്നില്ല, നെഹ്റുവിൻെറ നേതൃത്വത്തിലുള്ള കോൺഗ്രസ് ഗവൺമെൻറിൻെറ പൊള്ളത്തരങ്ങൾ തുറന്നു കാണിക്കുന്നതും പൊലീസ്മർദ്ദനങ്ങളെ ആക്ഷേപിക്കുന്നതുമായ ലഘുലേഖകൾ വിതരണം ചെയ്യും രഹസ്യയോഗങ്ങൾ സംഘടിപ്പിച്ചുമുള്ള കാമ്പയിൻ പ്രവർത്തനമായിരുന്നു പ്രധാനമായും ചെയ്തുവന്നിരുന്നതു്.

വലപ്പാട് പൊലീസ്സ്റ്റേഷനിലെ സബ് ഇൻസ്പെക്ടർ ഗോവിന്ദൻ നമ്പ്യാർ, കമ്മ്യൂണിസ്ററുകാരെ അമർച്ച ചെയ്യാൻ ദൃഢപ്രതിജ്ഞചെയ്തിരിക്കുകയാണ്. വീടുകൾകയറി സെർച്ചുനടത്തുകയും മർദ്ദിക്കുകയും ചെയ്യുക അയാളുടെ ഹോബിയാണ്. സർദാറിൻെറ വീട്ടിൽ പല പ്രാവശ്യംവന്ന് കുടുംബാംഗങ്ങളെ ഉപദ്രവിച്ചു. അന്ന് കമ്മ്യൂണിസ്ററനുഭാവികളിൽ നമ്പ്യാരുടെ തല്ലുകിട്ടാത്തവർ ചുരുക്കമായിരുന്നു. ഒരിക്കൽ സർദാറിനെ പിടികിട്ടി. വീടു് സെർച്ച്ചെയ്തു് കമ്മ്യൂണിസ്റ്റ് പ്രസിദ്ധീകരണങ്ങൾ പിടി



സർദാർ മുൻകൈയെടുത്തു് ചെന്ത്രാപ്പിന്നിയിൽ പണിത ശ്രീനാരായണ വായനശാല

# 'ട്രയൽ'

## ആഴ്ച്ചപ്പതിപ്പാകുന്നു

'ട്രയൽ' ദ്വൈവാരിക ഫെബ്രുവരി ആദ്യവാരം മുതൽ ആഴ്ച്ചപ്പതിപ്പായി പ്രസിദ്ധീകരിക്കുന്നതാണ്.

'ട്രയൽ' ഒരു മാസികയായി തുടങ്ങാനാണ് ഞങ്ങൾ ആദ്യം തീരുമാനിച്ചത്. വായനക്കാർക്കിടയിൽ അപ്പോൾ നടത്തിയ ഒരു സർവ്വേയിൽ ബഹുഭൂരിപക്ഷം പേരും മാസത്തിൽ ഒന്ന് എന്നതിനേക്കാൾ രണ്ടാഴ്ചയിൽ ഒന്ന് എന്ന ക്രമത്തിൽ പ്രസിദ്ധപ്പെടുത്തുന്നതിലാണ് താല്പര്യം കാണിച്ചത്. അങ്ങനെയാണ് 'ട്രയൽ' ദ്വൈവാരികയായി പ്രസിദ്ധീകരിച്ചുതുടങ്ങിയത്.

കേരളത്തിൽ അനുദിനം നടക്കുന്ന ഭീകരങ്ങളായ കുററകൃത്യങ്ങളുടെയും കൊലപാതകങ്ങളുടെയും പിന്നിലുള്ള മനുഷ്യദുഃഖത്തിന്റെ കഥ പറയാനാണ് 'ട്രയലി'ന്റെ അധികം പേജുകളും നീക്കിവച്ചിട്ടുള്ളത്. ദ്വൈവാരികക്രമത്തിൽ പ്രസിദ്ധപ്പെടുത്തുമ്പോൾ ഈ സംഭവങ്ങളിൽ ചിലതിന് പഴക്കം വരിക സ്വാഭാവികമാണ്. നമ്മുടെ ദിനപത്രങ്ങൾ ഇപ്പോൾ അത്തരം സംഭവങ്ങൾക്ക് കൂടുതൽ പത്രസ്ഥലം നൽകിത്തുടങ്ങിയിരിക്കുന്നതാണ് ഇതിന് പ്രധാന കാരണം. ഇതു പരിഹരിക്കാനുള്ള ഏകമാർഗ്ഗം ട്രയൽ ഒരു വാരികയാകുക മാത്രമാണ്. ട്രയൽ ആഴ്ച്ചപ്പതിപ്പാകുന്നതോടൊപ്പം ഒററപ്രതിയുടെ വില ഒരു രൂപയായി നിശ്ചയിച്ചിട്ടുണ്ട്.

—മാനേജിങ് ഡയറക്ടർ.





ച്ചെടുത്തു. തൊണ്ടിസഹിതം സ്റ്റേഷനിലേക്കു കൊണ്ടുപോയി. സബ്ജയിലിലിട്ട സർദാറിനെ പിന്നീട് ജാമ്യത്തിൽ വിട്ടയച്ചു.

1949–അവസാനം മലബാർ ഡിസ്ട്രിക്ട് കമ്മിററിയുടെ സർക്കുലർ വന്നു: വടക്കേ മലബാറിലെ കമ്മ്യൂണിസ്ററ്ഗ്രാമങ്ങൾ കത്തിജ്വലിച്ചപ്പോൾ തെക്കൻ മലബാറിലെ ഏക കമ്മ്യൂണിസ്ററ് ശക്തികേന്ദ്രമായ നാട്ടിക ഫർക്കയിലെ പാർട്ടി അടങ്ങിയിരുന്നതു് തികച്ചും റിവിഷനിസ്ററ് നയമാണ്. നാട്ടിക ഫർക്കാ കമ്മിററി, സർക്കുലർ തികഞ്ഞഗൗരവത്തോടെ ചർച്ചചെയ്തു. പ്രസ്ഥാനത്തിന്റെ പ്രയാണത്തിൽനിന്ന് ഒഴിഞ്ഞുനില്ക്കാൻ അവർക്കു കഴിയുമായിരുന്നില്ല. അവരുടെ വിപ്ലവവീര്യം ഉണർന്നെണീററു. ഒരു ആക്ഷനുവേണ്ടി അവർ കാത്തിരിക്കുകയായിരുന്നു. അപ്പോഴാണ് 1950 ജനുവരി 26 കടന്നുവന്നതു്. ഇന്ത്യൻ ഭരണഘടന എഴുതിത്തയ്യാറാക്കിയിരിക്കുന്നു. ഇന്ത്യൻ പൗരന്റെ അവകാശങ്ങൾ ഉറപ്പുവരുത്തുന്ന ഭരണഘടന ജനുവരി 26–നാണ് നിലവിൽ വരുന്നതു്. അന്ന് ഭാരതം ഒരു റിപ്പബ്ലിക്കായി മാറുന്നു.

ജനുവരി 21–ാംതീയതി നാട്ടികയിലെ സഖാക്കൾ യോഗംചേർന്നു. അവകാശങ്ങൾ നിഷേധിച്ചുകൊണ്ട് മൗലികാവകാശപ്രഖ്യാപനം നടത്തുന്ന നടപടി വഞ്ചനയാണ്. ഭരണകൂടത്തിന്റെ കിരാതമർദ്ദനങ്ങൾ തുടർന്നുകൊണ്ടിരിക്കുന്നതിനിടയിൽ റിപ്പബ്ലിക്ദിനമാഘോഷിക്കുന്നതിൽ പ്രതിഷേധിക്കണം. ഒരു പ്രതിഷേധപ്രകടനംനടത്താൻ യോഗം തീരുമാനിച്ചു. പാർട്ടി ഇപ്പോഴും നിരോധനത്തിൽത്തന്നെയാണ്. പ്രവർത്തകർ മിക്കവരും യു. ജി. യിലും സെമി യു. ജിയിലും. സർദാർ ഗോപാലകൃഷ്ണനാണെങ്കിൽ അറസ്റ്റ്വാറണ്ടുമുണ്ട്. എങ്കിലും പ്രകടനം നടത്തണം. ഏററുമുട്ടലുണ്ടായാൽ അതു നേരിടുകയും വേണം. ഒരുപക്ഷേ മൗലികാവകാശം പ്രഖ്യാപിക്കുന്ന സുദിനമായതുകൊണ്ട് പൊലീസ് തടഞ്ഞില്ലെന്നും വരാം. പ്രകടനം പെരിഞ്ഞനത്തുനിന്നു തുടങ്ങി, ശ്രീനാരായണപുരത്തുചെന്നവസാനിക്കണം. അവിടെവച്ച് പ്രതിഷേധയോഗം ചേരണം.

പ്രകടനത്തിന് ആരു നേതൃത്വം കൊടുക്കണമെന്ന ചോദ്യമുയർന്നപ്പോൾ സർദാർ നിർബ്ബന്ധബുദ്ധിയോടെ ആ സ്ഥാനം പിടിച്ചുവാങ്ങി. ആർക്കും എതിർക്കാൻ കഴിയുമായിരുന്നില്ല. ഇത്തരം ഒരു പ്രകടനത്തിന്റെ നായകൻ സർദാർ തന്നെയായിരിക്കണം.

രണ്ടു ദിവസത്തിനുള്ളിൽ കെ. എസ്. നായരും ടി. കെ. രാമനും സേലം കൃഷ്ണനും അറസ്റ്റിലായി. കളരിക്കൽ നാരായണന്റെ വീട്ടിൽവച്ച് പി. ടി. ഭാസ്കരപ്പണിക്കരേയും പൊലീസ് പിടികൂടി. അറസ്റ്റിനു വിധേയനാകാതിരുന്ന സഖാവിനെ പൊലീസ് ബലംപ്രയോഗിച്ചാണ് കൊണ്ടുപോയതു്. മണ്ണിലൂടെയും ചരൽക്കല്ലിലൂടെയും പരുപരുത്ത നിരത്തിലൂടെയും വലിച്ചിഴച്ചു. വെളുത്ത ശരീരത്തിൽ നെടുകെയും കുറുകെയും ചോരപ്പാടുകളുണ്ടായി. നാട്ടുകാർ നിസ്സഹായരായി, വീർപ്പടക്കി ആ ക്രൂരകൃത്യത്തിന് സാക്ഷ്യം വഹിച്ചു.

1950 ജനുവരി 26. പെരിഞ്ഞനത്തുള്ള ഒരു വീട്ടിലാണ് പ്രകടനക്കാർ കേന്ദ്രീകരിക്കേണ്ടതു്. അമ്പതുപേരിൽ കൂടുതലുണ്ടെങ്കിലേ പ്രകടനം നടത്തേണ്ടു എന്നാണ് കമ്മിററിതീരുമാനം. എണ്ണിനോക്കിയപ്പോൾ അറുപതോളം പേരുണ്ട്. പാർട്ടി മെമ്പർമാരും അടുത്ത അനുഭാവികളും മാത്രം. ഏതായാലും ജാഥ നടത്തുകതന്നെ—സഖാക്കൾ ഏകകണ്ഠമായി പറഞ്ഞു. പി. ടി. ഭാസ്കരപ്പണിക്കരെ മർദ്ദിച്ചതിലും വലിച്ചിഴച്ചതിലുമുള്ള രോഷം അവരുടെയുള്ളിൽ ജ്വലിക്കുന്നുണ്ടായിരുന്നു. നിരായുധരെങ്കിലും ഒരേററുമുട്ടലിനെ അവർ ഭയന്നില്ല. ഏതോ ഒരു സഖാവ് പറഞ്ഞു: ''ആക്രമിക്കാൻ വന്നാൽ മുളകുപൊടി കൊണ്ടുപോയി കണ്ണിലെറിഞ്ഞുകൊടുക്കണം.'' ചില കുസൃതിക്കാർ അതും കരുതിയിരുന്നു.

ചെങ്കൊടിയും കൊടികെട്ടിയ പുളിവടിയുമായിരുന്നു അവരുടെ ആയുധങ്ങൾ. പെരിഞ്ഞനത്തുനിന്നും മൂന്നുമൂന്നരയായപ്പോൾ ജാഥ പുറപ്പെട്ടു. സർദാർ മുന്നിൽ നിന്നുകൊണ്ട് മുദ്രാവാക്യം വിളിച്ചുകൊടുത്തു. ഇരുവരിയായി നീങ്ങിയ പ്രകടനക്കാർ ആവേശത്തോടെ അതേററുവിളിച്ചു. ജന്മിത്വം അവസാനിപ്പിക്കുക എന്നായിരുന്നില്ല അവർ വിളിച്ചതു്; ജന്മിത്വം അവസാനിപ്പിക്കും എന്നു തന്നെയായിരുന്നു. പൊലീസ്മർദ്ദനം അവസാനിപ്പിക്കാൻ അഭ്യർത്ഥിക്കുകയായിരുന്നില്ല; അതവസാനിപ്പിക്കും എന്ന മുന്നറിയിപ്പുകൊടുക്കുകയാണുചെയ്തതു്.

സർദാറിനോടൊപ്പം ഫർക്കാ കമ്മിററിയിൽനിന്ന് മുഹമ്മദുണ്ണിസുണ്ടായിരുന്നു. സർദാറിനെപ്പോലെതന്നെ ധീരനായ വി. കെ. ഗോപാലനും കൗമാരത്തിലെത്തിയ അഭിമന്യുവുമെല്ലാം ജാഥയിലുണ്ട്. മതിലകം പൊലീസ് ഔട്ട്പോസ്റ്റിനു മുന്നിലൂടെയാണ് ജാഥ കടന്നുപോകേണ്ടതു്. ജാഥയുടെ ശബ്ദംകേട്ട് ഇരുവശത്തും നാട്ടുകാർ ഓടിക്കൂടി. ഏറെക്കാലമായി, അവർ ചെങ്കൊടികൾ ഉലഞ്ഞുപാറുന്ന ഒരു ജാഥ കണ്ടിട്ട്. കാതുകളിൽക്കൂടെ തങ്ങൾക്കുവേണ്ടിയുള്ള മുദ്രാവാക്യങ്ങൾ കേൾക്കാൻ അവർ ഓടിവന്നു. ആയിരക്കണക്കിനാളുകളാണ് ജാഥ കാണാൻ ഓടിക്കൂടിയതു്.

മതിലകം ഔട്ട്പോസ്റ്റിനു് അല്പം വടക്ക് ജാഥയെത്തിയപ്പോൾ എതിർഭാഗത്തുനിന്ന് ഒരു എം. എസ്. പി. വാൻ വന്നു് മുന്നിൽ നിറുത്തി. സബ്ഇൻസ്പെക്ടർ നമ്പ്യാരും എം. എസ്. പി. ജമേദാരും വണ്ടിയിൽനിന്നിറങ്ങി. എന്തു സംഭവിക്കുമെന്നറിയാതെ ജനങ്ങൾ വീർപ്പടക്കിപ്പിടിച്ച് ആ രംഗം നോക്കിനിന്നു. ഇൻസ്പെക്ടർ അലറി: ഹാൾട്ട്. പക്ഷേ, ജാഥ നിന്നില്ല. ജാഥയും പൊലീസ്സേനയും മുഖത്തോടുമുഖം എത്തിനില്ക്കുകയാണ്. സബ്ഇൻസ്പെക്ടർ സർദാറെ പിടികൂടാൻ നോക്കി. സർദാർ അതിനു വഴങ്ങിയില്ല. പൊലീസുകാരും സർദാരും തമ്മിൽ മല്പിടുത്തം തുടങ്ങി. ഇരുഭാഗത്തുനിന്നും 'അള്ളോ ഓടിക്കോളിൻ' എന്ന നിലവിളിയുയർന്നു. ജാഥക്കാരെയും ചവിട്ടിമെതിച്ചുകൊണ്ട് ആളുകൾ പലവഴിക്കായി ഓടി. പ്രകടനം ഛിന്നഭിന്നമായി. എന്താണ് സംഭവിച്ചതെന്നറിയുന്നതിനുമുമ്പേ പൊലീസ് പ്രഹരവും തുടങ്ങി. സർദാറിനെ അടിച്ചവശനാക്കി വാനിലേക്ക് വലിച്ചെറിഞ്ഞു. പി. യു. ഗംഗാധരനെന്ന സഖാവിനെയും അറസ്ററുചെയ്ത് മർദ്ദിച്ചു.



മതിലകം ഔട്ട്പോസ്റ്റിൽനിന്ന് ക്രൂരമായ മർദ്ദനം ഏററുവാങ്ങേണ്ടിവന്നു. സർദാറിന്റെ മീശരോമങ്ങൾ എണ്ണിയെണ്ണി പിഴുതതായി പറയപ്പെടുന്നു. രാത്രി വലപ്പാട് സ്റ്റേഷനിലേക്കു കൊണ്ടുപോയി. ക്രൂരമർദ്ദനം വീണ്ടും തുടർന്നു. അർദ്ധരാത്രി കഴിഞ്ഞപ്പോൾ അരോഗദൃഢഗാത്രനായ സർദാർ ഗോപാലകൃഷ്ണന്റെ ശരീരം നിശ്ചേതനമായിക്കഴിഞ്ഞിരുന്നു. മൃതദേഹം ബന്ധുക്കൾക്കുപോലും നല്കാതെ വലപ്പാട് കടൽത്തീരത്തു് മറവുചെയ്തു.

പിന്നീട് നാട്ടിക ഭാഗങ്ങളിൽ പൊലീസിന്റെ തേർവാഴ്ചതന്നെയായിരുന്നു. സർദാറിന്റെ രക്തസാക്ഷിത്വം നല്കിയ പ്രതികാരശേഷി അടിച്ചമർത്താൻ ഗ്രാമങ്ങളിൽനിന്ന് ഗ്രാമങ്ങളിലേക്ക് പൊലീസ്സേന കയറിയിറങ്ങി. കണ്ണിൽ കണ്ടവരെയെല്ലാം മർദ്ദിച്ചവശരാക്കി. സ്ത്രീകളെ കയ്യേററംചെയ്തു. കുഞ്ഞുങ്ങളെപ്പോലും വെറുതെ വിട്ടില്ല. കള്ളക്കേസിൽ കുടുക്കി അനവധി സഖാക്കളെ അറസ്ററുചെയ്തു. നമ്പ്യാരുടേയും കോൺഗ്രസ് ഗുണ്ടാത്തലവന്മാരുടേയും നേതൃത്വത്തിൽ ആ പ്രദേശം ചോരക്കളമാക്കി മാററി.

സർദാറിന്റെ രക്തസാക്ഷിത്വം പ്രതികാരത്തിന്റെ പ്രതീക്ഷകളുമായി ജനങ്ങളുടെയുള്ളിൽ നീറിപ്പുകഞ്ഞുനിന്നു. 51 അവസാനം നടന്ന മദ്രാസ് അസംബ്ളി ഇലക്ഷനിലാണ് അതു് പ്രത്യക്ഷത്തിൽ വന്നതു്. നാട്ടുപ്രമാണിമാരിൽ പ്രമാണിയും നാടു വിറപ്പിച്ചിരുന്ന ശൂരകേസരിയും സ്വന്തം മാതുലനുമായ കോൺഗ്രസ് സ്ഥാനാർത്ഥി എ. പി. രാമനെ നാട്ടികയിലെ വമ്പിച്ച ഭൂരിപക്ഷംകൊണ്ട് കമ്മ്യൂണിസ്ററുപാർട്ടി സ്ഥാനാർത്ഥിയായ പി. കെ. ഗോപാലകൃഷ്ണൻ പരാജയപ്പെടുത്തി.

1951–ൽത്തന്നെ സർദാർദിനം ആചരിച്ചു. തുടർന്നുള്ള വർഷങ്ങളിൽ സർക്കാർ റിപ്പബ്ലിക്ദിനമാചരിക്കുമ്പോൾ നാട്ടുകാർ സർദാർദിനമാചരിക്കുന്നുണ്ട്. പാർട്ടി പിളർന്നപ്പോൾ രണ്ടു ചേരികളിൽനിന്ന്, രണ്ടു സ്റ്റേജുകളിൽനിന്നുകൊണ്ട് സർദാറിനെ സ്മരിച്ചുതുടങ്ങി. ഈയടുത്തകാലത്തു് ഇരുകമ്മ്യൂണിസ്ററുപാർട്ടികളും സംയുക്തമായിത്തന്നെ സർദാർദിനം ആചരിച്ചുപോരുന്നു.



രമേശൻനായർ

# പരസ്പരം

വിമൂകമെന്നേകാന്തതയിലേയ്ക്കു കാൽ-
ത്തളചിരിക്കുന്നു മധുരമായ്?
തളർന്നചായുമെൻ മനസ്സിലേയ്ക്കുകൈ-
വളകൾ കേഴുന്നു വിരഹമായ്?

ശ്രുതിമീട്ടും പഞ്ചേന്ദ്രിയങ്ങളിലേയ്ക്കു
സുഗമ സംഗീതമൊഴുകുന്നു
പതയും ഹൃത്തിലെപ്പരമാഹ്ലാദമായ്
പരാത്പരാത്മീയ പ്രകാശമായ്?

അളന്നാൽത്തീരാത്ത കടൽപ്പരപ്പായും
അനന്ത നീലമാം നഭസ്സായും
ഇരുൾപ്പടർപ്പുകൾക്കകലെ നാമ്പിട്ടു
തുടുത്തു പൂക്കുന്നൊരുഷസ്സായും

വരൾച്ചയിൽ പാറക്കരിങ്കണ്ണിൽച്ചുര-
ന്നൊലിക്കും ദാഹനീർത്തണുപ്പായും
പനിക്കിടക്കയിൽത്തിളയ്ക്കുമ്പോളമ്മ
അടുത്തിരിപ്പതിൻ കുളിരായും

തിരക്കത്തിൽത്താഴും കൊതുമ്പുവള്ളത്തെ
കരയ്ക്കടുപ്പിക്കും കരുത്തായും
നിറയും കണ്ണീരു തുടയ്ക്കുവാൻ നീളും
നിറമലരിതൾത്തുടുപ്പായും
പ്രണയമേ, നിന്നെയറിയുന്നു ഞാനെൻ
പ്രകാശഗോപുരവിളക്കായും

(അതൊക്കെയും ചിറകൊടിഞ്ഞുതിരും നിർ-
വ്വചനങ്ങൾ മൃതശലഭങ്ങൾ!)

മണിമഴവില്ലിൻ ചിറകുകളാർന്നും
മകര സന്ധ്യതൻ നിറവാർന്നും
പറന്നുയർന്നുപോമുദാത്തതേ, നീയോ
കൊടുമുടികളെച്ചെറുതാക്കി?

മഴവില്ലൂഞ്ഞാലിൽത്തനിച്ചിരുന്നാടും
മനസ്സു ചോദിപ്പൂ: പ്രിയരമേ,
ഇനിയും പൂക്കുമോ രഹഃസമാഗമ-
ശിശിര സംഭ്രമ പുളകങ്ങൾ?
കറുപ്പിൽ നിന്നു ഞാൻ വലംപിരിശംഖിൻ
വെളുപ്പിൽക്കൈവീശിപ്പടർന്നതും

പറഞ്ഞാൽത്തീരാത്തൊരനന്തതകൾ തൻ
പടവുതേടി നാം തുഴഞ്ഞതും,
അവിടെ സൂര്യനുമനർഘ ചന്ദ്രനും
അവികലം സാന്ദ്ര പ്രപഞ്ചവും
ഒരേയൊരുന്മാദ ശിഖരബിന്ദുവിൽ
കതിർന്നലിഞ്ഞൊന്നായ്ക്കുഴഞ്ഞതും
അതി നിഗൂഢമാം ദുരൂഹതകൾ ത-
ന്നകിടുതമ്മി നാം തളർന്നതും

പവിഴച്ചിപ്പിയിലമൃതു പെയ്യപ്പോൾ
പതഞ്ഞപാത്രമായ്ക്കവിഞ്ഞതും,
എവിടെ? യെങ്ങനെ? യുഗാന്തരങ്ങൾതൻ
തുടിമുഴങ്ങുന്നൊരിടനെഞ്ചിൽ
ഉതിരും പിച്ചിപ്പൂങ്കിനാവുകൾ തങ്ക-
നിലാവിണക്കി നിൻ ചിരികളിൽ!

അഹം മറന്നുനീ തനിച്ചിരുന്നുള്ള-
മലിഞ്ഞു പാടുന്ന ലഹരിയിൽ
പതിരു ചേററുമെൻ നിനവിലും പ്രേമ-
പ്പൊലിമ നൂറായിപ്പൊലിക്കുന്നു!

ചിലങ്കകൾ തേങ്ങുമരങ്ങിലെങ്ങും നീ
ചിതറുമത്താളലയങ്ങളിൽ
ഇടറിപ്പോകുന്നു ത്രിപുട ഞാൻ, നമ്മൾ
സ്വയം മറന്നു നിന്നുരുകുന്നു!

ചിറകുകളുടെ തുണയില്ലാതെ നാം
പറന്നു ചേക്കേറും രഹസ്യത്തിൽ
ഉദിക്കുന്നു ചന്ദ്രൻ, ജ്വലിക്കുന്നു സൂര്യൻ
പിറക്കുന്നു തീയും കൊടുങ്കാററും.

അലിഞ്ഞു കൊക്കുകളുരുമ്മിനാമൊന്നായ്
വിലയിക്കും ബ്രഹ്മ തപസ്സിലോ
വിയർക്കുന്നുലോകം? കിതയ്ക്കുന്നു നാകം?
വിവശമായ്ക്കടൽ തുടിക്കുന്നു?

അടുത്തറിയില്ലെന്നിരിക്കിലും നമ്മ-
ളുടക്കിവാഴുന്നു പരസ്പരം
നരച്ചൊരെൻ തലമുടിയിൽ വാല്ക്കണ്ണിൻ
മഷിപടർത്തി നിന്നനുഗ്രഹം!

അറിയുന്നീലഞാനറിവുക,ളെന്നാ-
ലലിഞ്ഞു തീരുമോ കരിങ്കല്ലും?

മരണച്ചുററിട്ട ചരടും ജീവിത-
പ്രണയവീണയിലിണങ്ങുമോ?

ഇരുളിൽ കാൽ കുടഞ്ഞുഴറുമ്പോൾ നിലാ-
ക്കുളിരു പാൽമെത്ത വിരിക്കുമോ?
എരിതീക്കുണ്ഡത്തിൽപ്പിടയ്ക്കുമ്പോൾ തുലാ-
പ്പെരുമഴക്കാലം പൊഴിക്കുമോ?

പുകയും നെഞ്ചിലെ മുറിവിൽത്തേനൂട്ടും
പുളകങ്ങൾ വാരിക്കമിക്കുമോ?
വിടർന്ന കൺകളിൽ പ്പനിനീർച്ചാലിട്ടു
വിളക്കു വയ്ക്കുവാനുദിക്കുമോ?

അറിയുന്നീല ഞാ,നറിയാതേ മൊട്ടി-
ട്ടുണർന്നൊരെൻ പ്രേമ പ്രഭാതമേ,
അറിവതിത്രതാ നനന്തമെൻ ദുഃഖം
മടിയിലിട്ടു നീയുറക്കുന്നു...

രമേ, വിവശം ഞാൻ തൊഴുകയ്യായ് നിന്റെ
ഹൃദയത്തൊട്ടിലിൽ മയങ്ങുന്നു!

കഴിഞ്ഞ ജന്മത്തിൻ തുടർച്ചയോ, വാടി-
ക്കൊഴിഞ്ഞ പൂക്കൾ തൻ പുലർച്ചയോ
പിണക്കത്തിൻ ചുളുക്കുകളുരുക്കിയി-
ന്നിണക്കി നമ്മെപ്പരസ്പരം?

മയിൽപ്പീലിച്ചായൽക്കിടക്കയിലെന്റെ
മനസ്സും ചേർത്തു നീ മയങ്ങുമ്പോൾ
ഒരമ്മയും കുഞ്ഞും പിറക്കുകയായെ-
ന്നിരുളിൻ ദ്വാപരയുഗത്തിലും!

പ്രസന്നയായ്പ്പൂക്കും പ്രഭാതമേ, നിന്നിൽ
പ്രണവംപോലെ ഞാനുണരുമ്പോൾ
കറുകനാമ്പാമെൻ കവിതയെപ്പോലും
നറുവസന്തങ്ങൾ പൊതിയുന്നു!

ഇതല്ലയോ പൂർണ്ണാൽപ്പരിപൂർണ്ണം? കാല
പ്രവാഹമോ കാററോ പ്രളയമോ
ഇതിലെപ്പൂർണ്ണത്തെക്കിഴിച്ചാലും വീണ്ടു-
മവശേഷിക്കുന്നു പരിപൂർണ്ണം!

# കെ. സുരേന്ദ്രൻ

# ജീവിതവും ഞാനും

## നാല്

ദേവ് അങ്ങനെ എന്റെ ലോഡ്ജിൽ വന്നു. പള്ളിക്കൂടത്തിന്റെ മട്ടിലുള്ള ഒരു മൂന്നുകെട്ടാണ് കെട്ടിടം. പടിഞ്ഞാറെ നിരയിലാണ് എന്റെ മുറി. ഞങ്ങളുടെ നിരക്കാർക്ക് പിറകോട്ട്, നല്ല അഴിയടിച്ച ഒരു ചായ്പുമുണ്ട്. മറ്റൊരു മുറിയായിട്ടോ അടുക്കളയായിട്ടോ ഉപയോഗിക്കാം. ഞാനും എന്റെ അനുജൻ വിജയരാഘവനും താമസം. അയാൾ ആയുർവ്വേദകോളേജിൽ വന്നുചേർന്നിരിക്കുന്നു. വാടക നാലുരൂപ. അന്നത്തെ നാലുരൂപ. അന്ന് ഒരു ക്ലാർക്കിന് ഇരുപതുരൂപയാണ് ശമ്പളം. അതിന്റെ അഞ്ചിലൊന്ന്. ഇന്നത്തെ അഞ്ചിലൊന്ന്—കുറഞ്ഞതു് നൂറുരൂപയാണല്ലോ. അപ്പോൾ അന്നതു് ഒട്ടും കുറഞ്ഞ വാടകയായിരുന്നില്ലെന്ന് അർത്ഥം.

ദേവ് അല്പനേരം അവിടെ ഇരുന്നതിനുശേഷം 'ഇനി അടുത്തതവണ വരുമ്പോൾ' എന്നു പറഞ്ഞു് എഴുന്നേറ്റു. ഞാനും അനുജനുംകൂടി ചായ്പിൽ കിടക്കാം കൊള്ളാമെന്ന് പറഞ്ഞതൊന്നും ദേവ് കേട്ടില്ല. ''...നിങ്ങൾ രണ്ടുപേരുണ്ടല്ലോ. മാത്രമല്ല ഞാനിന്ന് പണക്കാരനായിരിക്കുന്നു. ഹോട്ടൽമുറി എനിക്കു പുതിയതല്ല. എന്നാലേ വർക്കു ചെയ്യാനൊക്കൂ...നാളെ പണം കിട്ടിയാലുടൻ ഞാൻ പോകും...എഴുതുകില്ലേ സുരേന്ദ്രൻ?''

മറുപടിക്കു കാത്തുനില്ക്കാതെ ദേവ് പോയി.

ഔചിത്യബോധം കൊണ്ടായാലും അന്യഥാത്വം കൊണ്ടായാലും കേശവദേവിൽനിന്ന് പുറപ്പെടാതിരുന്ന ചോദ്യത്തെപ്പറ്റിയുള്ള ഓർമ്മ മനസ്സിൽ ആഴ്ന്നുനിന്നു. ഓർമ്മകളുടെ പലേ ഉറവുകളും പൊട്ടിക്കുന്നു...

കൊച്ചച്ഛന്റെ വലയത്തിൽ നിന്ന് വിട്ടുപോകാനുള്ള മാനസികാവസ്ഥ സൃഷ്ടിക്കുന്നതിന് മുമ്പ് അവിടുത്തെ ജീവിതത്തെക്കുറിച്ചുകൂടി ഓർമ്മയിൽ വരുന്നതു പശ്ചാത്തലമായി ഇവിടെ പകർത്താമെന്നു വിചാരിക്കുന്നു. അതിന്റെ അടിത്തറയായി ഞങ്ങളുടെ കുടുംബപുരാണവും കുറെ പറയേണ്ടതുണ്ട്. പക്ഷേ തൽക്കാലം അതിന് ഒരുങ്ങുന്നില്ല. കൂടുതൽ പ്രസക്തമായ സന്ദർഭത്തിലാകട്ടെ.

ഞാൻ തിരുവനന്തപുരത്തു വരുന്നതു് 1938 ലാണ്. ഇപ്പോൾ നില്ക്കുന്നതു് 1944-ൽ. അങ്ങനെ മുമ്പു സൂചിപ്പിച്ചതുപോലെ അഞ്ചുകൊല്ലത്തോളം ഞാൻ കൊച്ചച്ഛന്റെ രക്ഷാവലയത്തിൽ കഴിഞ്ഞിരിക്കുന്നു. അച്ഛന്റെ തൊട്ടടുത്ത അനുജൻ, വിദേശത്തെ രക്ഷാകർത്താവ്—അപ്പോൾ അച്ഛനുതുല്യൻതന്നെ. എന്നു പറഞ്ഞാൽ അച്ഛന്റെ 'സെന്റിമെന്റ്സ്' ഇല്ലാത്ത അച്ഛൻ.

ഉള്ളതു ഉള്ളതുപോലെ പറഞ്ഞാൽ, കൊച്ചച്ഛൻ സ്വതേതന്നെ സെന്റിമെന്റ്സ് കുറഞ്ഞ ആളായിട്ടാണ് കണ്ടിട്ടുള്ളതു്. മറ്റൊരു വ്യക്തിയോട് താദാത്മ്യം പ്രാപിക്കാൻ, ലയിക്കാൻ, അപ്രാപ്തനായിരുന്ന ആൾ. ഭാര്യയെ സംബന്ധിച്ചും മക്കളെ സംബന്ധിച്ചുപോലും ഇതു ശരിയായിരുന്നു എന്നുവേണം പറയാൻ. ഇതു് അദ്ദേഹത്തിന്റെ വാസനാപരമായ ഒരു പ്രത്യേകതയായിരുന്നിരിക്കാം.

ഞാൻ തിരുവനന്തപുരത്തു വരുമ്പോൾ എനിക്ക് 17 വയസ്സ് ആയിട്ടില്ല. തനി നാട്ടിൻപുറത്തുനിന്നുവന്ന ഒരു പയ്യൻ. കഞ്ഞിയും നീലവും പിഴിഞ്ഞ് വെളുപ്പിച്ചതെങ്കിലും ഇസ്തിരിക്കിടാത്ത വസ്ത്രങ്ങൾ. തലസ്ഥാനത്തേക്ക് വരുന്നതുപ്രമാണിച്ച് അമ്മ ഒരു കസവു നേര്യതും എടുത്തു ചുറ്റിത്തന്നു!...കൈയിൽ ഒരു തകരപ്പെട്ടിയും. ബസ്സിൽനിന്നും പാളയത്തിറങ്ങി വഴിതേടി ആൽത്തറമുക്കിലെത്തി (വഴുതക്കാട് കവലയുടെ അന്നത്തെ പേർ) അടുത്തുള്ള ഭാനുമതി അമ്മയുടെ വീടു കണ്ടുപിടിച്ചു. റോഡിൽനിന്ന് കീഴോട്ടുള്ള പടവുകൾ ഇറങ്ങിച്ചെന്ന് ആ വലിയ വീട്ടിന്റെ അടഞ്ഞുകിടന്ന വാതിലിൽതട്ടി. കതകുതുറന്നു. ഏതാണ്ട് എന്റെ പ്രായമുള്ള ഒരു ചെറുപ്പക്കാരൻ... നീളം കുറഞ്ഞു്, നല്ലവണ്ണം വെളുത്തു് ചുരുളൻ മുടിയുള്ള...

''സി. ഒ. കേശവൻ താമസിക്കുന്നതു് ഇവിടല്ലേ?''

''അതേ. ആഫീസ്സിൽ പോയിരിക്കുന്നു.''

വന്നയാൾ പിൻവലിഞ്ഞു് ഇടതുവശത്തെ മുറിയിൽ കയറി കതകടച്ചു.

ഞാൻ അല്പനേരം അവിടെനിന്നു.

സ്വീകരണമുറിയാണ്. വലിയ വട്ടമേശ. ചുറ്റിനും കസേരകൾ. മുകളിൽ ഫാൻ.

ഞാൻ പെട്ടി ഒരു മൂലയിൽ വച്ചു, നേര്യതും ഒരു കസേരയിൽ ഇട്ടു. പിന്നെ പുറത്തേക്കിറങ്ങി. ഇടവഴിയിലൂടെ മെല്ലെ റോഡിൽ വന്നുനിന്നു.

ഉച്ചനേരം.

ഊണുസമയം...ഊണുസമയം കഴിഞ്ഞു, കൈയിൽ അത്യാവശ്യത്തിന് പണമുണ്ട്. പക്ഷേ ഉണ്ണണമെന്നില്ല. ഇത്തരം അന്തരാളഘട്ടങ്ങളിൽ വിശപ്പ് അമർന്നുകിടക്കുകയേ ഉള്ളല്ലോ.

അഞ്ചു മണിക്ക് ആഫീസ്‌വിട്ട് കൊച്ചച്ഛൻ വരുമല്ലോ എന്നാണ് അപ്പോഴത്തെ എന്റെ തഞ്ചം.

അഞ്ചുമണിക്ക് ഇനിയും സമയമുണ്ട്. അപ്പോൾ ചിരിക്കുന്ന ഒരു മുഖം എന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ശങ്കരന്റെ മുഖം. ആ സമയത്തു് എന്നെ സഹായിക്കാൻ പറ്റിയതായി ആരെങ്കിലുമുണ്ടെങ്കിൽ അതു ശങ്കരനായിരുന്നു.

''ങ്ഹാ, പിള്ള ഇങ്ങെത്തിയോ! എന്താ കുരങ്ങ് ചത്ത കാക്കാനെപ്പോലെ നില്ക്കുന്നതു്?''

''കൊച്ചച്ഛനെ കാത്തുനില്ക്കുന്നു. അവിടെ മറ്റാരേയും എനിക്കു പരിചയമില്ല.''

''എന്നാൽ വാ'' എന്നുപറഞ്ഞു ശങ്കരൻ എന്റെ കൈയ് പിടിച്ചു. പത്തു ചുവടു നടന്നിട്ടു ചോദിച്ചു, ഊണുകഴിച്ചോ എന്ന്.

''അതു സാരമില്ല.''

''അതെന്തുപിള്ളേ, കൈയിൽ കാശില്ലാരുന്നോ?''

''കാശൊക്കെയുണ്ട്.''

''ശരി, വാ—''

ശങ്കരൻ എന്നെ തിരികെ വിളിച്ച് റോഡിലൂടെ കീഴോട്ടു കൊണ്ടുപോയി.

അധികം ബന്ധപ്പെട്ടിട്ടില്ലെങ്കിലും മറക്കാൻ കഴിഞ്ഞിട്ടില്ലാത്ത ഒരു മനുഷ്യനാണ് ഈ ശങ്കരൻ, എന്റെ അച്ഛന്റെ അമ്മയുടെ നാട്ടുകാരനാണ്—മുതുകുളത്തുകാരൻ. ഞാൻ തേർഡ് ഫോറത്തിൽ, ഇന്നത്തെ ഏഴാം സ്റ്റാൻഡേർഡിൽ, മുതുകുളത്തു് ഒരു മിഡിൽ സ്ക്കൂളിലാണ് പഠിച്ചതു്...

കൂട്ടത്തിൽ പറയട്ടെ, അച്ഛന്റെ നാലാമത്തെ അനുജൻ എ. കെ. ഗോവിന്ദൻ ആണ് എന്നെ മുതുകുളത്തു കൊണ്ടു ചേർത്തതു്. അച്ഛന്റെ ഭാരം ഒന്നു കുറയ്ക്കാൻ വേണ്ടിത്തന്നെ. ആഹാരത്തിനൊന്നും ഞങ്ങൾക്കു മുട്ടില്ല. അച്ഛൻ നല്ല ഒരു കൃഷിക്കാരനാണ്. ജോലിക്കാരോടൊപ്പം മാതൃകയായിനിന്ന് അദ്ധ്വാനിക്കുന്ന കൃഷിക്കാരൻ. കൃഷി ചെയ്യുന്ന രീതിയിലെന്നല്ല, പണി ആയുധങ്ങളിൽവരെ അച്ഛന്റെ മുദ്ര കാണാം. ശരിക്കു് അദ്ധ്വാനം; ശരിക്കു് ആഹാരം. ഒരു പക്ഷേ, ആ ഇടയിൽ നേരായി ആഹാരം കഴിക്കുന്ന ഒരു വീടു് ഞങ്ങളുടേതായിരുന്നു, ഒട്ടുമിക്ക വീടുകളിലും ഒരുനേരമേ തീപുകയൂ—വൈകുന്നേരം. ഒരു അരനൂറ്റാണ്ടിനു മുമ്പുള്ള കാര്യമാണ് പറയുന്നതു്. അന്ന് പരക്കെയുള്ള വറുതി 'അരിയെവിടെ?–തുണിയെവിടെ?–പറയൂ!–പറയൂ!–സർക്കാരേ!!' എന്ന് ജാഥനയിക്കുന്ന ഇന്നത്തെ തലമുറയ്ക്കു് ഊഹിക്കാൻ കഴികയില്ല. ഞങ്ങളെ സംബന്ധിച്ച് ആഹാരത്തിന് അത്ര മുട്ടില്ലെങ്കിലും പണത്തിന് വലിയ വലിവാണ്. നൂറു തേങ്ങായ്ക്കു് രണ്ടു രൂപായിൽ താഴെ. കരംപിരിക്കാൻ വരുന്ന മാസപ്പടിയെപ്പോലും സല്ക്കരിക്കുന്നതു കാണാം; കരംകൊടുക്കാൻ കാശില്ലാത്തതുകൊണ്ട്. കരം കൊടുത്തില്ലെങ്കിൽ വിളഞ്ഞുകിടക്കുന്ന വയലിലായിരിക്കും ജപ്തിനോട്ടീസുകൊണ്ടു പതിക്കുന്നതു്...

ഇതിനിടയ്ക്കുവേണം പള്ളിക്കൂടക്കാർക്ക് ഫീസ്സുണ്ടാക്കാൻ. അതും എത്ര വലിയ ഫീസ്! മിഡിൽ സ്ക്കൂളിൽ രണ്ടേകാൽ രൂപാ; ഹൈസ്ക്കൂളിൽ മൂന്നുരൂപാ—എന്നാണ് എന്റെ ഓർമ്മ. അപ്പോൾ മിഡിൽ സ്ക്കൂളുകാരൻ കുറഞ്ഞതു് ഒരു മാസത്തിൽ നൂറു തേങ്ങായുടെ വില കൊടുക്കണം! ഇന്നത്തെ തോതുവച്ച് നോക്കിയാൽ മെഡിക്കൽകോളേജിൽ കൊടുക്കുന്നതിന്റെ മൂന്നിരട്ടി ഫീസ്...

ഈ ചുറ്റുപാടിലാണ് മുതുകുളത്തെ ഗോവിന്ദൻ ചിറ്റപ്പൻ എന്നെ അവിടെ



കൊണ്ടുപോയി സ്ക്കൂളിൽ ചേർത്തതു്. ചിറ്റപ്പൻ അന്ന് കുമാരനാശാൻ മെമ്മോറിയൽ മലയാളം ഹൈസ്ക്കൂളിൽ ഹെഡ് മാസ്റ്ററായിരുന്നു.

ഒരുപക്ഷേ ഇതിന്റെ പിറകിൽ മറ്റൊരു ചെറിയ കുടുംബനാടകത്തിന്റെ അലകളുമുണ്ടാവാമെന്ന് ഞാൻ ഇപ്പോൾ ഊഹിക്കുന്നു.

ഈ ഗോവിന്ദൻ ചിറ്റപ്പന്റെ നേരേ മൂത്തയാൾ, അതായതു് അച്ഛന്റെ മൂന്നാമത്തെ അനുജൻ പി. കെ. മാധവൻ, (എ. കെ., പി. കെ., സി. ഒ.–ഇങ്ങനെ ഇനിഷ്യലുകൾക്കു് വ്യത്യാസമുണ്ടെങ്കിലും എല്ലാവരും ഒരേ അച്ഛനമ്മമാരുടെ മക്കൾ തന്നെ) അന്ന് ആലപ്പുഴ വക്കീലായിരുന്നു. നല്ല വരുമാനമുള്ള വക്കീലുമായിരുന്നു. മാത്രമല്ല അന്ന് ഒരു സജീവശക്തിയായിരുന്ന എസ്. എൻ. ഡി. പി. യോഗത്തിന്റെ ജോയിന്റ് സെക്രട്ടറിയുമായിരുന്നു. ഒപ്പം ദേശാഭിമാനി ടി. കെ. മാധവന്റെ അടുത്ത സഹചാരിയും. ഈ സാഹചര്യത്തിന്റെ ഫലമായിട്ടുകൂടിയാകാം, ഈ ചിറ്റപ്പൻ—പി. കെ. മാധവൻ—ടി. കെ. മാധവന്റെ മൂത്ത മകൾ ശാരദയെ വിവാഹംകഴിച്ചിരുന്നു. വിവാഹം കഴിഞ്ഞ് വീട്ടിൽ വന്നതൊക്കെ എനിക്ക് സ്വപ്നത്തിലെന്നപോലെ ഓർമ്മയുണ്ട്. 'കെച്ചമ്മേ!' എന്നു വിളിച്ചാൽ തരാമെന്നുപറഞ്ഞ് മിഠായി വച്ചു നീട്ടുന്നതും അങ്ങനെ വിളിച്ചിട്ടോ വിളിക്കാതെയോ കിട്ടിയ മിഠായിയും കൊണ്ട് ഞാൻ ഓടുന്നതും മറ്റും. എന്നിട്ട് അവർ ആലപ്പുഴപ്പോയപ്പോൾ എന്നെക്കൂടി കൊണ്ടുപോയി. കുറെ ദിവസം പുത്രതുല്യനായി ഞാൻ അവിടെ താമസിച്ചു. പിന്നെ എന്നെ ആളുക്കൂട്ടി മുതുകുളം വഴി തിരിച്ചയച്ചു. ആലപ്പുഴ നിർത്തി പഠിപ്പാക്കാനാണ് എന്നെ കൊണ്ടുപോയതെന്നും പക്ഷേ ഭാര്യയുടെ അഭിപ്രായവ്യത്യാസം കാരണമാവാം തിരിച്ചയച്ചതെന്നും പിൽക്കാലത്തു് വീട്ടിൽ പറഞ്ഞു് ഞാൻ കേട്ടിട്ടുണ്ട്. ഇതറിഞ്ഞിട്ടാവണം ചിലപ്പോൾ മുതുകുളത്തെ ചിറ്റപ്പൻ എന്നെ അവിടെ താമസിപ്പിച്ച് ഒരു കൊല്ലം പഠിപ്പിച്ചതു്.

ഇന്ന് നേരിട്ടു ചോദിച്ച് ഈ സംശയം തീർക്കാവുന്നതേയുള്ളു. എൺപതുകഴിഞ്ഞ ചിറ്റപ്പൻ ഐ. എ. എസ്. കാരിയായ മകൾ താരയുടെകൂടെ ബാംഗളൂരിലല്ലാത്തപ്പോഴൊക്കെ ഇവിടെ കുന്നുകുഴിയിലുള്ള വീട്ടിൽ കാണും. കുശാഗ്രബുദ്ധിയും സഹൃദയത്വവും നല്ല വായനയുമുള്ള ചിറ്റപ്പൻ ഇപ്പോൾ ഞങ്ങളോടൊക്കെ തികഞ്ഞ സമഭാവനയാണ്. കണ്ടുമുട്ടുന്ന സന്ദർഭങ്ങളിലൊക്കെ സാഹിത്യരാഷ്ട്രീയ കാര്യങ്ങൾ തുറന്നു സംസാരിക്കുന്നു.

പക്ഷേ, അന്ന് അങ്ങനെയായിരുന്നില്ല. ഞങ്ങൾ കുട്ടികൾക്കെല്ലാം അഗമ്യനായ ഗംഭീരപുരുഷനായിരുന്നു ചിറ്റപ്പൻ. അമ്മൂമ്മവരെ അവസരം നോക്കിയേ സംസാരിക്കൂ. രാവിലേ വ്യായാമവും കുളിയുമെല്ലാം കഴിഞ്ഞ് കറുത്ത കോട്ടുമൊക്കെയിട്ട് സ്ക്കൂളിൽ പോകുന്ന പോക്ക് വീരാരാധനയോടെതന്നെയാവാം ഞാൻ നോക്കിനിന്നിട്ടുണ്ട്.

മുതുകുളത്തെ എന്റെ ജീവിതകാലത്താണ് സാഹിത്യത്തിന്റെ മുള ആദ്യം പൊട്ടിയതു് എന്ന ഓർമ്മയും ഇവിടെ കുറിച്ചിടട്ടെ.

ചിറ്റപ്പനേയും അമ്മൂമ്മയേയും കൂടാതെ അവരുടെ ഇളയ മകൾ മീനാക്ഷിയും അവിടെ താമസമുണ്ട്. മീനാക്ഷിക്കൊച്ചമ്മ ഒരു നാലുകിലോമീറ്റർ അകലെയുള്ള കായംകുളം ഹൈസ്ക്കൂളിൽ പഠിക്കുന്നു. അവർക്ക് ഉപപാഠപുസ്തകമായി 'ഇന്ദിര' എന്നൊരു നോവൽ ഉണ്ടായിരുന്നു, മയ്യനാട്ട് കെ. ദാമോദരന്റെ വകയായിട്ട്. 'പശ്ചിമസമുദ്രത്തിലെ നീലജലത്തിൽ സൂര്യബിംബം താണുതുടങ്ങി...' എന്നമട്ടിലുള്ള തുടക്കം ഇന്നും ഓർമ്മയുണ്ട്. അരവിന്ദാക്ഷനും ഇന്ദിരയും തമ്മിലുള്ള പ്രേമം, ഗംഗാധരൻ വില്ലനായി വരുന്നതു്, വളരെ പ്രയാസങ്ങൾക്കുശേഷം കാമിനീകാമുകന്മാർ യോജിക്കുന്നതു്...ഇതൊക്കെയാണ് നോവലിലെ

> **'ഇന്ദിര' ട്രാജഡി അല്ല, അതുകൊണ്ടാണ് എന്റെ കല്പന വെറും ഛായ ആയിരിക്കാനിടയില്ല എന്നു ഞാൻ ഊഹിക്കുന്നതു്...**

കഥയും കാര്യവും. സാഹിത്യഭാഷയിലെഴുതപ്പെട്ട ആ കൃതി ഇന്നത്തെ വായനക്കാർക്ക് ഹൃദ്യമാകുമെന്നു തോന്നുന്നില്ല. പക്ഷേ അന്നത്തെ ആ പതിമ്മൂന്നുകാരന്റെ ഇളംമനസ്സിൽ ആ കഥാപാത്രങ്ങളും വികാരങ്ങളും ബന്ധങ്ങളും ആണ്ടിറങ്ങി. എന്നു മാത്രമല്ല അവിടെ കരുത്തു തുടങ്ങിയിരുന്ന നിർമ്മാണവാസനകൾക്ക് ഒരു സമ്മർദ്ദമായിഭവിക്കുകയും ചെയ്തു. എല്ലാ വളർച്ചയുടേയും തുടക്കം അനുകരണമാണല്ലോ. നിർമ്മാണോന്മുഖമായ എന്റെ അന്തഃക്കരണങ്ങളും ഇന്ദിരയെ അനുകരിച്ച് ഒരു നോവൽ എഴുതി. അനുകരിച്ച എന്ന് പറഞ്ഞതുകൊണ്ട് അതിന്റെ ചുവടൊപ്പിച്ച് എന്നർത്ഥമില്ല. ഞാനും ഒരു കഥ ഉണ്ടാക്കാൻ ശ്രമിച്ചു എന്നതിലാണ് അനുകരണം. എഴുതുന്നതെഴുതുന്നതു് വലിയ വട്ടമേശയുടെ കട്ടിവിരിപ്പിനടിയിൽ സൂക്ഷിച്ചുകൊണ്ടിരുന്നു. തീർന്നപ്പോൾ അതു് മീനാക്ഷിക്കൊച്ചമ്മ തപ്പിയെടുത്തു വായിച്ചു. നേരത്തേതന്നെ പുള്ളിക്കാരിയുടെ ശ്രദ്ധയിൽ പെട്ടിരിക്കാനാണിട. വായിക്കുന്നതു് ശ്രദ്ധിക്കപ്പെടാതെ ശ്രദ്ധിച്ചുകൊണ്ട് ഞാൻ കറങ്ങിനടന്നതു് നല്ലതുപോലെ ഓർമ്മിക്കുന്നുണ്ട്. വായനക്കാരി ഇടയ്ക്കിടെ അമർത്തിയ വീർപ്പുകൾ വിടുന്നതും. അവസാനം തീർന്നപ്പോൾ കടലാസ്സുകൾ പഴയപടി പിൻചെയ്തു് ഇരുന്നിടത്തുതന്നെ വച്ചു. അഭിപ്രായമൊന്നും പറഞ്ഞില്ല.

ഞാൻ ചോദിച്ചുമില്ല. ഇന്നും ഞാൻ അങ്ങനെ അഭിപ്രായം ആരായാറില്ല. ചോദിക്കാതിരുന്നാൽ കള്ളം കേൾക്കാതെയുമിരിക്കാം എന്നാണ് എന്നും എന്റെ നിലപാട്. അന്നു പക്ഷേ സങ്കോചമാവാം എന്നെ തടഞ്ഞതു്. എങ്കിലും അടുത്തൊരു ദിവസം അയലത്തു് താമസിക്കുന്ന ചെറിയമ്മൂമ്മയുടെ മകൾ ഗൗരിക്കൊച്ചമ്മയോട് എന്റെ സാധനത്തെക്കുറിച്ച് സംസാരിക്കുന്നതു് കേട്ടു. 'ട്രാജഡി' ആണത്രേ! 'ഇന്ദിര' ട്രാജഡി അല്ല. അതുകൊണ്ടാണ് എന്റെ കല്പന വെറും ഛായയായിരിക്കാനിടയില്ല എന്ന് ഞാൻ ഊഹിക്കുന്നതു്....

അക്കാലത്തു് അമ്മൂമ്മയുടെ വീട്ടിലും അയലത്തും ഒക്കെ വച്ച് ശങ്കരനെ എന്നും ഞാൻ കാണുമായിരുന്നു. ഞാൻ ബാലസെറ്റാണെങ്കിൽ ശങ്കരൻ ഇടത്തരം സെറ്റാണ്. ആ പ്രായവ്യത്യാസവുമുണ്ട്. അതിനുശേഷം ശങ്കരൻ കൊച്ചച്ഛൻ വഴി തിരുവനന്തപുരത്തു് ഭാനുമതി അമ്മയുടെ സഹായിയായി വരുന്നു. പിന്നീടാണ് ഭാനുമതി അമ്മയുടെ വിവാഹം. ഞാൻ വരുമ്പോൾ അവർ പൂർണ്ണഗർഭിണിയാണ്. അപ്പോഴേക്കും ശങ്കരൻ ജോലി വിട്ട് സ്വന്തമായി ഒരു ചെറിയ ലോഡ്ജ് സംഘടിപ്പിച്ചു കഴിഞ്ഞു. ഉയർച്ചയിലേക്കുള്ള ഒരു പടികയറ്റം എന്ന നിലയ്ക്കല്ല, ഒരു ജോലിക്കാരനായി കരുതപ്പെട്ട് അതിന്റെ ശിക്ഷണവും സൗജന്യവും അനുഭവിച്ചു കഴിയാനുള്ള വിമ്മിട്ടംകൊണ്ടു മാത്രം. ഇതു് ശങ്കരൻ പറഞ്ഞതല്ല, ഞാൻ ഊഹിക്കുന്നതാണ്; ശരിയുമാവണം. കാരണം ശങ്കരൻ മനുഷ്യത്വത്തിന്റെ ഏതളവുകോൽവച്ചു നോക്കിയാലും മാന്യനാണ്. മാന്യത സ്ഥാനത്തിന്റെ ഒരു സംഭാവനയല്ലല്ലോ. യജമാനനെക്കാൾ മാന്യനായെന്നുവരാം ദാസൻ. ഏതായാലും ഏതു യജമാനനെക്കാളും മാന്യനായിരുന്നു ശങ്കരൻ. എല്ലാം മനസ്സിലാക്കാൻ കഴിവുണ്ട്; എന്നാൽ ആരെയും അങ്ങനെ വിധിക്കുകയില്ല. ശങ്കരന് ശത്രുക്കളില്ല. കഴിയുന്ന സഹായം ആർക്കും ചെയ്യും. പലതിനും വഴി ഒഴിഞ്ഞുകൊടുക്കുമെങ്കിലും, ഒരു ശക്തിക്കും ശങ്കരനെ പിടിച്ച് വഴക്കാൻ കഴികയില്ല. എഴുന്നുനില്ക്കുന്ന വലിയ മൂക്കും സാമാന്യത്തിൽ കവിഞ്ഞ നെറ്റിയും ഈ ഭാവങ്ങളുടെ സൂചനകളാണെന്ന് ഇന്നെനിക്കു തോന്നുന്നു. ഇപ്പോഴും തിരുവനന്തപുരത്തു വന്നാൽ വീട്ടിൽ വന്നിട്ടേ പോകൂ. വിവാഹം കഴിച്ചിരുന്നില്ല. ഒരു അനുജനെ പഠിപ്പിക്കാൻ വേണ്ടിയാവാം ആദ്യം ഒഴിഞ്ഞുനിന്നതു്. പിന്നെ അയാൾക്ക് ജോലിയായി, വിവാഹമായി, പ്രാരാബ്ധങ്ങളായി...ശങ്കരന് മൊത്തത്തിൽ ഇപ്പോൾ ആത്മനിന്ദയുണ്ടാവുമോ എന്ന് ഞാൻ പരതിനോക്കാതിരുന്നില്ല. അതൊക്കെ അങ്ങനല്ലേ പിള്ളേ എന്നൊരു സാമാന്യാനുഭവംകൊണ്ട് അവിടെ ഒരു മറയിടുകമാത്രമാണ് ശങ്കരൻ ചെയ്തതു്.

(തുടരും)



4×100 മീ. റിലേയിൽ സ്വർണ്ണം നേടിയ കലിക്കററ് ടീം: ലിസ്സി, ദീപ, മിനി, ജമ്മ



4×400 മീ. റിലേയിൽ സ്വർണ്ണം നേടിയ കലിക്കററ് ടീം: ബീനാപീററർ, ജീജ, സൂസൻ, ഷാൻടി



മിനിയും (കലിക്കററ്). ഷെർലിയും (കേരള) ലോങ്ങ്ജമ്പ് ഒന്നും രണ്ടും സ്ഥാനക്കാർ



4×400 മീ. റിലേയിൽ വെള്ളി നേടിയ കലിക്കററ് ടീം: ബാബുരാജ്, റോയ്സൻ, ശശിധരൻ, പോാംസൺ

മുഹമ്മദ് അഷ്റഫ്

# കലിക്കറ്റ് കൊണ്ടുവന്ന പുതുവർഷ സമ്മാനം

ജയിക്കുന്നതിലാണ് എല്ലാമെല്ലാമെന്ന പുത്തൻ കായികമന്ത്രം പ്രാവർത്തികമാക്കിക്കൊണ്ട് ഇന്ത്യൻ യുവത്വത്തിൻെറ പ്രതീകങ്ങൾ ഗ്വാളിയോറിലെ സിൻറർ ട്രാക്കിൽ മാററുരയ്ക്കാനെത്തിയപ്പോൾ, പങ്കെടുക്കുക വിജയിക്കലിലല്ല കാര്യമെന്ന ഡൊമിനിക്കൻ പാതിരിയുടെ പഴയമന്ത്രം മാററിയെഴുതപ്പെട്ടു.

കഴിഞ്ഞതവണ തിരുവനന്തപുരത്തു നടന്ന യൂണിവേഴ്സിററി അത്ലററിക് ചാമ്പ്യൻഷിപ്പിലെ വിവാദപരമായ തീരുമാനംകാരണം ഒരു പോയിൻറിനു ചാമ്പ്യൻപദവി കൈവിട്ടുപോയ കലിക്കററ് യൂണിവേഴ്സിററിപെൺകുട്ടികൾ 43 പോയിൻറുകളോടെ അഖിലേന്ത്യാ അന്തർ സർവ്വകലാശാല അത്ലററിക് കിരീടം ഒരു പുതുവത്സര സമ്മാനമായി, കായികകേരളത്തിനു, കാഴ്ചവച്ചു. രണ്ടാമതെത്തിയ ബംഗ്ളൂരിനു '22' പോയിൻറുകളേ നേടാനായുള്ളു എന്നറിയുമ്പോഴേ ഈ വിജയത്തിൻെറ വിലയറിയുകയുള്ളു.

അത്ലററിക്സിനു വളക്കൂറുള്ള മണ്ണു ഇങ്ങു തെക്കേ ഇന്ത്യയിലാണെന്നു തെളിയിക്കാൻ കലിക്കററ്, ബംഗ്ളൂർ ഗാന്ധിജി, കേരള സർവ്വകലാശാലകൾക്ക് കഴിഞ്ഞുവെങ്കിലും നാളുകളായി മലയാളികൾ കാത്തുസൂക്ഷിച്ചിരുന്ന ആധിപത്യത്തിനു ബാംഗ്ളൂരും, മാംഗ്ളൂരും കർണ്ണാടകയും മദിരാശിയുമൊക്കെ ഭീഷണി ഉയർത്തിത്തുടങ്ങിയിട്ടുമുണ്ടു്; പ്രത്യേകിച്ച് സ്പ്രിൻററ് ഇനങ്ങളിൽ പി. ടി. ഉഷയ്ക്കും ശ്രീകുമാരിക്കും പിൻഗാമികളായി ബാംഗ്ളൂരിൻെറ പുഷ്പാ നാച്ചപ്പയും ഹേമാ വെങ്കിട്ടരാമനുമൊക്കെയാണവകാശികളാകുന്നതെന്നു കാണുമ്പോൾ.

ആദ്യ ദിവസങ്ങളിൽ മികവു കാട്ടാതിരുന്ന കലിക്കററ് കുട്ടികൾ കാലാവസ്ഥയുമായി ഇണങ്ങിത്തുടങ്ങിയതോടെ മത്സരങ്ങൾക്ക് വീറും വാശിയും കണ്ടുതുടങ്ങി. ട്രാക്കിലും ഫീൽഡിലും ഒരുപോലെ അവർ ആധിപത്യവുമായി മുന്നേറിയപ്പോൾ ശാസ്ത്രീയ പരിശീലനത്തിൻെറയും കഠിനമായ അച്ചടക്കത്തിൻെറയും അനിവാര്യത മററുള്ളവർ അംഗീകരിക്കുന്നതു് കാണുകയുണ്ടായി.

ആദ്യമായി സംഘടിക്കപ്പെട്ട വനിതകളുടെ നാനൂറു മീററർ ഹർഡിൽസിൽ, ഉഷയുടെയും വത്സമ്മയുടെയും പാരമ്പര്യം കാത്തു സൂക്ഷിച്ചുകൊണ്ടു എത്സമ്മാജോസഫ് സ്വർണ്ണ മെഡലിനവകാശിയായി. രണ്ടും മൂന്നും നാലും സ്ഥാനങ്ങൾ മലയാളികളുടേതായി—ഗാന്ധിജിയുടെ നാൻസിയും, അന്നമ്മയും കലിക്കററിൻെറ ലൂണാതീതയും.

ലോങ്ങ്ജംബിലെ ഒരു മുൻ ജേതാവായ കേരളയുടെ ഷെർലീവർഗീസുമായി അവസാന നിമിഷംവരെ പൊരുതിയ മിനിമോൾ തോമസ്, രണ്ടാം സ്വർണ്ണം കലിക്കററിനു സമ്മാനിച്ചു.

റിലേയിനങ്ങളിലെ അജയ്യത, കലിക്കററിൻെറ ചാമ്പ്യൻഷിപ്പ് വിജയം അനായാസമാക്കി. 400; 1600 മീററർ റിലേകളിൽ അദ്ഭുതപ്പെടുത്തുന്ന വേഗവും ഇമ്പമാർന്ന . ബാററൻചെയിഞ്ചും കാഴ്ചവച്ച് അവർ സ്വർണ്ണം കൊയ്തുകൂട്ടി. അങ്ങനെ കഴിഞ്ഞ തവണത്തെ പരാജയത്തിനു അവർ കണക്കു തീർത്തു. അന്നത്തെ വിജയികളായ ഗാന്ധിജിക്കു് 17 പോയിൻറുകളേ ഉണ്ടായിരുന്നുള്ളു.

ആതിഥേയരുടെ (ജാവാജി) എൻ. വി. ഏലിയാമ്മ 800; 1500 ഇനങ്ങളിലെ സ്വർണ്ണവുമായി വിജയപീഠത്തിൻെറ ഏററവും ഉയർന്ന പടവിലുണ്ടായി. മുൻ കലിക്കററ് നായികയായിരുന്ന ഏലിയാമ്മയുടെ മുന്നിൽ 1500 മീററർ റിക്കാർഡും തലവണങ്ങിയിരുന്നു. ഗാന്ധിജിയുടെ എലിസബെത്ത് മത്തായിയും, മദിരാശിയുടെ മീനാ ഗോപാലനുമാണു് മികവു് കാട്ടിയ മററു മലയാളി താരങ്ങൾ.

1.63 മീററർ ഉയർന്നുചാടിയ എലിസബത്ത് ഹൈജംബിൻെറ ആവേശം മുഴുവൻ കാഴ്ചവച്ചുവെങ്കിലും റെക്കാർഡ് ബുക്കിൽ പേരു് എഴുതിവയ്ക്കാനാകാതെ നിരാശപ്പെട്ടു. ചാമ്പ്യൻമാരുടെ ചാമ്പ്യനെ കണ്ടെത്തുവാനുള്ള ഹെപ്ററാത്ലണിലെ രണ്ടാംസ്ഥാനവും എലിസബത്തിനായിരുന്നു. ആയിനത്തിൽ ഒന്നാമതെത്തിയതു് പാലക്കാട്ട് എലപ്പുള്ളി സ്വദേശിനിയായ മീനാഗോപാലനാണ് എന്നു് എലിസബത്തിനാശ്വസിക്കാം. എലിസബത്ത് അല്പംകൂടി ആത്മസംയമനം പാലിക്കേണ്ടതുണ്ട്. വിജയിക്കുമ്പോൾ ആഹ്ളാദിക്കുന്നതുപോലെ പരാജയപ്പെട്ടു് ആഞ്ഞു് ചവിട്ടി പ്രതിഷേധിക്കുന്നതും ഉച്ചത്തിൽ ''ഷിററ്'' പോലുള്ള പദങ്ങൾ വിളിച്ചു പറയുന്നതും പുത്തൻ കായിക സംസ്ക്കാരത്തിൻെറ ഭാഗമാണെങ്കിലും നമ്മുടെ 'മലയാള' സംസ്കാരത്തിനു് ചേർന്നതല്ലതന്നെ.

മിനിമോൾ തോമസ് ലോങ്ങ്ജംബിൽ ഇന്ത്യയുടെ വാഗ്ദാനമായിരിക്കും. അനന്യമായ ശൈലിയുടെ ഉടമയായ മിനിയുടെ പ്രതികൂലസാഹചര്യത്തിൽ പൊരുതി മുന്നേറുവാനുള്ളകഴിവു്, ഈ കുട്ടിയുടെ വിജയം കൂടുതൽ അനായാസമാക്കിയേക്കും. കേരളയുടെ ഷെർലി വർഗീസ് ആയിരുന്നു ലോംഗ്ജംബ് പിററിലെ വലിയ പ്രതീക്ഷ. ഇതേ പിററിൽ ഇതേയിനത്തിൽ, ഇതിനു മുൻപു് സ്വർണ്ണം 'തട്ടിയെടുത്തിട്ടുള്ള' ഷെർലിക്കു് റൺവേയിൽ ലാഘവത്വവും, അനായാസതയും ചടുലതയും നഷ്ടമായതു്, മെഡിക്കൽ വിദ്യാഭ്യാസത്തിൽ കൂടുതൽ ശ്രദ്ധിക്കുന്നതുകൊണ്ടാകും.

ട്രാക്കിലും ഫീൽഡിലും ഒരേപോലെ ശ്രദ്ധയാകർഷിച്ച കേരളയുടെ രേഖാലാൽ ഇന്ത്യൻ അത്ലററിക്സിനു് ഒരു മുതൽക്കൂട്ടായിരിക്കും. ലോംഗ്ജംബ് പിററിൽ ആദ്യചാട്ടംകൊണ്ടു് തന്നെ മററുള്ളവരെക്കാൾ രണ്ടടി മുന്നിലെത്തിയ രേഖ റൺവേയിൽ വേണ്ടത്ര മിനുക്കപ്പണി വരുത്തിയിരുന്നെങ്കിൽ മിനിമോൾ വിജയപീഠത്തിൻെറ രണ്ടാംപടവിൽ ഇറങ്ങിനിൽക്കേണ്ടിവരുമായിരുന്നു.

പുരുഷവിഭാഗത്തിൽ വടക്കൻമാരുടെ കുത്തകയായിരുന്ന 400 മീററർ ഹർഡിൽസ് സ്വർണ്ണം കുരുക്ഷേത്രയുടെ സുഖ്വീന്ദർ മോഹൻെറ മുന്നിലെത്തിയ കലിക്കററിൻെറ കെ. ജി. ശശിധരൻ, നേടിയെടുത്തു. വേഗതയും അനായാസതയും സ്നിഗ്ദ്ധതയും സാങ്കേതിക മേന്മയും കൊണ്ടു് ശശിയുടെ ഹർഡിൽ ക്ലിയറൻസ് ശ്രദ്ധേയമായി. കലിക്കററ് വിജയിച്ച രണ്ടു് റിലേകളിലും ശശിയുടെ പങ്കു് നിർണ്ണായകമായിരുന്നു.

രണ്ടു് അഖിലേന്ത്യാ കിരീടങ്ങൾ ഒന്നിച്ചു് നേടുവാനുള്ള താരപ്പൊലിമയുമായി എത്തിയ കേരളയുടെ ആൺകുട്ടികൾ പഞ്ചാബ് സംസ്ഥാനത്തിൽനിന്നുള്ള ടീമുകളുടെ അഭാവത്തിൽ പോലും ചാമ്പ്യൻഷിപ്പിനു് അടുത്തൊന്നും എത്താതെപോയതു് അദ്ഭുതകരമായിരിക്കുന്നു. ഇതിൻെറ കാരണം കണ്ടെത്തുവാൻ ഒത്തിരിനാളത്തെ ഗവേഷണംതന്നെ വേണ്ടിയിരിക്കുന്നു. നാനൂറു മീറററിൽ ഒന്നും രണ്ടും സ്ഥാനങ്ങൾ നേടിയവരും, 100 മീറററിൽ ഒന്നാംസ്ഥാനക്കാരനൊപ്പമെത്തി മെഡൽ നേടിയ ആളും ഉണ്ടായിട്ടും അവരുടെ രണ്ടുടീമുകളും പിൻതള്ളപ്പെട്ടതും. നൂറു്, ഇരുനൂറു്, നാനൂറു് മീററർ 'ഫൈനലിൽ' മുഖം കാണിക്കാനാകാതിരുന്ന കലിക്കററിൻെറ ആൺ കുട്ടികൾ രണ്ടു റിലേയിലും മെഡൽ നേടിയതും ആശ്ചര്യകരമായിരിക്കുന്നു. പ്രതികൂലകാലാവസ്ഥയെ നേരിടാൻ പര്യാപ്തമായ മുൻകരുതലുകൾ കൈക്കൊണ്ടിരുന്നെങ്കിൽ കേരളത്തിലെ ആൺകുട്ടികൾക്കു് കിരീടം ഉറപ്പായിരുന്നു. അങ്ങനെ പുരുഷവനിതാവിഭാഗങ്ങളിലെ കിരീടം കേരളമണ്ണിലെത്തുമായിരുന്നു.

ഹൈജമ്പ് സ്വർണ്ണം, ഹെപ്ററാതലൻ വെള്ളി എലിസബത്തു് (ഗാന്ധിജി)



400 മീററർ ഹർഡിൽസ് സ്വർണ്ണം: ശശിധരൻ (കലിക്കററ്)



# മംഗളം വർഗീസിന്റെ പ്രസക്തി

ഡെയ്‌ലിമിറർ പത്രത്തിന്റെ വില്പന ഒരു ദശലക്ഷം കോപ്പിയിലധികമാക്കിയ എഡിറ്ററെപ്പറ്റി ഒരു പഴയ ഫ്ളീറ്റ് സ്ട്രീറ്റ് കഥയുണ്ട്. ഫലിതമല്ല; സംഭവകഥ. അദ്ദേഹത്തിനൊരു ദിവസം തന്റെ പ്രസാധകന് ഒരു കത്തു് അയക്കേണ്ടിവന്നു. അതു പറഞ്ഞുകൊടുക്കാനും ടൈപ്പ്ചെയ്യിക്കാനും സെക്രട്ടറിയെ കിട്ടിയില്ല. അതുകൊണ്ട് സ്വന്തം കൈകൊണ്ട് കത്തെഴുതാൻ നിർബ്ബന്ധിതനായി.

അതു വായിച്ച പ്രസാധകൻ അന്ധാളിച്ചുപോയി. പത്രലോകത്തെ അദ്ഭുതപ്രതിഭാസമായി മാറിയ ഈ പ്രതിഭയ്ക്ക് ഇംഗ്ലീഷ് തെറ്റുകൂടാതെ എഴുതാൻ അറിയില്ലായിരുന്നു. സോവാട്ട്? പത്രാധിപർ എഴുത്തുകാരനാവണ്ട. എഴുത്തും വായനയും അയാൾക്കറിയണമെന്നുതന്നെയില്ല. വായനക്കാരുടെ മനസാണ് അറിയേണ്ടതു്. അതയാൾക്കറിയാമായിരുന്നു. അയാൾ കൊടുത്ത തലക്കെട്ടുകളും അയാളുടെ മസാലകളും ഒന്നാം ലോകയുദ്ധകാലത്തു് ഇംഗ്ലീഷ് ജനതയെ ഡെയ്‌ലി മിററിന്റെ ആരാധകരാക്കി.

ഇതുപോലൊരു പ്രതിഭാസം ഇന്ന് മലയാളത്തിലുണ്ട്. മംഗളം വർഗീസ്.

ആരെങ്കിലും സ്വപ്നത്തിൽക്കൂടി കരുതിയിരുന്നോ മനോരമ വാരികയെ അതേരംഗത്തു് വേറാർക്കെങ്കിലും പിന്നിലാക്കാൻ പറ്റുമെന്ന്.

അതു് മംഗളം വർഗീസ് സാധിച്ചു. മാ പ്രസിദ്ധീകരണരംഗത്തു് ഒരു വിപ്ലവംതന്നെ സൃഷ്ടിച്ചു. മംഗളം പാർട്ടികൾ അവകാശപ്പെടുന്നതു് മനോരമയുടെ ഇരട്ടിയാണ് അവരുടെ വില്പനയെന്നാണ്. അതു് ശരിയാകാനിടയില്ല. വ്യത്യാസം ഏറിവന്നാൽ ഒന്നരലക്ഷം കോപ്പികളാണ്. (അച്ചടിച്ചുപയോഗിക്കുന്ന പ്രസ്സിന്റെ മോഡലും ഉപയോഗിക്കുന്ന കറണ്ടിന്റെ തോതും മറ്റും നോക്കി ഏകദേശം കണക്കറിയാൻ വിദഗ്ദ്ധന്മാർക്കു പറ്റണം).

പക്ഷേ, അതുതന്നെ സാധിച്ചതു് ഒരദ്ഭുതമല്ലേ. മനോരമയ്ക്കു് ഒരു അടിത്തറയുണ്ട്. മംഗളം എത്താത്ത പലസ്ഥലത്തും ഇന്നു് മനോരമയുണ്ട്. ഈ പ്രചാരം അനേകവർഷങ്ങളിലെ ശ്രമം കൊണ്ടുണ്ടാക്കിയതാണ്. അതായതു് മംഗളംവർഗീസിന്റെ എഡിറ്റോറിയൽ ഫോർമുലയുണ്ടായിരുന്നെങ്കിൽ മനോരമ വാരികയുടെ വില്പന ഇതിനകം പത്തുലക്ഷം കടക്കുമായിരുന്നു.

എന്താണ് മംഗളം വർഗീസിന്റെ വിജയരഹസ്യം?

ഒന്നാമതായി, പത്രാധിപർക്കു് വായനക്കാരുടെ രുചി അറിയാൻ പറ്റുന്നു. അതിനു് ഗണിച്ചുനോക്കേണ്ട ആവശ്യമില്ല. മംഗളം വർഗീസ് തന്നെ മംഗളം വാരികയുടെ ഒരു ശരാശരി വായനക്കാരനാണ്. അദ്ദേഹം വായിച്ചിഷ്ടപ്പെടുന്നതെന്തും അദ്ദേഹത്തിന്റെ വായനക്കാർക്കിഷ്ടപ്പെടും. എഡിറ്ററും വായനക്കാരും ഒന്നാകുന്ന ബഹുജനപ്രസ്ഥാനം ഇതല്ലേ?

ഇതല്ല മനോരമയിലെ കെ. എം. തരകന്റെയോ കെ. എം. മാത്യുവിന്റെയോ സ്ഥിതി. അവരുടെനിലവാരം ഇപ്പോൾ അവരുടെ വായനക്കാരുടെതിലും ഉയർന്നതായിപ്പോയി. അവരുടെ വായനക്കാർക്കു് അത്രവേണ്ട.

ഓരോ വ്യാപാരത്തിന്റെ വിജയത്തിന്റെ പിന്നിലും ഒരോ തത്ത്വശാസ്ത്രം കാണും—അതിന്റെ പൂർണ്ണതയിൽ പ്രാക്ടീസ് ചെയ്യുന്ന തത്ത്വശാസ്ത്രം. മംഗളം വർഗീസിന്റെ വിജയരഹസ്യങ്ങളിലൊന്നു് ''തുടരലാണ്.'' എന്തും തുടരും. ചിലയവസരങ്ങളിൽ ഒമ്പതുകൃതികൾ വരെ തുടർന്നിരുന്നു.

മനോരമയിലായവസരത്തിൽ വന്ന മാറ്റം സ്റ്റാൻേറർഡിലുള്ള ചെറിയൊരു ഉയർച്ചയായിരുന്നു. ചെറുതെന്നുവച്ചാൽ വളരെ ചെറുതു്. മാ പ്രസിദ്ധീകരണലോകത്തു് ഇത്തരം ചെറിയ മാറ്റങ്ങൾ വരെ വായനക്കാരെ അകറ്റും. ഈ മാറ്റം വർഗീസിന്റെ ജീവിതത്തിലെ വലിയ ചാൻസ് കൈയിൽ കൊണ്ടുവന്നു കൊടുത്തു.

ഏറ്റവുമൊടുവിലത്തെ എ. ബി. സി. റിപ്പോർട്ടും (ആഡിറ്റ് ബ്യൂറോ ഓഫ് സർക്കുലേഷൻസ്) പുറത്തുവന്നതോടെ മനോരമക്കാരുടെ മനസ്സിൽ അങ്കലാപ്പായി. അവർ ഇപ്പോൾ സകല കഴിവും മംഗളത്തിനെതിരെ തിരിച്ചിരിക്കുകയാണ്. തുടരുന്ന തുടർക്കഥകളുടെ എണ്ണം അഞ്ചായി. മനോരമഗ്രൂപ്പ് മറ്റ് പ്രസിദ്ധീകരണങ്ങളുടെ പരസ്യം സ്വീകരിക്കില്ല. എന്നാൽ മനോരമ പരസ്യത്തിനു ദാഹിക്കുന്ന മറ്റു പ്രസിദ്ധീകരണങ്ങളിൽ ഇഷ്ടംപോലെ പരസ്യം കൊടുക്കുന്നു. (ആവശ്യമുള്ള പത്രങ്ങൾ ഉടനെ ഒരു കത്തു വിടുക). പരസ്യത്തിന്റെ തീം തന്നെ അഞ്ചുനോവലുകൾ തുടരുന്ന എന്നതു മാത്രമാണ്. മാ എഴുത്തുകാരുടെ ഡിമാൻറ് എക്കാലത്തെക്കാളുമധികമാണ്. അദ്ധ്യായം ഒന്നിനു് നാൽപതും അമ്പതും രൂപ വാങ്ങിയിരുന്ന മാ പ്രസിദ്ധീകരണങ്ങളിലെ എഴുത്തുകാർക്കിന്നു് 250 രൂപയും 300 രൂപയുമാണ് നിരക്കു്. ഈ ഡിമാൻറ് കണ്ടിട്ടു് മാ എഴുത്തുകാർക്കുപോലും തോന്നിത്തുടങ്ങിയിരിക്കുന്നു, തങ്ങൾ സാഹിത്യകാരന്മാരാണെന്നു്.

ഒരു കണക്കിനു്അതു ശരിയല്ലേ, ആ എഴുത്തുകാരും സാഹിത്യകാരന്മാർതന്നെയല്ലേ? ഇതേപ്പറ്റി കോട്ടയം ചന്തയിലൊരു കഥയുണ്ട്. പുതുതായി ഒരു മാ പ്രസിദ്ധീകരണം ആരംഭിക്കാൻ ശ്രമിച്ച ചിലർ മുട്ടത്തു വർക്കിയെപ്പോയി കാണുന്നു. ഒരു നോവൽ വേണം. മുട്ടൻ അവരോടു തിരക്കുന്നു, എത്ര രൂപ കൊണ്ടുവന്നിട്ടുണ്ടെന്നു്. 'രണ്ടായിരം രൂപ. ചെറിയൊരു അഡ്വാൻസായിട്ട്''. മുട്ടൻ (ഇതു് ദീപികയാപ്പീസിൽ അദ്ദേഹത്തെ വിളിച്ചിരുന്ന ഓമനപ്പേരാണ്) അൽപം ആലോചിച്ചിട്ടു പറയുന്നു:

''നിങ്ങൾ ഇതാ തകഴിക്കോ മറ്റോ കൊടുത്തു് വല്ലതും എഴുതിത്തരാൻ പറ. എനിക്കു സമയമുണ്ടാകുമെന്നു് തോന്നുന്നില്ല.''

—എം. കെ. ബി.





**ടി. വി. വർക്കി**

# ഒരു വൈദ്യനും പിന്നെ വൈദ്യന്മാരും

ധർമ്മപുരം ഗവണ്മെന്റ് മെഡിക്കൽ കോളേജിലെ മെഡിസിൻ വിഭാഗത്തിന്റെ മേധാവിയും പ്രൊഫസറുമായി ഡോക്ടർ ഫ്രാൻസീസ് സേവ്യർ സ്ഥലംമാറി വരുന്നുവെന്ന വാർത്ത വൈദ്യന്മാർക്കിടയിൽ ഒരു ഭീതിസ്വപ്നമായിരുന്നു. അടക്കിപ്പിടിച്ച അന്വേഷണങ്ങളും നിസ്സഹായത മറച്ചുകൊണ്ടുള്ള വെല്ലുവിളികളും പൊതുവെ ശാന്തമായിരുന്ന ആ അന്തരീക്ഷത്തിന് അസാധാരണമായ ഒരു ഗൗരവം നല്കി. എങ്കിലും ആർക്കും ആരെയും ആശ്വസിപ്പിക്കാൻ കഴിഞ്ഞില്ല. വൈദ്യന്മാരുടെ ആ ഭീതിക്കും അസ്വസ്ഥതയ്ക്കും വ്യക്തമായ കാരണങ്ങൾ ഉണ്ടായിരുന്നു. ഡോക്ടർമാർക്കിടയിൽ അഴിമതിയും കൈക്കൂലിയും വളരെ ആഴങ്ങളിൽ വേരോടിയിരിക്കുന്നുവെന്ന് ഡോക്ടർ ഫ്രാൻസീസ് സേവ്യർ പരസ്യപ്രസ്താവനകൾ ചെയ്തിരുന്നു. സർക്കാർ തലത്തിലും ബഹുജനങ്ങൾക്കിടയിലും വൈദ്യവൃത്തിയെപ്പറ്റി വളരെ മോശമായ ഒരു അഭിപ്രായം രൂപപ്പെടാൻ അയാളുടെ ആ പിന്തിരിപ്പൻ ധർമ്മശസ്ത്രത്തിനു കഴിഞ്ഞുവെന്ന് വൈദ്യലോകം ആത്മാർത്ഥമായി വിശ്വസിച്ചു. മാത്രവുമല്ല, അയാൾ സാധാരണക്കാർക്കു ചികിത്സാരഹസ്യങ്ങൾ വെളിപ്പെടുത്തിക്കൊടുക്കുകയും അവരെ പരാതിക്കാരും കലാപകാരികളുമാക്കാൻ പ്രേരിപ്പിക്കുകയും ചെയ്തിരുന്നുവെന്നും പ്രസിദ്ധിയുണ്ടായിരുന്നു. ആ പശ്ചാത്തലത്തിൽ അയാൾ ധർമ്മപുരത്തേക്കു് വന്നാൽ മെഡിക്കൽ കോളേജിനു് നിലവിലുള്ള സൽപ്രശസ്തിയും സ്വൈരവും തകരാറിലാവുമെന്ന് വൈദ്യന്മാരുടെ സമൂഹത്തിന് ഉറപ്പായിരുന്നു. അയാളുടെ കൂടെ ജോലിചെയ്യുന്ന കാര്യം ആലോചിക്കാൻ തന്നെ പല സീനിയർ ഡോക്ടർമാർക്കും കഴിഞ്ഞില്ല. ദൂരവ്യാപകമായ ആപത്തുകൾ ഒഴിവാക്കാൻ സത്വരനടപടികൾ വേണമെന്നു വ്യക്തമായപ്പോൾ സ്റ്റാഫ്ക്ലബ്ബ് അടിയന്തിരമായി സമ്മേളിച്ചു. പതിവിനു വിരുദ്ധമായി എല്ലാ അംഗങ്ങളും യോഗത്തിൽ സംബന്ധിക്കുകയും ചർച്ചകളിൽ സജീവമായി പങ്കെടുക്കുകയുംചെയ്തു. മണിക്കൂറുകൾ കഴിഞ്ഞിട്ടും ഫലപ്രദമായൊരു പോംവഴി അവർക്കുമുമ്പിൽ തെളിഞ്ഞുവന്നില്ല. ഒടുവിൽ സ്റ്റാഫ് ക്ലബ്ബ്സെക്രട്ടറി ഡോക്ടർ കെ. എം. മജീദിന്റെ നിർദ്ദേശം സ്വീകരിച്ചുകൊണ്ട്, 'ഡോക്ടർ ഫ്രാൻസീസ് സേവ്യറെ ധർമ്മപുരത്തേക്കു് അയയ്ക്കുന്നതു് ആപത്കരം' എന്നൊരു കമ്പിസന്ദേശം ഹെൽത്ത്മിനിസ്റ്റർക്കും ഡയറക്ടർക്കും വകുപ്പു സെക്രട്ടറിക്കും അയയ്ക്കാൻ അവർ ഏകകണ്ഠമായി തീരുമാനിച്ചു. ടെലിഗ്രാമിൽ ആരുടെയും പേരുവയ്ക്കേണ്ടതില്ലെന്ന് സ്റ്റാഫ് ക്ലബ്ബ് പ്രസിഡണ്ട് ഡോക്ടർ സത്യമൂർത്തി ഉപദേശിക്കുമ്പോൾ, അതു നല്ലൊരു ബുദ്ധിപ്രകടനമായി എല്ലാവരും വാഴ്ത്തി. അങ്ങനെ എടുക്കാവുന്നതിൽവച്ച് ഏറ്റവും വലിയ പ്രതിരോധനടപടി സ്വീകരിച്ചുവെന്ന ആശ്വാസം നിലനിറുത്തിക്കൊണ്ടാണ് അവർ യോഗം അവസാനിപ്പിച്ചതു്.



ധർമ്മപുരത്തുനിന്നും സ്ഥലം മാറിപ്പോകുന്ന പ്രൊഫസർമാർക്കു യാത്രയയപ്പു നല്കാൻ വീണ്ടും സ്റ്റാഫ്ക്ലബ്ബ് സമ്മേളിച്ചപ്പോൾ പോകുന്നവരുടെ ആഹ്ലാദം നില്ക്കുന്നവരുടെ മുഖം കൂടുതൽ കറുപ്പിച്ചു. സൽക്കാരങ്ങൾക്കു നന്ദി പറഞ്ഞ ഏഴു വകുപ്പ് അദ്ധ്യക്ഷന്മാർ, 'ഞങ്ങൾ രക്ഷപ്പെട്ടു' എന്ന് പരസ്യമായിത്തന്നെ പ്രഖ്യാപിച്ചു. 'ഹാലി'യെ നേരിൽ കണ്ടവരെപ്പോലെ അശരണരായിനിന്ന സഹപ്രവർത്തകരോട് സഹതപിച്ചു കൊണ്ടാണ് അവർ ഒടുവിൽ കാറുകളിൽ കയറിയതു്. അങ്ങനെ എല്ലാ വേദികളിലും കഠിനമായ ആശങ്കകൾ ആളിക്കത്തിനില്ക്കുമ്പോഴാണ്. ഡോക്ടർ ഫ്രാൻസീസ് സേവ്യർ ധർമ്മപുരത്തെത്തി ചാർജ്ജെടുത്തതും 'എ ടൈപ്പിലെ' പതിമ്മൂന്നാം നമ്പർ ക്വാർട്ടേഴ്സിൽ താമസമാക്കിയതും.

മെഡിസിൻ ഡിപ്പാർട്ടുമെന്റിലും കാഷ്വാൽറ്റിയിലും ജനറൽവാർഡുകളിലും കാർഷെഡ്ഡിലും കോറിഡോറുകളിലും വച്ച് സകല പ്രൊഫസർമാരും ഡോക്ടർ ഫ്രാൻസീസ് സേവ്യറെ യാദൃച്ഛികമായിട്ടെന്നപോലെ ആ ദിവസങ്ങളിൽ കാണുകയും കൈപിടിച്ചു കുലുക്കുകയും സുഖവിവരങ്ങൾ അന്വേഷിക്കുകയും ചെയ്തു. ആ സൗഹൃദപ്രകടനങ്ങളിലെ ഊഷ്മളത പൂർണ്ണമായി ആസ്വദിച്ചുകൊണ്ടാണ് അയാൾ കാലാവസ്ഥയെപ്പറ്റിയും വിലക്കയറ്റത്തെക്കുറിച്ചും സംസാരിച്ചതു്. എങ്കിലും ഓരോരുത്തരും യാത്ര പറയുമ്പോഴും ചുണ്ടുകളിൽ 'ചതിക്കരുതു് സുഹൃത്തേ, ഞങ്ങൾ പിഴച്ചുകൊള്ളട്ടെ' എന്നൊരു പ്രാർത്ഥന വിരിയുന്നതു് അയാൾ കാണാതിരുന്നില്ല. പക്ഷേ, സ്റ്റാഫ്ക്ലബ്ബ് മുറപ്രകാരം എന്ന മട്ടിൽ പൊടുന്നനെ യോഗം ചേരുമ്പോൾ അയാൾക്കു് ആശ്ചര്യമടക്കാൻ കഴിഞ്ഞില്ല. 'സർഗ്ഗപരമായ സുസ്ഥിതിക്കു് തൊഴിൽപരമായ രഹസ്യങ്ങളും മാന്യതയും എങ്ങനെ സൂക്ഷിക്കാം' എന്ന ചർച്ചാവിഷയം അജൻഡയിൽ കാണുമ്പോൾ അയാൾ യഥാർത്ഥത്തിൽ പരിഭ്രമിച്ചു. അത്തരമൊരു ആലോചനാവിഷയം അയാളുടെ അൻപത്തിമൂന്നുവയസ്സിനിടയിൽ ഏതെങ്കിലും മെഡിക്കൽകോളേജിലെ സ്റ്റാഫ്ക്ലബ്ബ് പരിഗണിച്ചിട്ടില്ലെന്ന സത്യം അയാൾ ഓർത്തു. അതിരില്ലാത്ത ജിജ്ഞാസയുമായി അയാൾ ക്ലബ്ബ് ഹാളിൽ എത്തുമ്പോൾ പലപ്പോഴും നിശ്ശബ്ദരായി കണ്ടിട്ടുള്ള സഹപ്രവർത്തകർതന്നെ സജീവമായി ചർച്ചകളിൽ പങ്കെടുക്കുന്നതു് അയാളുടെ കൗതുകം ജ്വലിപ്പിച്ചു. പൊതുജനങ്ങളുമായി ഡോക്ടർമാർ ബന്ധപ്പെടുന്നതു് ആശുപത്രിയിൽവച്ചു മാത്രംമതി എന്നൊരു പെരുമാറ്റച്ചട്ടം അവർ ഏകകണ്ഠമായി നിമിഷങ്ങൾക്കകം അംഗീകരിച്ചു. അത്തരം കാര്യങ്ങൾ വ്യക്തിപരമായ സ്വാതന്ത്ര്യത്തിൽപ്പെട്ടതാണെന്നും സ്റ്റാഫ് ക്ലബ്ബിനു് പെരുമാറ്റച്ചട്ടങ്ങൾ ഉണ്ടാക്കാൻ നിയമപരമായ ബാദ്ധ്യതയില്ലെന്നും അയാൾ ഇടപെട്ടുവാദിച്ചുനോക്കി. ആരും അതുകേട്ടതായി ഭാവിച്ചില്ല. അയാൾക്കുമേൽ കക്ക്ശമായ ഒരു മൂക്കുകയർ വീഴ്ത്തി എന്ന ആശ്വാസത്തോടെയാണ് അവർ യോഗം അവസാനിപ്പിച്ചതു്.

എങ്കിലും ഡോക്ടർ ഫ്രാൻസീസ് സേവ്യർ ആ ആഴ്ചതന്നെ സഹപ്രവർത്തകരുടെ ഉൽക്കണ്ഠയ്ക്കു തീ കൊളുത്തി. നഗരത്തിലെ കൺസ്യൂമർ ഗൈഡൻസ് സൊസൈറ്റി നടത്തിയ സ്പെഷ്യൽ കൺവെൻഷൻ ഉദ്ഘാടനം ചെയ്തു സംസാരിച്ചപ്പോൾ, വൈദ്യശാസ്ത്രത്തിന്റെ പിതാവായ ഹിപ്പോക്രാറ്റസിനെ കഴിച്ചുമൂടിയ വർഗ്ഗത്തിന്റെ പ്രതിനിധിയായതിൽ തനിക്കു് ഖേദമുണ്ടെന്നു് അയാൾ തുറന്നു പറഞ്ഞു. തുടർന്ന് അയാൾ ചരകന്റെയും സുശ്രുതന്റെയും സൂക്തങ്ങൾ ഉദ്ധരിച്ചുകൊണ്ട് വൈദ്യവൃത്തിയുടെ ദൈവികമാനങ്ങളിലേക്കു് വെളിച്ചം വീശി.



വളരെ ഏറെ പ്രതികരണശേഷിയുള്ള ആത്മാവിന്റെയും മേധാശക്തിയുടെയും ശ്രീകോവിലായിട്ടാണ് ആചാര്യന്മാർ ശരീരത്തെ ശുശ്രൂഷിച്ചതും ആദരിച്ചതും എന്ന് അയാൾ വിശദമാക്കി. ദേവാലയ ശുശ്രൂഷയ്ക്ക് പുരോഹിതൻ പ്രതിഫലം പറ്റുന്നത് നികൃഷ്ടമായിരിക്കുന്നതുപോലെ പണത്തിനുവേണ്ടി ചികിത്സിക്കുന്ന ഡോക്ടർ തന്റെ അറിവിനെ വ്യഭിചരിക്കുകയാണെന്ന് അയാൾ വാദിച്ചു. മനുഷ്യാത്മാവുമായി സംവദിക്കാൻ കഴിയാത്ത ചികിത്സകൻ വെറും യന്ത്രമോ റോബോട്ടോ ആയിരിക്കുമത്രേ. മനുഷ്യത്വത്തിന്റെ സുഗന്ധമുള്ളപ്പോഴേ ഒരു ഡോക്ടർ ആ പേർ അർഹിക്കുന്നുള്ളുവെന്ന് അയാൾ സമർത്ഥിച്ചു. അയാൾ ആത്മവിശ്വാസത്തോടെ സ്വന്തം വാദമുഖങ്ങൾ അവതരിപ്പിക്കുമ്പോൾ ശ്രോതാക്കൾ മൂക്കത്തു വിരൽവച്ചിരുന്നുപോയി.

അടുത്തദിവസം പത്രങ്ങൾ 'വൈദ്യന്മാർക്കെതിരെ വൈദ്യൻ' എന്ന തലക്കെട്ടിൽ പ്രധാനപ്പെട്ട ഒരു വാർത്തയായി അയാളുടെ പ്രസംഗസംഗ്രഹം കൊടുത്തു. ഹിപ്പോക്രാറ്റസിന്റെ ധർമ്മസൂക്തം പ്രതിജ്ഞയായി സ്വീകരിച്ച്, കഴുത്തിൽ കുഴൽ വളച്ചിട്ടവരെല്ലാം അന്നത്തെ പത്രത്തിലെ ആ കോളം മാത്രം മുഴുവൻ വായിച്ചു. പത്രങ്ങളോ പുസ്തകങ്ങളോ കൈകൊണ്ട് തൊടുകയില്ലെന്നു ശപഥം ചെയ്തിരുന്ന പ്രൊഫസർമാരും ആ വാർത്തയെപ്പറ്റി കേട്ടറിഞ്ഞ് ഉച്ചതിരിഞ്ഞപ്പോഴേക്കും പത്തു മിനിട്ടുകൾ നഷ്ടപ്പെടുത്തി മനസ്സിന്റെ ഭാരം വർദ്ധിപ്പിച്ചു. ഡോക്ടർ ഫ്രാൻസിസ് സേവ്യർ കടന്നുപോകുമ്പോഴും അയാളുടെ കഷണ്ടി കയറിയ തലയിൽ ഇളവെയിൽ പ്രതിഫലിക്കുമ്പോഴും ഏതു ഡോക്ടറും ഒന്നു ഞെട്ടി. പിന്നെ പൊലീസുകാരുടെ ഫലിതംകേട്ടു ചിരിക്കുന്ന കുറ്റവാളിയെപ്പോലെ അയാളുടെ മുഖത്തുനോക്കി ചിരിച്ച് പെട്ടെന്നു തിരക്കു ഭാവിച്ച് അകലുകയും ചെയ്തു. ആദ്യം കണ്ട സുഹൃത്തിനോട് ആ 'ഡ്രാഗണെ കണ്ട കഥ' പറഞ്ഞു. അയാൾ അതു് അടുത്ത സുഹൃത്തുക്കൾക്ക് കൈമാറി. അക്കാലത്ത് വീടുകളിലും ക്വാർട്ടേഴ്സുകളിലും ഉച്ചഭക്ഷണത്തിന്റെ ഇടവേളകളിൽ ഉറങ്ങാൻ കിടക്കുമ്പോൾ, ഡോക്ടർമാരുടെ ഭാര്യമാർ ചോദിച്ചതും കേട്ടതും ഡോക്ടർ ഫ്രാൻസിസ് സേവ്യറെപ്പറ്റിയുള്ള കഥകളായിരുന്നു. അയാളുടെ കുട്ടിക്ക് പരീക്ഷയിൽ ക്ലാസ് കിട്ടിയില്ലെന്നോ അയാളുടെ അടുക്കളയിൽ ഗ്യാസ് ലീക്ക് ചെയ്തെന്നോ അയാളുടെ വേലക്കാരി ഛർദ്ദിച്ചെന്നോ ഒക്കെയുള്ള വിശേഷങ്ങൾ പകരുമ്പോൾ ഭർത്താക്കന്മാരുടെ മുഖപേശികൾ വികസിക്കുന്നത് ഭാര്യമാരെ കോരിത്തരിപ്പിച്ചു. ആ ആഹ്ലാദത്തിന്റെ ഓർമ്മകൾ വിളംബരം ചെയ്തുകൊണ്ടാണ് ബി യും സി യും ക്വാർട്ടേഴ്സുകളിലെ ഒൻപത് ഡോക്ടർമാരുടെ ഭാര്യമാർ ഒരേസമയം ഗർഭവതികളായത്.

ഡോക്ടർ ഫ്രാൻസിസ് സേവ്യർ സ്വന്തം സ്ഥാപനത്തിൽത്തന്നെ സ്വന്തം വർഗ്ഗത്തിനെതിരെ കത്തിയെടുത്തുവെന്ന ധർമ്മപുരം മെഡിക്കൽ കോളേജിൽ പ്രസിദ്ധമായത്, ന്യൂറോ സർജൻ ഡോക്ടർ സാന്ദീപനും ഒഫ്താൽമോളജി അസോസ്സിയേറ്റ് പ്രൊഫസർ ഡോക്ടർ ഫിലിപ്പ് വർഗീസും കാഷ്വാലിറ്റി ബ്ലോക്കിന്റെ ഇടനാഴിയിൽവച്ചു സന്ധിച്ചപ്പോഴാണ്. രോഗികളുടെ സൗകര്യത്തിനും ചിന്താക്കുഴപ്പം ഒഴിവാക്കാനുംവേണ്ടി ഡോക്ടർ സാന്ദീപൻ സ്വന്തം ക്വാർട്ടേഴ്സിലെ കൺസൾട്ടിങ് റൂമിൽ ഓരോ കൺസൾട്ടിങ്ങിന്റെയും ഫീസ് നിരക്ക് വ്യക്തമായി എഴുതിയ ഒരു ബോർഡു തൂക്കിയിരുന്നു. ആ ബോർഡ് വൈദ്യശാസ്ത്ര ധർമ്മത്തിനു നിരക്കാത്തതാണെന്ന് ഡോക്ടർ ഫ്രാൻസിസ് സേവ്യർ സ്നേഹബുദ്ധിയോടെ അയച്ച കത്തിൽ അയാളെ ഓർമ്മിപ്പിച്ചു. അതു് ഉടൻ എടുത്തുമാറ്റുകയും രോഗികൾ കൊടുക്കുന്ന സംഭാവന എന്തായാലും വാങ്ങുകയും ചെയ്യുകയാണ് മര്യാദയും മാന്യതയുമെന്നും കത്തിൽ അയാൾ ഉദ്ബോധിപ്പിച്ചിരുന്നു. ഡോക്ടർ ഫിലിപ്പ് വർഗീസിനു് ആ വാർത്ത അങ്ങേയറ്റം പ്രകോപനപരമായിരുന്നു. 'ഇയാൾക്ക് എന്താ നമ്മുടെ വീട്ടുകാര്യങ്ങളിൽ ഇടപെടാൻ കാര്യം?' അയാൾ ക്ഷുഭിതനായി ചോദിച്ചു. ആ ചോദ്യംതന്നെ പലതവണ മിസസ് സുരസാ സാന്ദീപൻ ചോദിച്ചതുകേട്ടു തളർന്ന ഡോക്ടർ സാന്ദീപൻ പറഞ്ഞു: 'നമ്മുടെയൊക്കെ കിടക്കറകൾ പരിശോധിക്കാനാണല്ലോ ഇയാളെ ഇങ്ങോട്ടു കെട്ടിയെടുത്തിരിക്കുന്നത്.' അയാൾ കുടിനീരിറക്കി ആത്മഗൗരവത്തിനു ശക്തി നല്കിക്കൊണ്ടു തുടർന്നു: ''ഏതായാലും ഞാൻ ബോർഡുമാറ്റുന്നില്ല. അയാൾക്കു കത്തിനു മറുപടി അയയ്ക്കാനും പോകുന്നില്ല.'' ഇത്ര ധീരവും ബുദ്ധിപൂർവ്വകവുമായ മറ്റൊന്നില്ല എന്ന് ഒഫ്താൽമോളജി വിദഗ്ധൻ അഭിപ്രായപ്പെട്ടതോടെ ആ വാർത്ത കാറ്റിൽ തീപോലെ പടരുകയായിരുന്നു. കാഷ്വാലിറ്റിറൂമുകളിൽ, ജനറൽ വാർഡുകളിൽ, ഓഫീസിൽ, ക്വാർട്ടേഴ്സുകളിൽ എല്ലാം ഉമിത്തീകൾ എരിഞ്ഞു. അമ്മയോ അച്ഛനോ മരിച്ചാൽ എന്നപോലെയുള്ള അനുശോചനഭാവത്തോടെയാണ് സഹപ്രവർത്തകർ ഡോക്ടർ സാന്ദീപനെ സമീപിച്ചത്. ഉച്ച കഴിഞ്ഞുള്ള കൺസൾട്ടിങ് സമയത്തും രാത്രിയിൽ ഉറങ്ങാൻ കിടക്കുമ്പോഴും എല്ലാം അയാളുടെ ക്ഷമപരീക്ഷിച്ചുകൊണ്ടാണ് ഫോൺകാളുകൾ വന്നത്. വിഷയം ബോർഡുമാറ്റമാവുമ്പോൾ അയാൾ ഉൾക്കുളിരോടും ക്ഷമയോടുംകൂടി വിശദമായി സംസാരിച്ചു. ഉറച്ച തീരുമാനങ്ങൾ ആവർത്തിച്ചുകൊണ്ട് അയാൾ അഭിനന്ദനങ്ങൾ വാങ്ങി.

ഡോക്ടർ സാന്ദീപൻ വൈദ്യശാസ്ത്രത്തിനു നല്കിയ വലിയ ഒരു സംഭാവന എന്ന മട്ടിലാണ് ബോർഡുവച്ച് പണം പിരിക്കുന്ന സമ്പ്രദായം ധർമ്മപുരത്ത് അവതരിപ്പിച്ചത്. രോഗികൾക്കും ഡോക്ടർമാർക്കും കണക്കുകൂട്ടാനുള്ള എളുപ്പമാർഗ്ഗമായിരുന്നു അതു്. ആദ്യത്തെ കൺസൾട്ടിങ്ങിനു് നൂറുരൂപയും പിന്നെ അൻപതും മൂന്നും നാലും തവണകൾക്ക് ഇരുപത്തിയഞ്ചുവീതവും ആയിരുന്നു ആ നിരക്ക്. അഞ്ചാം പ്രാവശ്യം ആദ്യത്തെ തുക ആവർത്തിച്ചു. ആ സുന്ദരമായ ഫോർമുല വെളുത്ത അക്ഷരങ്ങളിൽ തിളങ്ങുന്ന ബോർഡിനുകീഴെ ഇരിക്കുന്ന ഓരോ അവസരത്തിലും അയാൾക്ക് രോമാഞ്ചമുണ്ടായി. തുടർന്ന്, രോഗികൾ വരുമ്പോൾ ബോൾപെൻ ചൂണ്ടി അയാൾ ആദ്യം ബോർഡു വായിപ്പിച്ചു. രോഗിയുടെ മുഖം സമ്മതഭാവത്തിൽ തെളിഞ്ഞാൽ മാത്രം ഇരിക്കാൻ അനുവദിച്ചു. തുക കുറഞ്ഞവർക്ക് ലളിതമായ ഒരു ഉപദേശം മാത്രം ലഭിച്ചു: ''നാളെരാവിലെ കാഷ്വാൽറ്റിയിൽ വരൂ. സൗജന്യമായി നോക്കാം. കാഷ്വാൽറ്റിയിൽ അയാളെ വിശ്വസിച്ചു ചെല്ലുന്ന രോഗികൾക്ക് അയാളുടെ സ്പർശമേല്ക്കാതെയും വാർഡിൽ കിടക്കാതെയും പിരിയേണ്ടിവരുമെന്ന സത്യം ഓർമ്മിച്ചുകൊണ്ട് ദയ യാചിക്കുന്നവരെ അയാൾ ആശ്വസിപ്പിക്കും: ''പുണ്യത്തിനല്ലല്ലോ ഞാൻ വൈദ്യം പഠിച്ചതു്. എവിടെയെങ്കിലും ചെന്നു പണം കൊണ്ടുവാടോ'' പിന്നെ രണ്ടുകൂട്ടരും സമയം നഷ്ടപ്പെടുത്തുകയില്ല. അടുത്ത നൂറുരൂപ അപ്പോൾ അയാൾക്ക് അരികിൽ ചിരിച്ചു കഴിഞ്ഞിരിക്കും. അത്രയും ക്ലീനായ ഒരു പരിപാടിയുടെ വിജയകരമായ മുന്നേറ്റം കണ്ട് ഓർത്തോയുടെയും സൈക്കിയാട്രിയുടെയും പ്രൊഫസർമാർ ഒരേ ദിവസം തന്നെയാണ് ആർട്ട്സ് ബ്യൂറോവിലെ പ്രേചന്ദിന് ബോർഡുകൾ എഴുതാൻ ഓർഡറുകൾ കൊടുത്തതു്. പന്ത്രണ്ട് പ്രൊഫസർമാർ ചേർന്നു, 'വല്ലതും ഇത്തിരിവൃത്തിയായി കഴിക്കിൻ' സംഘടിപ്പിച്ച പഞ്ചാബി ഹോട്ടലിന്റെ ഡയറക്ടർബോർഡു മീറ്റിങ്ങിൽ വച്ചാണ് അവർ ആ തീരുമാനമെടുത്തതു്. രോഗികൾക്ക് ഇഷ്ടമുള്ളതു് കൊടുക്കുന്നതും വാങ്ങുന്നതുമായ പഴഞ്ചൻ രീതിയെ നിശിതമായി വിമർശിച്ചുകൊണ്ട്, 'നമ്മളെന്താ പിച്ചക്കാരാണോ', എന്ന് എല്ലാവരും ഒരുമിച്ച് രോഷാകുലരായി ചോദിച്ചതും അന്നു തന്നെയായിരുന്നു. എല്ലാവരും ക്രമേണ ബോർഡുവച്ചുതന്നെ ബിസിനസ് നടത്തുമെന്ന് ഏകകണ്ഠമായി തീരുമാനിക്കുകയും ചെയ്തു.

വാസ്തവത്തിൽ ആ പരിപാടി രൂപപ്പെടുത്താൻ അയാളെ നിർബ്ബന്ധിച്ചതും അതിന്റെ വിജയകരമായ പ്രവർത്തനം മറ്റു ഡോക്ടർമാർക്ക് അവരുടെ ഭാര്യമാർവഴി എത്തിച്ചുകൊടുത്തതും മിസസ് സുരസാസാന്ദീപനായിരുന്നു. പ്രസിദ്ധ അബ്കാരികോൺട്രാക്ടർ ചന്ദ്രഗുപ്തന്റെ മൂത്തമകളായ സുരസ മൂന്നു ലക്ഷം രൂപയും അംബാസഡർകാറും സമ്മതിച്ചുകൊണ്ടാണ് ഡോക്ടർ സാന്ദീപന്റെ ഭാര്യാപദവി നേടിയെടുത്തതു്. ഡോക്ടർ ആയ ഭർത്താവിന്റെ വരുമാനം ആ തുകയുടെ പലിശയോളമെങ്കിലും ആയിരുന്നില്ലെങ്കിൽ മറ്റേതെങ്കിലും ഒരു പുരുഷനെ പുരുഷധർമ്മം നിർവ്വഹിക്കാൻ ഭർത്താവായി സ്വീകരിച്ചാൽ മതിയായിരു







ന്നല്ലോ എന്ന അവളുടെ ചോദ്യം ഡോക്ടർ സാന്ദീപനെ കുഴയ്ക്കുകയായിരുന്നു. രോഗികൾ പൂർണ്ണമായും പോയിക്കഴിയുമ്പോൾ അവൾ അന്നത്തെ കളക്ഷൻ എണ്ണി തിട്ടപ്പെടുത്തിക്കൊണ്ട് ഭർത്താവിന്റെ ദൗർബല്യങ്ങൾക്ക് മെഡിക്കൽ ഗ്രന്ഥങ്ങളിൽ ഇല്ലാത്ത വിശേഷണങ്ങൾ കണ്ടെത്തി ചൊടിപ്പിച്ചു. അതിൽനിന്നും ഒരു രക്ഷാമാർഗ്ഗം എന്ന നിലയിലാണ് അയാൾ ബോർഡു കണ്ടെത്തിയതു്. ഇപ്പോൾ കണക്കും കാര്യങ്ങളും കൃത്യമാണ്. വരുമാനവും കൂടി. ഒപ്പം ബ്ലേഡു കമ്പനികളും സഹായത്തിന് എത്തിയപ്പോൾ വല്ലതും ഒരു സമ്പാദ്യമുണ്ടാക്കാൻ അവൾക്കു കഴിഞ്ഞു.

പക്ഷേ, അപ്രതീക്ഷിതമായ കുഴപ്പങ്ങൾ ഡോക്ടർ സാന്ദീപനെ വിഷമിപ്പിക്കാൻ തുടങ്ങിയപ്പോൾ ഡോക്ടർ ഫ്രാൻസിസ് സേവ്യറാണ് അവയുടെ ഒക്കെ പിന്നിലെന്ന് ധർമ്മപുരത്തെ മെൽക്കുറ്റികൾ കൂടി വിശ്വസിച്ചു. അല്പം വർഗ്ഗീയതയുടെ നിറംകൂടി കൊടുത്തപ്പോൾ ആ കഥകൾക്കെല്ലാം ത്രിമാനശോഭ കൈവന്നു. ധർമ്മപുരം ആർട്ട്സ് കോളേജിലെ സൈക്കോളജി പ്രൊഫസർ കെ. എസ്. പത്രോസിന്റെ മകൻ രാജന്റെ കൈവിരൽ നിവരാതെ വന്നപ്പോൾ സ്വാഭാവികമായും അയാൾ ഡോക്ടർ സാന്ദീപനെ സമീപിച്ചു. അവിടെയാണ് തുടക്കം കുറിച്ചതു്. ബോർഡു വായിച്ചു ചിരിച്ചപ്പോൾ പ്രൊഫസർ കെ. എസ്. പത്രോസ് ഫീസ് സമ്മതിച്ചുവെന്ന് ഡോക്ടർ സാന്ദീപൻ വിചാരിച്ചു. ഒരു വിരൽ അല്ലേ, എന്ന ആശ്വാസമായിരുന്നുവത്രേ സൈക്കോളജിസ്റ്റിനു്. കൺസൾട്ടിങ് കഴിഞ്ഞപ്പോൾ എഴുപത്തഞ്ചുരൂപ കൊടുത്തുകൊണ്ട് പ്രൊഫസർ പത്രോസ് ചിരിച്ചതിന്റെ സൈക്കോളജി മനസ്സിലാവാതെ വന്ന ഡോക്ടർ സാന്ദീപൻ വാഗ്വാദത്തിനൊരുങ്ങി. ഒടുവിൽ ഇരുപത്തിയഞ്ചുരൂപ കടംപറഞ്ഞ് ഇറങ്ങിയ കെ. എസ്. പത്രോസ് കണ്ടവരോടെല്ലാം ആ കശാപ്പുകാരന്റെ മുഖലക്ഷണം പറഞ്ഞു. രാത്രിയിലെ ഫോൺകാളുകൾ ഡോക്ടർ സാന്ദീപനെ, പിറ്റേദിവസം ഇരുപത്തിയഞ്ചുരൂപ ഇളച്ചുകൊടുക്കാൻ മാത്രം മാന്യനാക്കി,

പക്ഷേ, ഒരു വെള്ളിയാഴ്ച വൈകുന്നേരം ഒരുപറ്റം ഇൻകംടാക്സ് ഓഫീസർമാർ കയറിച്ചെല്ലുമ്പോൾ ഡോക്ടർ സാന്ദീപൻ ക്ഷുഭിതനായി. 'ഇതൊറ്റാണ്'' എന്ന ആമുഖത്തോടെ അയാൾ ആദായനികുതി കൊടുക്കത്തക്കവണ്ണം തനിക്ക് വരുമാനമില്ലെന്ന് തുറന്നടിച്ചു. ഉറച്ച ശബ്ദത്തിൽ സംസാരിച്ച് ഐ. ടി. ഓഫീസർമാരെ വിരട്ടി ഓടിക്കാൻ അയാൾ ഒരു ശ്രമം നടത്തി. അയാളുടെ ശുദ്ധഗതിയും അഹങ്കാരവുംകണ്ടു ചിരിച്ച സീനിയർ ഓഫീസർ വൈദ്യനാഥൻ അയാളുടെ വരുമാനത്തിന്റെ കണക്കുകൾ കൂട്ടിത്തുടങ്ങിയപ്പോൾ ചുഴിയിൽ വീണതുപോലെ അയാൾ കറങ്ങി. ന്യൂറോയിലെ സർജനും ഫിസിഷ്യനും അയാൾ മാത്രമായിരിക്കുമ്പോൾ അയാളെ കൺസൾട്ട് ചെയ്യാൻ ശരാശരി നാല്പതുപേരെങ്കിലും (അറുപത് എന്നുതിരുത്തി അയാൾ മനസ്സിൽ ചിരിച്ചു) ഒരു ദിവസം വരുന്നു. അവർ പുതിയ രോഗികളോ പഴയ തവണക്കാരോ ആവാം. എങ്കിലും ശരാശരി അൻപതു രൂപ ആളൊന്നിന് എന്നു കണക്കാക്കിയാൻ ദിവസം രണ്ടായിരം രൂപയാകും. ആ തുകയെ മുപ്പതുകൊണ്ടും പന്ത്രണ്ടുകൊണ്ടും ഗുണിച്ചാൽ ശമ്പളത്തിനുപുറമെയുള്ള ഡോക്ടറുടെ വാർഷികവരുമാനമാകും. വൈദ്യനാഥൻ ചിരിച്ചശേഷം ചോദിച്ചു: ''ആ തുകയുടെ ടാക്സ് റേറ്റ് അറിയാമല്ലോ?'' കളി കൊടുമ്പിരിക്കൊള്ളുമെന്ന് ഉറപ്പായപ്പോൾ കാലിനടിയിലെ കോളിങ് ബല്ല് അമർത്തി അയാൾ സുരസയെ വിളിച്ചുവരുത്തി നാലുകപ്പ് ചായയ്ക്കും ഒരു പാക്കറ്റ് ക്രാക് ജാക് ബിസ്കറ്റിനും ഓർഡർകൊടുത്തു. ആ ബഹുമതി ആസ്വദിച്ച വൈദ്യനാഥൻ വിട്ടുവീഴ്ചയോടെ പറഞ്ഞു: ''ഡോക്ടർ ഞങ്ങൾക്കു വേണ്ടപ്പെട്ട ആളാണ്. എപ്പോഴാണ് ഓടിവരേണ്ടതെന്ന് ആർക്കറിയാം. അതുകൊണ്ട് ഡോക്ടർക്ക് ഇഷ്ടമുള്ള തുകയ്ക്ക് ഒരു സ്റ്റേറ്റുമെന്റു തരിക. ഞങ്ങൾ കണ്ണടച്ചു വിശ്വസിക്കാം; കാര്യം തീരട്ടെ.'' സൗജന്യം മുതലാക്കിക്കൊണ്ട് അയാൾ ഏഴായിരം രൂപ നികുതി അടയ്ക്കാമെന്നു സമ്മതിച്ചു. ക്രാക് ജാക് 'കറു മുറ' ചവച്ചുരസിച്ച വൈദ്യനാഥൻ സൗഹൃദം വളർത്താൻവേണ്ടി 'ശരി അത്തിനെ'പ്പറ്റിയും 'ദയാവധ'ത്തെക്കുറിച്ചും പരാമർശിച്ചശേഷമാണു യാത്ര പറഞ്ഞതു്. പിറ്റേന്ന് ഡോക്ടർ ഫ്രാൻസിസ് സേവ്യറെ കണ്ടവരൊക്കെ പരാതി പറഞ്ഞു: ''പാവം സാന്ദീപനെ നിങ്ങൾ കശക്കിക്കളഞ്ഞു.' അയാൾ ശാന്തമായ ശബ്ദത്തിൽ പറഞ്ഞു 'ദ്രോഹിക്കൽ എന്റെ ഭാഷയല്ല. എനിക്കു ശരിയെന്നു തോന്നിയതു് ഞാൻ പറഞ്ഞു. ജനങ്ങളെ സേവിക്കേണ്ട ഡോക്ടർ കഴുത്തറുപ്പൻ കച്ചവടം നടത്തുന്നതിനോട് എനിക്ക് അമർഷമുണ്ട്. അതിനപ്പുറം ഞാൻ പോവുന്നില്ല. പാപിയെ അല്ല, പാപത്തെയാണു ഞാൻ വെറുക്കുന്നതു്.'' അയാളുടെ ആ സുവിശേഷം കേട്ട് ചുണ്ടുകോട്ടിച്ചിരിച്ചുകൊണ്ടാണ് അവരൊക്കെ യാത്ര പറഞ്ഞതു്.

ഡോക്ടർ ഫ്രാൻസിസ് സേവ്യറിന്റെ ദൃഷ്ടിദോഷം പിന്നീട് പതിഞ്ഞതു് സർജറി പ്രൊഫസർ ഡോക്ടർ സുബ്രഹ്മണ്യം തിരുമനസ്സിന്റെ മേലാണ്. അയാൾ ഒരു ഓപ്പറേഷനു രണ്ടായിരം രൂപാ ആവശ്യപ്പെടുന്നു എന്നതായിരുന്നു ആരോപണം. അതു സത്യവുമായിരുന്നു. അതിന്റെ കാരണങ്ങൾ വിശദമാക്കുമ്പോൾ സമൂഹത്തിന്റെ ദുഷിച്ച ഘടനയിലേക്കാണ് ഡോക്ടർ സുബ്രഹ്മണ്യം വിരൽ ചൂണ്ടിയതു്. അയാളുടെ ഏകമകൻ തിലകൻ തിരുമനസ്സിനു് ഉഡുപ്പി മെഡിക്കൽ കോളജിൽ പ്രവേശനം ലഭിക്കാൻ മൂന്നു ലക്ഷം രൂപാ കൊടുക്കേണ്ടി വന്നു. 'അതു് ആരുടെ കുറ്റംകൊണ്ടാണ്?' ആർക്കും ഉത്തരം നല്കാൻ കഴിഞ്ഞില്ല. അപ്പോൾ സമൂഹം നന്നാകട്ടെ, ഞങ്ങൾ

നന്നാകാം' എന്ന നിലപാടിൽ കാൽമേൽ കാൽകയററിവച്ച് അയാളും മിസസ് പാർവ്വതിയും സ്വസ്ഥമായിരുന്നു. മകൻ തിലകൻ ഡോക്ടർ ആവാതിരിക്കുന്ന വ്യവസ്ഥിതിയെപ്പററി മിസസ് പാർവ്വതിക്ക് ആലോചിക്കാനേ കഴിയുമായിരുന്നില്ല. മുന്തിയ രാജകുടുംബത്തിലെ അംഗമെന്ന നിലയിൽ അവൾക്ക് പ്രൗഢിയിൽ എന്തെങ്കിലും കുറവുവരുത്തുക അസാദ്ധ്യവുമായിരുന്നു. ഡോക്ടർ സുബ്രഹ്മണ്യത്തിന് ഭാര്യയുടെ ആ നിലപാട് അഭിമാനം പകർന്നു. അവളുടെ ഉയർന്നബന്ധങ്ങളാണ് സമൂഹത്തിൽ മാന്യതയും സ്വാധീനവുംകൊണ്ടുവരുന്നതെന്ന് അയാൾക്ക് ഉറപ്പുണ്ടായിരുന്നു. തിലകൻ തിരുമനസ്സിന് മെറിററ്കോട്ടയിൽ മെഡിസിനു സെലക്ഷൻ കിട്ടാതെവന്നപ്പോൾ മിസസ് പാർവ്വതിയുടെ അമ്മാവൻ ഗോദവർമ്മത്തമ്പുരാന്റെ സുഹൃത്ത് ഡോക്ടർ സർവക്കർ ഉഡുപ്പിയിൽനിന്നും എഴുതി: ''തിലകനെ ഇങ്ങോട്ട് അയയ്ക്കൂ. അഡ്മിഷൻ ഞാൻ ശരിയാക്കാം. മൂന്നുരൂപ കൊടുക്കേണ്ടിവരും,'' മൂന്നുലക്ഷം രൂപ പെട്ടെന്ന് സംഘടിപ്പിക്കുക, ഡോക്ടർ സുബ്രഹ്മണ്യത്തിന്റെ പിടിയിൽ ഒതുങ്ങുന്നതായിരുന്നില്ല, ദിവസവും അഞ്ഞൂറും അറുനൂറും രൂപ കൺസൾട്ടിങ് ഇനത്തിൽ കിട്ടിയിരുന്നു എന്നതു നേരാണ്. പക്ഷേ, രാജപരമ്പരയിലെ ബന്ധുക്കളും ചാർച്ചക്കാരും വന്ന് സ്ഥിരമായി താമസിക്കുകയും സമൃദ്ധമായി വിരുന്നുകൾ ആസ്വദിക്കുകയും ചെയ്യുമ്പോൾ ഏറെയൊന്നും മിച്ചംവയ്ക്കാൻ കഴിഞ്ഞില്ല. വീടിന്റെ അന്തരീക്ഷത്തിൽ എപ്പോഴും വനസ്പതിയുടെയും നറുനെയ്യുടെയും ഗന്ധംനിറഞ്ഞുനില്ക്കണമെന്ന് മിസസ് പാർവ്വതിക്ക് നിർബന്ധമുണ്ടായിരുന്നു. അങ്ങനെയാണ് അവർ രാജകീയ പാചക സാമർത്ഥ്യത്തിന് അഭിനന്ദനങ്ങൾ ഏററുവാങ്ങിയിരുന്നത്. കാശ്മീരിസ്വീററ്സും റഷ്യൻ ടീബോൾസും അമേരിക്കൻ ബേക്ഡ് അലസ്കയും സ്വന്തം അടുക്കളയിൽ പാകമാകുന്നത് അകക്കളിരോടെ ആസ്വദിക്കുമ്പോൾ ഡോക്ടർ സുബ്രഹ്മണ്യത്തിനു സാമ്പത്തിക നഷ്ടം പ്രശ്നമായി തോന്നിയില്ല. ഒടുവിൽ പ്രൊവിഡൻറ്ഫണ്ടിൽനിന്നും അരലക്ഷവും രണ്ടുലക്ഷം പ്രൈവററ് ബാങ്കുകളിൽനിന്നും ബാക്കി കൈ വായ്പകളായും സംഘടിപ്പിച്ചു. അങ്ങനെ തിലകൻ തിരുമനസ്സ് മെഡിക്കൽവിദ്യാർത്ഥിയുടെ തടിച്ച വെള്ളക്കോട്ട ധരിച്ച്, തല നിവർത്തി, നിലംതൊടാതെ നടക്കുമ്പോൾ കുടുംബത്തിന്റെ മാനംപുലർന്നു.

അത്രയേറെ കടബാദ്ധ്യത വരത്തക്കവണ്ണം ദുഷിച്ചുപോയ സാമൂഹ്യവ്യവസ്ഥിതിയുടെ ഭാരം മുഴുവൻ രോഗികൾ തന്നെ താങ്ങട്ടെ എന്ന് ഡോക്ടർ സുബ്രഹ്മണ്യം നിശ്ചയിക്കുകയായിരുന്നു. ആ തീരുമാനം ഏററവും ബുദ്ധിപൂർവ്വകമായിരുന്നുവെന്ന് 'ഹെർമിററ്സ് കുക്കീസ്'' നുണച്ചുകൊണ്ട് മിസസ് പാർവ്വതി അഭിനന്ദിക്കുകയും ചെയ്തു. പിറേറന്നുമുതൽ ഓപ്പറേഷൻ നിശ്ചയിച്ച രോഗികളുടെ ബന്ധുക്കൾ കതകിനു മറഞ്ഞുനിന്ന് പൊതി നീട്ടുമ്പോൾ ഡോക്ടർ സുബ്രഹ്മണ്യം ചോദിച്ചു, എത്രയാണു തുക?

''അഞ്ഞൂറ്,'' പൊതിയുടെ ഉടമസ്ഥൻ വിറയ്ക്കുന്ന കൈകളോടെ പറഞ്ഞു.

''എന്റെ ഫീസ് രണ്ടായിരം രൂപയാണ്. അതു കിട്ടിയാലേ ഞാൻ കത്തിയെടുക്കൂ'' ഡോക്ടർ സുബ്രഹ്മണ്യം നിർവ്വികാരം മൊഴിഞ്ഞു. അപ്പോൾ അയാളുടെ കണ്ണുകൾ ജാലകത്തിനിടവഴി, ടെറസ്സിലേക്ക് പടരുന്ന ബൊഗയിൻവില്ലയിലെ മഞ്ഞശലഭത്തെ നിരീക്ഷിക്കുകയാവും. ആ സമയത്താണ് അശരീരിപോലെ രോഗിയുടെ ബന്ധുമുരളുക: 'ബാക്കി ഉടനെ കൊണ്ടുവരാം സാർ.'

''ശരി. തുക ഒരുമിച്ചു കൊണ്ടുവന്നാൽ മതി. ഓപ്പറേഷൻ മാററിവയ്ക്കാം'' അയാളുടെ ആ പ്രയോഗം ഞരമ്പിൽ കൊള്ളുന്ന ബന്ധു പരിഭ്രാന്തനായി പായുന്നതു കണ്ട് അയാൾ നേർത്ത ചിരിയോടെ അടുത്ത ഊഴക്കാരനെ വിളിക്കുകയായി. സംഭാഷണം ആവർത്തിച്ചു. പണം ഒരൊക്കം കൊണ്ടുവന്നവരോട് അയാൾ വിശദമായി സംസാരിച്ചു. ആഴ്ചയിൽ രണ്ടുദിവസത്തെ ഓപ്പറേഷൻ ഇനത്തിൽ ശരാശരി പന്ത്രണ്ടു കേസുകൾക്കും കൂടി ഇരുപത്തിനാലായിരം രൂപാ വച്ച് പത്താഴ്ച കൊണ്ട് രണ്ടുലക്ഷത്തിനുമേൽ തുക സംഭരിക്കാമെന്നായിരുന്നു അയാളുടെ കണക്കുകൂട്ടൽ. പക്ഷേ, കണക്കുകൾ തെററിയതു്, ഓപ്പറേഷൻ കേസുകൾ പലതും അസിസ്റ്റൻറ് പ്രൊഫസർമാരുടെ മേശപ്പുറങ്ങളിലേക്ക് മാറിയപ്പോഴാണ്. അതു സഹിക്കാമായിരുന്നു. പക്ഷേ ഡോക്ടർ ഫ്രാൻസീസ് സേവ്യറുടെ കത്തു കിട്ടുമ്പോൾ അയാൾ ആകെ തകർന്നുപോയി. ഡിസ്ട്രിക്ട് സെഷൻസ് ജഡ്ജി കെ. ആർ. കെ. കാർത്തികേയന്റെ ഭാര്യയുടെ തൈറോയ്ഡ് ഓപ്പറേഷൻ വരുമ്പോഴാണ് കുഴപ്പങ്ങൾ ആരംഭിച്ചതു്. കെ. ആർ. കെ. കാർത്തികേയൻ സമ്മാനിച്ച കവർ തുറന്നു നോക്കിയപ്പോൾ ഡോക്ടർ സുബ്രഹ്മണ്യം പത്തു നൂറുരൂപ നോട്ടുകൾമാത്രം കണ്ട് കവർ മടക്കിക്കൊടുത്തു. 'തൈറോയ്ഡ് അത്ര വലിയ കേസ് അല്ലെന്നു വിചാരിച്ചു.' കെ. ആർ. കെ. കാർത്തികേയൻ എന്ന സെഷൻസ് ജഡ്ജി തമാശ പറഞ്ഞു. ''എങ്കിൽ താങ്കൾക്കുതന്നെ ഓപ്പറേഷൻ നിർവ്വഹിക്കാമല്ലോ'' ഡോക്ടർ സുബ്രഹ്മണ്യം ക്ഷോഭിച്ചു. അപ്പോൾ കൈകൾ കൂപ്പി ക്ഷമാപണം ചെയ്തു സെഷൻസ് ജഡ്ജിയെ കാര്യങ്ങൾ മനസ്സിലാക്കാൻ അയാൾക്ക് ഒരു ലഘു പ്രസംഗം ചെയ്യേണ്ടിവന്നു. 'കേസ് എങ്ങനെയുള്ളതു് എന്നതല്ല, ഞാൻ ഓപ്പറേററ് ചെയ്യണോ എന്നതാണു പ്രശ്നം. ഞാൻ വേണമെങ്കിൽ രണ്ടായിരം രൂപ വേണം.'

വിധിവാചകം കേട്ട കുററവാളിയുടെ മുഖഭാവത്തോടെ, വിളറിയ ചിരിയിൽ വിസ്മയവേഷംമറച്ച്, സെഷൻസ് ജഡ്ജി കെ. ആർ. കെ. കാർത്തികേയൻ അവിടെനിന്നും പാഞ്ഞു. മകളുടെ സ്വർണ്ണമാല ബാങ്കിൽ നിക്ഷേപിച്ച് ബാക്കി ആയിരംരൂപ കൂടി കൊണ്ടുവന്ന് അയാൾ



കാഴ്ചവച്ചപ്പോൾ ഓപ്പറേഷൻ നിശ്ചയി... ച്ചതുപോലെ മംഗളകരമായിനടന്നു. (അ... യാൾ തൊണ്ടകീറിയിട്ടതുമാത്രമേയുള്ള... വെന്നും അസിസ്റ്റൻസ് ആണ് ബാക്കി... ജോലിചെയ്തതെന്നും വ്യക്തമായതു് മുറി... വ് പഴുക്കാൻ തുടങ്ങിയപ്പോഴാണ്.)

കെ. ആർ. കെ. കാർത്തികേയൻ... ഡോക്ടർ ഫ്രാൻസീസ് സേവ്യറിന്റെ... സഹപാഠിയായിരുന്നു; സ്കൂളിലും കോ... ളജിലും. ഭാര്യയുടെ ഓപ്പറേഷൻ കഴി... ഞ്ഞ രാത്രിയിൽ ഗദ്ഗദത്തോടെ അ... യാൾ ഫോണിൽ സംസാരിക്കുമ്പോൾ... ഡോക്ടർ ഫ്രാൻസീസ് സേവ്യർ പ... ഞ്ഞു: 'നിങ്ങൾ ഒരു കേസ് രജിസ്റ്റർ... ചെയ്യൂ!'

''അതു കുഴപ്പമാണെടോ. കൈക്കൂലി... കൊടുക്കുന്നതും കുററമാണ്,'' കെ. ആർ. കെ. കാർത്തികേയൻ ശബ്ദം താഴ്ത്തി... പറഞ്ഞു.

''കുററങ്ങൾ രഹസ്യമായിരിക്കുന്നി... ത്തോളം കുററമല്ല, അല്ലേ?'' ഡോക്ടർ... ഫ്രാൻസീസ് സേവ്യർ ചോദിച്ചു. കെ... ആർ. കെ. കാത്തികേയൻ പറഞ്ഞു: സ... ഹം അതാണെങ്കിൽപിന്നെ എന്തുചെയ്യും...

'സമൂഹത്തിന്റെ രണ്ട് നെടുംതൂണുക... തമ്മിലുള്ള ഏർപ്പാടല്ലേ, രഹസ്യമായി... ത്തന്നെ ഇരിക്കട്ടെ.' ഡോക്ടർ ഫ്രാ... സീസ് സേവ്യർ തൊടുത്തിട്ടു. പിന്നീ... ട് അയാൾ അറിയിച്ചു: ''ഏതായാലു... ഞാൻ ഡോക്ടർ സുബ്രഹ്മണ്യത്തിനു... ഒരു കത്തെഴുതുന്നുണ്ട്.'' കെ. ആർ. കെ... കാർത്തികേയൻ ആശ്വാസത്തോടെയാ... ണ് ഫോൺ താഴെ വച്ചതു്.

ഡോക്ടർ സുബ്രഹ്മണ്യവും ഡോ... ക്ടർ ഫ്രാൻസീസ്സേവ്യറും ഒ... 'ഹൈഡ് ആൻഡ് സീക്ക്' കളിക്കുകയ... യിരുന്നു, പിന്നീട് വളരെക്കാലം രണ്ട... കൂട്ടരും പരസ്പരം കാണാറുണ്ടെങ്കിലു... എതിർവശത്തു് എന്തോ അദ്ഭുതം ആക... ഷിക്കുന്നു എന്ന നാട്യത്തിൽ മുഖം തിര... ച്ചുകളയും. ഡോക്ടർ സുബ്രഹ്മണ്യത്ത... ന്റെ കഷ്ടകാലം കൊണ്ടെന്നപോലെ... സാധാരണ കൺസൾട്ടിങ്ങിന്റെ തി... ക്കുംവളരെ ഇടിഞ്ഞു. രാജ്യത്തെ ദരിദ്ര... ഖല്ല അത്ര പെട്ടെന്ന് ചുററിപ്പിടിക്കാ... കഴിയുമെന്ന് അയാൾ വിചാരിച്ചിരു... ന്നില്ല. എങ്കിലും 'പുലി—പുല്ല്'' ന്യായ... ത്തിൽ തുക കുറയ്ക്കാൻ അയാൾ തയ്യാറ... യില്ല. വൈകുന്നേരങ്ങളിൽ തൊഴിൽ... രഹിതനായിരിക്കുമ്പോഴും 'മിൽക്ക്ഷേ... കൊറിച്ചുകൊണ്ട് സല്ലാപത്തിനെത്തുന്ന... മിസസ് പാർവ്വതിയും വിട്ടുവീഴ്ചയ്ക്ക്... പ്രേരിപ്പിച്ചില്ല.

പക്ഷേ, അയാൾക്ക് എതിരെ കുഴ... ങ്ങൾ കുത്തിപ്പൊക്കാൻ ഡോക്ടർ ഫ്രാ... സീസ്സേവ്യറിനു കഴിഞ്ഞു. അതിന... അയാൾക്ക് അവസരം നല്കിയതു... തൊഴിൽ രംഗങ്ങളിലെ അധാർമ്മിക... യെപ്പററി റോട്ടറി ഇൻറർനാഷണ... സംഘടിപ്പിച്ച സെമിനാറാണ്. അയാ... അവതരിപ്പിച്ച പ്രബന്ധത്തിൽ വൈ...



വൃത്തിയുടെ അധഃപതനത്തിലേക്കു് വീണ്ടും വിരൽ ചൂണ്ടി. ഡോക്ടറും രോഗിയും തമ്മിൽ ഉണ്ടാവേണ്ട ആത്മീയ ബന്ധത്തെപ്പററി പഴയ സിദ്ധാന്തം ആവർത്തിച്ചശേഷം അയാൾ ഇന്നത്തെ പരിതാപകരമായ നില വ്യക്തമാക്കാൻ 'ഒരു തൈറോയ്ഡ് ഓപ്പറേഷനു രണ്ടായിരം രൂപയും' എന്ന കേസ് നാടകീയമായി അവതരിപ്പിച്ചു. 'സർക്കാരിൻെറ ശമ്പളംപററി, സർക്കാർ ആശുപത്രിയുടെ സൗകര്യങ്ങൾ ഉപയോഗപ്പെടുത്തി, സ്വന്തം ബാദ്ധ്യതയായ തൊഴിൽ ചെയ്യുന്ന ഒരു ഡോക്ടർ പിടിച്ചുപറിക്കാരനാവുമ്പോൾ സമൂഹം ഞെട്ടുന്നു'—അയാൾ പറഞ്ഞു. അതുപോലെ മരുന്നു കമ്പനിക്കാർക്കുവേണ്ടി നിസ്സഹായനായ രോഗിക്ക് ആവശ്യമില്ലാത്ത മരുന്നുകൾ അടിച്ചേല്പിക്കുന്നതും അറിവ് ഉപയോഗിക്കാതെ കാടടച്ചുവെട്ടിവയ്ക്കുന്ന ചികിത്സാവിധികൾ സ്വീകരിക്കുന്നതും അധാർമ്മികതയുടെ ക്രൂരമുഖങ്ങളായി അയാൾ കണ്ടു. തുടർന്ന് അയാൾ തൻെറ വർഗ്ഗത്തിൻെറ രോഗകാരണങ്ങൾ സംഗ്രഹിച്ചു. അവയിൽ ഏററവും പ്രധാനപ്പെട്ടതു്, മാനുഷികമൂല്യങ്ങളുമായി ബന്ധപ്പെട്ട സാംസ്കാരികജീവിതം ഡോക്ടർമാർക്കു ലഭിക്കാത്തതുകൊണ്ടാണെന്ന് അയാൾ കണ്ടെത്തി. ഒരു പുസ്തകമോ ആനുകാലിക പ്രസിദ്ധീകരണമോ മറിച്ചുനോക്കാതെ നോട്ടുകൾ മാത്രം അടുക്കാൻ ശീലിക്കുന്ന ആ സാധുവിനു്, വയറിനപ്പുറം ഒരു ലോകമില്ലെന്ന് അയാൾ വിധിച്ചു. ശരാശരി ഡോക്ടർ മിഡിൽ ക്ലാസ് ബൂർഷ്വാസിയുടെ മായത്തരങ്ങളിൽ ജീവിതസായൂജ്യം തേടുന്നു. അത്തരം ആളുകളുടെ സഹപ്രവർത്തകനും സമകാലികനുമാകുന്നതിൽ അയാൾ ലജ്ജ പ്രകടിപ്പിച്ചു. ഒടുവിൽ വൈദ്യശാസ്ത്രപഠനത്തോടൊപ്പം മനുഷ്യത്വത്തിൻെറ ഉദാത്തഭാവങ്ങളെപ്പററി മെഡിക്കൽ വിദ്യാർത്ഥികളെ ബോധവാന്മാരാക്കണമെന്ന് നിർദ്ദേശിച്ചുകൊണ്ടാണ് അയാൾ ഉപസംഹരിച്ചതു്.

പിറേറദിവസം പത്രങ്ങൾ രണ്ടാം ന്യൂസ്പേജിൽ വെണ്ടയ്ക്കകൾ നിരത്തുമ്പോൾ, രാജ്യത്തെ ഏററവും ചൂടേറിയ വാർത്തയും ചർച്ചാവിഷയവും ഡോക്ടർ ഫ്രാൻസീസ് സേവ്യറായി. ആ ദിവസങ്ങളിൽ അയാളുടെ ലെറ്റർബോക്സിൽ കെട്ടുകളായിട്ടാണ് കത്തുകൾ വീണതു്. അധികം അഭിനന്ദനങ്ങളും കുറച്ചുഭീഷണികളുമായിരുന്നു അവ. ഒരാൾമാത്രം എഴുതി: ''നിൻെറ കുടൽ ഞങ്ങൾ ലാബിൽ പരിശോധിക്കും.'' പക്ഷേ അതു് മിസസ് പാർവ്വതിയുടെ കൈയക്ഷരമാണോ എന്ന് മിസസ് മേരിഫ്രാൻസീസ് സംശയിച്ചു. ആ കുടൽപരാമർശം സഹിക്കാൻ കഴിയാതെ അവൾ ഭർത്താവിനെ കർക്കശമായി ശാസിച്ചു; 'നിങ്ങൾക്ക് ഈ ഡോക്ടർ കമ്മ്യൂണിററിയുടെ അപ്രീതിയുമായി എങ്ങനെ കഴിയാനാവും? നിങ്ങളും പണം വാങ്ങുന്നില്ലേ?''

''എനിക്ക് ശരിയെന്നുതോന്നിയതു് ഞാൻ പറഞ്ഞു. പിന്നെ ഞാൻ ജോലി ചെയ്യുമ്പോൾ പ്രതിഫലത്തെപ്പററി ആലോചിക്കാറില്ല. ആരെങ്കിലും സംഭാവനതന്നാൽ വേണ്ടെന്നു പറയും. നിർബ്ബന്ധിക്കുമ്പോൾ തരുന്നവരുടെ തൃപ്തിക്കുവേണ്ടി വാങ്ങുന്നു. അർഹമല്ലാത്തതു നേടിയെടുക്കാൻ ഞാൻ ബദ്ധപ്പെടുന്നില്ല. നമ്മുടെ മക്കൾ എൻജിനീയറിങ്ങിനും ബി. എ. യ്ക്കും പഠിച്ചതു് മെറിററുകൊണ്ടു മാത്രമാണ്.'' 'പ്രേമിച്ചനാൾതൊട്ടേ കലഹിക്കുന്നരീതിയിലേ അവൾക്കു സംസാരിക്കാൻ കഴിയൂ, എന്നറിയുന്ന അയാൾ ചിരിയോടെ വിശദമാക്കി. പക്ഷേ അവൾ വിട്ടുകൊടുത്തില്ല: ''അത്ര ധർമ്മിഷ്ഠനാണെങ്കിൽ ഒന്നും വാങ്ങാതിരിക്കണം.''

''എന്തു ചെയ്യാം. വാങ്ങിച്ചില്ലെങ്കിൽ എൻെറ ആത്മാർത്ഥതയാണ് പണയപ്പെ

രിയോടെ പറഞ്ഞു. ഡോക്ടർ സുബ്രഹ്മണ്യത്തിൻെറ കണ്ണുകൾ നിറഞ്ഞൊഴുകുന്നതു്, ഡോക്ടർ ഫ്രാൻസീസ്സേവ്യറെ സംഭ്രമിപ്പിച്ചു. 'നിങ്ങൾ ക്രൂരമായിചെയ്തു. എൻെറ കുട്ടികൾക്ക് എന്നെപ്പററി എന്തുതോന്നും?' അയാളുടെ വാക്കുകളിൽ ഗദ്ഗദം തടഞ്ഞു.

''അച്ഛൻ അവർക്കുവേണ്ടി സഹിച്ച ത്യാഗത്തെ അവർ എന്നും നന്ദിയോടെ ഓർമ്മിക്കും.'' ഡോക്ടർ ഫ്രാൻസീസ് സേവ്യർ സ്നേഹിതനെ സാന്ത്വനിപ്പിച്ചു.

''ഇല്ല, ഞാൻ നിറുത്തി. ഇനി ആരോടും പണം ചോദിക്കില്ല.'' അയാൾക്കു് വികാരംപ്പോയി. 'ഈ വർഷം ഒടുവിൽ ഞാൻ സർവ്വീസിൽനിന്നും പിരിയുകയാണ് ഒന്നരകൊല്ലംമുമ്പേ.''

''അത്രയ്ക്കൊന്നും ഞാൻ വിചാരിച്ചില്ല, ഡോക്ടർ: ഡോക്ടർ ഫ്രാൻസീസ് സേവ്യർ അസ്വസ്ഥതയോടെ പറഞ്ഞു.



ടുക. പത്തേഴായിരം രൂപ മാസംതോറും ചോദിക്കാതെ കിട്ടുന്നുവെന്നതുതന്നെ ഒരു ഡോക്ടറെ എങ്ങനെ സമൂഹം കാണുന്നു എന്നതിൻെറ തെളിവാണ്.'' അയാൾ പറഞ്ഞു.

''സമൂഹം!'' അവളുടെ കോപം പരിഹാസത്തിലേക്കു താഴുമ്പോൾ അയാളുടെ തൊലിക്കുമേലും കുളിരോടി.

ഡോക്ടർ സുബ്രഹ്മണ്യവുമായി കാർ ഷെഡ്ഡിൽവച്ച് ഡോക്ടർ ഫ്രാൻസീസ് സേവ്യർ കണ്ടുമുട്ടിയതു് തീർത്തും യാദൃച്ഛികമായിട്ടാണ്. ജോലിത്തിരക്കുമൂലം വൈകിയാണ് അയാൾ കാറെടുക്കാൻ ഷെഡ്ഡിലെത്തിയതു്. ഡോക്ടർ സുബ്രഹ്മണ്യം കാറിൻെറ സ്റ്റാർട്ടിങ് ട്രബിളിൽ കുരുങ്ങിക്കിടക്കുകയായിരുന്നു. അയാൾ ഒരു കൈ താങ്ങിക്കൊടുത്തു് വണ്ടി. സ്റ്റാർട്ടായപ്പോൾ പൊടുന്നനെ ഡോക്ടർ സുബ്രഹ്മണ്യം എഞ്ചിൻ ഓഫാക്കി, പുറത്തിറങ്ങിവന്ന്, സുഹൃത്തിൻെറ കൈയിൽ കടന്നുപിടിച്ചുകൊണ്ട് പറഞ്ഞു: 'ക്ഷമിക്കണം, മിസ്റ്റർ ഫ്രാൻസീസ്സേവ്യർ. നാം ഒരുമിച്ചാണ് സർവ്വീസിൽ കയറിയതു്. അന്നു നിങ്ങളാണ് എൻെറ കാപ്പിക്കു പണം കൊടുത്തതു്.''

''അതൊരുബഹുമതിയായിട്ടാണ് ഞാൻ ഇപ്പോഴും കാണുന്നതു്,'' അയാൾ പുഞ്ചി

പക്ഷേ, അയാളുടെ സുഹൃത്തു് അതു കേട്ടതായി ഭാവിച്ചില്ല. കഠിനമായൊരു യത്നത്തിനുശേഷം ഡോക്ടർ സുബ്രഹ്മണ്യത്തെ യാത്രയാക്കുമ്പോൾ അയാൾ ഓർത്തു: ഏൾപെൻഷനോടുകൂടി പ്രൈവററ് പ്രാക്ടീസ് നേരത്തെ ആരംഭിക്കുന്നതും ഒരു ബുദ്ധിയാണ്.

രാജ്യത്താകെ തുറന്ന ഒരു ചർച്ചയ്ക്ക് ആ സംഭവവികാസങ്ങൾ വഴിവച്ചു. ഭരണതലത്തിൽ ചലനങ്ങൾ ഉണ്ടാകുമെന്ന് വാർത്ത വരുമ്പോൾ ഡോക്ടർമാരുടെ സമൂഹത്തിനുമേൽ ഭയംപടർന്നു. ഒരുനാൾ ഡോക്ടർ സാന്ദീപൻെറബോർഡുമാററിയ കഥ പരസ്യമായി. അപ്പോൾ വളരെ ശാന്തനായി അയാൾ സുഹൃത്തുക്കളോടു വിശദീകരിച്ചു: 'അതിൻെറ ആണി പറിഞ്ഞു താഴെ വീണു. പിന്നെ സൗകര്യംപോലെ തറയ്ക്കാൻവേണ്ടി മാററിവച്ചതാണ്.' ആ വ്യാഖ്യാനം മററുചില ഡോക്ടർമാരുടെയും ബോർഡുകൾക്ക് ഉപകാരപ്രദമായി. അവരുടെയൊക്കെ മേശപ്പുറങ്ങളിൽ വീണ സംഭാവനകളുടെ മെലിഞ്ഞ തുക എണ്ണിത്തിട്ടപ്പെടുത്തുമ്പോൾ ഭാര്യമാരുടെ മുഖങ്ങളിൽ കടന്നൽക്കുത്തുകൾ വീണു. എങ്കിലും ചിലപ്പോഴൊക്കെ സിനിമയ്ക്കോ ടൂറിനോ പോകാൻ അവർക്കു സമയം കിട്ടി. അവരിൽ ചില





രെങ്കിലും പത്രങ്ങളും വാരികകളും കണ്ടുതുടങ്ങി. ലോകത്തിൻെറ വാതിലുകൾ ഇത്ര വിശാലമാണെന്നു മനസ്സിലാക്കിയ അവരിൽ പലരും ഡോക്ടർ ഫ്രാൻസീസ് സേവ്യറിൻെറ സൗഹൃദ വലയത്തിലേക്കുവരാൻ നിർബ്ബന്ധിതരുമായി. ആ പശ്ചാത്തലത്തിലാണ് ആശുപത്രി സൂപ്രണ്ട് ഡോക്ടർ ചന്ദ്രശേഖറുടെ ഫോൺകാൾ ഡോക്ടർ ഫ്രാൻസീസ് സേവ്യറെ ആശ്ചര്യപ്പെടുത്താതിരുന്നതു്. വളരെ കുഴപ്പംപിടിച്ച ലക്ഷണങ്ങൾ കാണിച്ച ഒരു രോഗിയെ സ്കാനിങ്ങിനുവേണ്ടി അയാൾ രാജ്യത്തെ പ്രശസ്തമായ റഫറൽ ആശുപത്രിയിലേക്ക് കുറിപ്പു കൊടുത്തയച്ചു. രോഗിയുടെ ബന്ധുക്കൾ പിറേറന്ന് പരിഭ്രമിച്ചും കിതച്ചും അയാളുടെ മുമ്പിൽ നമസ്കരിച്ചു. 'രണ്ടായിരംരൂപ കെട്ടിവച്ചാലേ സ്കാനിങ് നടക്കൂ.' ക്ഷുഭിതനായ ഡോക്ടർ ചന്ദ്രശേഖർ ഫോണിൽ ചോദിച്ചു: രാജ്യത്തെ പൗരന്മാരെല്ലാം തുല്യരായിരിക്കുമ്പോൾ, ഒരു സോഷ്യലിസ്റ്റ് രേണക്കൂടം ഒരു പാവപ്പെട്ട രോഗിയോട് രണ്ടായിരംരൂപ ഫീസ് ചോദിക്കുന്നു.' ഡോക്ടർ ഫ്രാൻസീസ്സേവ്യർ ഡോക്ടർ ചന്ദ്രശേഖറെ സാന്ത്വനിപ്പിച്ചു: 'സർക്കാർ ഒരുകോടി രൂപ മുടക്കിയാണ് യന്ത്രം വരുത്തിയതത്രേ. ആ തുക രോഗികളിൽനിന്നും ഈടാക്കുകയാവണം.' എങ്കിലും ഡോക്ടർ ചന്ദ്രശേഖറുടെ ചോദ്യം പിറേറന്നു പത്രങ്ങളിൽ, ഡോക്ടർ ഫ്രാൻസീസ് സേവ്യറുടെ പേരിൽ ആക്ഷേപങ്ങളും അഭിപ്രായങ്ങളും കോളത്തിൽ പ്രത്യക്ഷപ്പെട്ടു. റഫറൽ ആശുപത്രിയുടെ സൂപ്രണ്ട് ഡോക്ടർ ഭീമൻപിള്ള ഡോക്ടർ ചന്ദ്രശേഖറെ പാതിരാവിൽ വിളിച്ചുണർത്തി അറിയിച്ചു: 'താങ്കളുടെ രോഗിയെ ഉടൻതന്നെ അഡ്മിററുചെയ്യാം. ചികിത്സിക്കാം. അടുത്ത ദിവസം ഡോക്ടർ ഫ്രാൻസീസ് സേവ്യറെ സ്വന്തം മുറിയിലേക്കു ക്ഷണിച്ചു വരുത്തി ആശ്ലേഷിച്ചുകൊണ്ട് ഡോക്ടർ ചന്ദ്രശേഖർ പറഞ്ഞു: ഇങ്ങനെ ചിലതൊക്കെ നാം ചെയ്തില്ലെങ്കിൽ ചിതയിൽ നമ്മുടെ അസ്ഥികൾ കത്താതെ ബാക്കിയാവും.'

ധർമ്മപുരത്തു് അങ്ങനെ അമർഷവും ആശ്ചര്യവും വിടർത്തി ജീവിതം കടന്നുപോകുമ്പോൾ ഡോക്ടർ ഫ്രാൻസീസ് സേവ്യർ സർവീസിൽനിന്നും റിട്ടയർ ചെയ്യുന്നുവെന്ന വാർത്ത പുറത്തുവന്നു. സ്റ്റാഫ്ക്ലബ്ബ് വിദ്യാർത്ഥിയൂണിയനുമായി സഹകരിച്ച് അയാൾക്കുയാത്രയയപ്പു നല്കാൻ ഒരുക്കുക്കൂട്ടി. ഡിന്നറിനോടൊപ്പം ഏർപ്പെടുത്തിയ പൊതുയോഗമായിരുന്നു പ്രധാനപ്പെട്ട ചടങ്ങ്. സമ്മേളനത്തിനു സ്വാഗതം ആശംസിച്ച അവസാന വർഷ വിദ്യാർത്ഥിനി മിസ് രമാഭായി ഡോക്ടർ ഫ്രാൻസീസ്സേവ്യർ, വിദ്യാർത്ഥികൾക്ക് എന്നും ഒരു മാതൃകയായിരുന്നു, എന്നു പറഞ്ഞപ്പോൾ പൊടുന്നനെ ഹോളിലാകെ തുമ്മൽപൊട്ടി. മുഖം മറച്ചു ചിരിക്കുന്ന പ്രൊഫസർമാരുടെ ഉത്സാഹം വർദ്ധിപ്പിക്കാൻ; കഞ്ചാവിൻെറ പുക അപ്പോഴും

ഡസ്കിനടിയിൽ ഗോപ്യമായി വിടർത്തുന്ന വിദ്യാർത്ഥികൾ പൂച്ചയായും കാക്കയായും വളർന്നു. പ്രിൻസിപ്പൽ ഡോക്ടർ മുരളീധരമേനോൻ സ്വന്തം കണ്ണും ചെവിയും മൂക്കും യഥാക്രമം ഒഫ്താൽമോളജി, ഇ. എൻ. ടി. ഡിപ്പാർട്ട്മെൻറുകളിലേക്ക് അയച്ചിരിക്കുന്നു എന്ന ഭാവത്തിൽ ഡോക്ടർ ഫ്രാൻസീസ് സേവ്യറിൻെറ സേവനങ്ങളിലേക്ക് കടന്നു. തൊഴിലിനു് ആദർശനിഷ്ഠയുടെ ആവരണം നല്കി, വൈദ്യധർമ്മത്തെ പരിപോഷിപ്പിച്ച ഒരു പ്രൊഫസർ എന്ന നിലയിൽ, ചരിത്രത്തിൽ ഒരു സ്ഥാനം തൻെറ സ്നേഹിതനു് ഉണ്ടെന്നു പറയുമ്പോൾ പ്രൊഫസർമാരുടെ നിരയിൽനിന്നുയർന്ന കൂവൽ ഏറെനേരം ഡോക്ടർ മുരളീധരമേനോനെ നിശ്ശബ്ദനാക്കി. തുടർന്ന് ചടങ്ങിൻപടിയുള്ള ആശംസകൾ നേർന്ന പ്രൊഫസർമാർ പഠിച്ചിട്ടുള്ള സകല ദ്വയാർത്ഥപ്രയോഗങ്ങളും അയാളുടെമേൽ വർഷിച്ചു. അപ്പോഴൊക്കെ വിഡ്ഢിച്ചിരിയുമായിരുന്ന ഡോക്ടർ ഫ്രാൻസീസ്സേവ്യറെ ഒളികണ്ണിട്ടുനോക്കി മററു പ്രൊഫസർമാർ അന്വേഷിക്കുന്നുണ്ടായിരുന്നു. അയാളുടെ അടുത്തിരുന്നവർപോലും അയാളോട് ഒരക്ഷരം പറയാനോ സാന്ത്വനിപ്പിക്കുന്ന ഒരു നോട്ടമയയ്ക്കാനോ ശ്രമിച്ചില്ല. സല്ക്കാരങ്ങൾക്കും അനുമോദനങ്ങൾക്കും നന്ദിപറയാൻ എഴുന്നേററ അയാൾ ആമുഖമായി പറഞ്ഞു: ''ഞാൻ ഈ കളി കാണാൻ തന്നെയാണ് ഈ പരിപാടിക്കു് സമ്മതിച്ചതു്.'' സദസ്സിൻെറ മുഖത്താകെ ടാർ പുരണ്ടു. പിന്നീട് അയാൾ തൻെറ സേവനകാലത്തു് സഹായിച്ചിട്ടുള്ളവരോടെല്ലാം കടപ്പാട്' അറിയിച്ചുകൊണ്ട്, വൈദ്യവിദ്യാർത്ഥികൾക്ക് ഒരു എളിയ സംഭാവന എന്ന നിലയിൽ, സ്വന്തം ശരീരം മരണാനന്തരം ധർമ്മപുരം മെഡിക്കൽ കോളജിനു് വിട്ടുകൊടുക്കുമെന്നു പ്രഖ്യാപിച്ചു. തീർത്തും അപ്രതീക്ഷിതമായ ആ വികാസം സദസ്സിൻെറ ഞരമ്പുകളെ ആകെ തളർത്തി. കഞ്ചാവുബീഡികൾ തറയിൽവീണു. പ്രൊഫസർമാർക്ക് വിയർപ്പും ശ്വാസതടസ്സവും അനുഭവപ്പെട്ടു. പക്ഷേ, അയാൾ ഒന്നും കാണാത്തതുപോലെ തുടർന്നു: ''മരണം സംഭവിച്ച് എട്ടു മണിക്കൂർ കഴിഞ്ഞശേഷം ശവം ഏറെറടുക്കാനുള്ള ഒരു കരാറിൽ ഇന്നുതന്നെ ഒപ്പുവച്ച് ഞാൻ പ്രിൻസിപ്പലിനെ ഏല്പിക്കുകയാണ്.''

കനപ്പെട്ട ആ നിശ്ശബ്ദത പൊട്ടിച്ചുകൊണ്ട് ഒരു ചോദ്യമുയർന്നു: ''അങ്ങ് ആത്മഹത്യചെയ്യുകയാണോ?'' ഡോക്ടർ ചാർളി എന്ന ഹൗസ്സർജനാണ് ആ ചോദ്യത്തിൻെറ ഉടമ എന്നറിയുമ്പോൾ എല്ലാ മുഖങ്ങളിലും ചിരി പൊട്ടി. പക്ഷേ, ഡോക്ടർ ഫ്രാൻസീസ്സേവ്യർ അത്യന്തം സൗമ്യനായി പറഞ്ഞു: ''തീർച്ചയായും അല്ല, ഡോക്ടർ ചാർലി താങ്കൾക്ക് എൻെറ എക്സ്റേ ഫോട്ടോ പരിശോധിക്കേണ്ടതായും വരില്ല.'' ആ എക്സ്റേ ഫോട്ടോയുടെ കഥ ശിഷ്യനും ഗുരുവിനും മാത്രം അറിയാവുന്നതാകകൊണ്ട് സദസ്സ് അന്വേഷണം ആരംഭിച്ചു. ആർക്കും ഉത്തരം കിട്ടിയില്ല. പക്ഷേ, മാസങ്ങൾക്കു മുൻപ് ജനറൽ വാർഡിൽ പെത്തഡിൻ മരവിപ്പിൽനിന്ന ഡോക്ടർ ചാർളിക്ക് ഒരു എക്സ്റേ ഫോട്ടോ കണ്ടിട്ട് സ്ത്രീയുടെയോ പുരുഷൻേറയോ എന്നു തിരിച്ചറിയാൻ കഴിഞ്ഞില്ല. അപ്പോൾ ഗുരുവിനു് ശാസിക്കേണ്ടിവന്നു. ആ ഓർമ്മകളിൽ വിളറിയ ഡോക്ടർ ചാർളിയുടെ ചുററും സുഹൃത്തുക്കൾ മേളിക്കുന്നതുകണ്ടുകൊണ്ടാണ് യോഗം അവസാനിച്ചതു്.

ഡോക്ടർ ഫ്രാൻസീസ് സേവ്യർ ഇല്ലാത്ത ആദ്യത്തെ സ്റ്റാഫ്ക്ലബ്ബ്യോഗം ഗുരുതരമായ ആ പ്രശ്നം ചർച്ചയ്ക്കെടുത്തു. ''ഒരു പ്രൊഫസറുടെ ദേഹം കുട്ടികളുടെ മുമ്പിൽ അങ്ങനെ തുറന്നിടാമോ?'' അതിൻെറ ലജ്ജാവഹമായ വശം സകലരുടെയും ഞരമ്പുകളെ തളർത്തി. ''അതിനേക്കാൾ ഗുരുതരം മറെറാന്നാണ്.'' ഡോക്ടർ സാന്ദീപൻ ഇടപെട്ടു. ''അയാളുടെ ശരീരഘടനയുടെ വൈചിത്ര്യം കുട്ടികൾ കണ്ടുപിടിക്കുകയും അതിൽനിന്നും വല്ല ഗുണപാഠവും അവർ പകർത്തുകയും ചെയ്താലോ?'' സദസ്സ് കുഴച്ചെളിയിൽ വീണതുപോലെ പിടഞ്ഞു; ഞരങ്ങി. പക്ഷേ ഗൈനക്കോളജി പ്രൊഫസറും പ്രശസ്ത പെന്തിക്കൊസ്താ സുവിശേഷകനുമായ ഡോക്ടർ ഈശോമത്തായിയെ വിഷമിപ്പിച്ചതു് മറെറാന്നാണ്. ''ഡോക്ടർ ഫ്രാൻസീസ് സേവ്യർ ഒരു ക്രിസ്ത്യാനി ആയിരിക്കുമ്പോൾ, ജ്ഞാനസ്നാനം ചെയ്യപ്പെട്ട അയാളുടെ 'ആത്മാവിൻെറ ദേവാലയം' കീറിമുറിക്കുന്നതു് ഗുരുതരമായ പാപമാകും.'' അയാൾ പറഞ്ഞു. അതോടൊപ്പം മറെറാരു പ്രശ്നവും അയാൾ പൊന്തിച്ചു. ''ദൈവം പെട്ടെന്ന് സ്വർഗ്ഗം തുറക്കുകയും മരിച്ചിടത്തോളം വിശ്വാസികളെ സ്വർഗ്ഗ—നരകങ്ങളിലേക്ക് അയയ്ക്കാൻ തീരുമാനിക്കുകയും ചെയ്താൽ, മാലാഖമാർ കുഴൽ വിളിക്കുകയും ഡോക്ടർ ഫ്രാൻസീസ് സേവ്യർ കുട്ടികളെ വിഡ്ഢികളാക്കിക്കൊണ്ട് എഴുന്നേററ് ഓടുകയും ചെയ്താൽ എന്താകും കഥ?'' ആലോചിക്കുംതോറും അതിരില്ലാത്ത സാധ്യതകളിലേക്കും കുഴപ്പങ്ങളിലേക്കും ആ ശവപ്രശ്നം വളരുകയായി. അവരെ പരിഹസിച്ചും പീഡിപ്പിച്ചുംകൊണ്ട് ഡോക്ടർ ഫ്രാൻസീസ് സേവ്യറിൻെറ ആത്മാവ് അരികിൽ നിൽക്കുന്നതായി എല്ലാവർക്കും തോന്നി. പെട്ടെന്ന് ഒരു പോംവഴി കാണാനാവാതെ ക്ലേശിച്ച് അവരെ രക്ഷപ്പെടുത്താനായി ഡോക്ടർ സാന്ദീപൻ കോളേജ് പ്രിൻസിപ്പലിനു സമർപ്പിക്കാനുള്ള ഒരു പ്രമേയം അവതരിപ്പിച്ചു: ''ഡോക്ടർ ഫ്രാൻസീസ് സേവ്യറിൻെറ മൃതദേഹം യാതൊരു കാരണവശാലും മെഡിക്കൽകോളേജിൽ സ്വീകരിച്ചുകൂടാ.'' അത്യന്തം ആശ്വാസത്തോടെ! അവർ ഏകസ്വരത്തിൽ ആർപ്പിട്ടുകൊണ്ട് പ്രമേയം അംഗീകരിച്ചു. പിന്നീട് ആ വിഷയത്തെക്കുറിച്ച് ആരെങ്കിലും സംസാരിക്കുകയോ ഓർക്കുകയോ കൂടി ചെയ്തില്ല.



ചെറിയാൻ

കെ. ചെറിയാൻ

# കോട്ട

കടൽത്തിരകൾ മാറത്തു തൊഴിച്ചു. ീറിയലച്ചു കാററ് കരണക്കററിക്കടിച്ചു. സാരമില്ല. അകലെക്കാണായ ദ്വീ ിൽ ജനവാസമുണ്ടോ എന്നു മാത്രം, ത്തടിയിൽ തൂങ്ങി നീന്തുന്നതിനിട ിൽ എദ്വവാർഡൊ സ്വത്തരസ്സ ചിന്തിച്ചു.

കപ്പൽ മുങ്ങിയിട്ട് ദിവസമെത്ര കഴി ത്തെന്നുപോലും രൂപമില്ല. പകലും വും ഒന്നുപോലെ തോന്നിയ കണ്ണുക ൽ ഇരുളും വെളിച്ചവും തലകുത്തിത്ത ടം മറിഞ്ഞു. മരത്തടിയിലെ പിടി ത്രം അയഞ്ഞില്ല. ജലമേഖലയുടെ ന്നപ്പിനും ചഞ്ചലിപ്പിനും, തിരമാല ടെ നുരയ്ക്കും പതയ്ക്കും ലവണസ്വാദിനും, ഷപ്പെടാൻ വേണ്ടിയുള്ള അവന്റെ ഗ്രതയ്ക്ക് കോട്ടം വരുത്താൻ കഴി തില്ല. സമയമൊരു കൊടുങ്കാററിന്റെ ശ്വാസംപോലെ, തിരമാലകളുടെ ഉച്ച ചത്വത്തിനൊപ്പം അതിവേഗം കടന്നു ായ്ക്കൊണ്ടിരുന്നു.

മരത്തടിയേതോ തിരക്കത്തിന്റെ മുതു ത്തേറിയൊലിച്ചപ്പോൾ അങ്ങകലെ വെള്ളിരേഖപോലെ ആദ്യമായി പു കണ്ടു. ജലപ്പരപ്പിനു മേലേ തല വാന്തിക്കാൻ എദ്വവാർഡൊ പണിപ്പെട്ടു. തൊരു മണൽത്തിട്ടയെന്നറിയാൻ അവ റെനേരം കിണയേണ്ടിവന്നു.

പിന്നെ—

ഹൃദയമെന്ന ശൂന്യഭൂവിൽ പൊടുന്നനെ ാരു പൂ വിരിയുന്നു. സ്മരണകൾ ാൾപോലെ വിടരുന്നു.

മരത്തടി കയ്യിൽപ്പെട്ടതു് എപ്പോഴാ വോ! പിടി പിന്നെ വിട്ടില്ല. പി ാരിക്കലും പിടി അയഞ്ഞിട്ടപോലു ല്ല. തടിക്കായി മത്സരിച്ചവരെ താൻ പിട്ടിത്തെറിപ്പിച്ചു. ദീർഘകായനായ ന്നോടു നേടാൻ ആർക്കുംതന്നെ കഴി ില്ല.

സ്വന്ത സഹോദരൻപോലും കൈയു ത്തി യാചിച്ചപ്പോൾ, കണ്ടില്ലെന്ന ൽ, കേട്ടില്ലെന്ന മട്ടിൽ വെട്ടിത്തിരി നീന്തിയകന്നു. രണ്ടുപേരെ താങ്ങാൻ ണ്ടുന്ന ഘനവും ബലവും മരത്തടിക്കി ന്ന ഭയം. സ്വയരക്ഷയ്ക്കു ശ്രമിക്കു ാൾ നീതിയില്ല, സ്നേഹമില്ല, ഹോദരബന്ധമില്ല. അകന്നുപോയൊരു ഓളത്തള്ളലിൽ ആ കൈ താഴുന്നതുകണ്ടു. എദ്വവാർദോ,'' എന്നൊരു വിളികേട്ടു. തന്നെ.

ിന്നിതാ താൻമാത്രം രക്ഷപ്പെടുന്നു. തുങ്കടലിൽനിന്ന് എദ്വവാർഡൊ സ്വത്ത മാത്രം. രക്ഷപ്പെടുന്നു. വെള്ളിരേഖ ാലെ സുന്ദരമായ ദ്വീപിലേക്ക്! ജന സമുള്ള ദ്വീപിലേക്ക്!!

രയിൽ കടലടിച്ചുകയററിയിട്ടും, നന മണൽത്തിട്ടയിലേക്ക് നിരങ്ങിനീ ൻപോലും കഴിയാതെ, അവിഞ്ഞ ിലപോലെ അവൻ കിടന്നു. വിശ ി വിശപ്പററുപോയ വയററത്തു കമ വീണ്, അസ്തമനസൂര്യന്റെ നേർക്ക് പാളിനോക്കി കണ്ണടച്ചു. ഇതുവരെ സ്സ് തടഞ്ഞുനിർത്തിയ ക്ഷീണം തന്നി ക്ക് ചിറപൊട്ടി പിന്നെ പ്രവഹിക്കുക ി. ഉറങ്ങി. സർവ്വവും മറന്ന്, കട ലിന്റെ താരാട്ടിൽ ലയിച്ച് അവൻ മയങ്ങി.

കണ്ണു തുറന്നപ്പോൾ പുലർവെട്ടത്തിന്റെ ചൂട് ഹൃദ്യമായിരുന്നു. നാലുകാലിൽ വേച്ചുയർന്ന് തലപൊന്തിച്ചു ചുററും നോക്കി, അല്പനേരം അവനങ്ങനെ നിന്നു.

പിന്നെ—

ആഹ്ലാദംകൊണ്ട് പൊട്ടിച്ചിരിക്കാൻ തോന്നി. തളർന്നവനെങ്കിലും തുള്ളിച്ചാടി നൃത്തം വയ്ക്കാൻ തോന്നി.

ഒരററം മുതൽ മറേറത്തുവരെ ദ്വീപിനെ മുറിച്ചു നില്ക്കുന്നു, ഉത്തുംഗമായ ഒരു കോട്ട, അതിന്റെ നടുവിൽ തുരുമ്പുപിടിച്ച ഒരു വാതിൽ. ജനവാസമുള്ള ദ്വീപുതന്നെ. അതു തീർച്ച.

മുട്ടിന്മേൽ ഉയർന്നുനിന്ന് എദ്വവാർഡൊ കുരിശു വരച്ചു. നനഞ്ഞ കണ്ണുകൾ കൈ ത്തലംകൊണ്ടുതുടച്ച്, മുരടനക്കി അവൻ പൊട്ടിച്ചിരിച്ചു.

ഇരുമ്പുവാതിൽവരെ കിതപ്പോടെ നീന്തി. പിന്നെ മലർന്നുകിടന്നു. അല്പം കഴിഞ്ഞ്, കടലിന്റെ നേർക്കുതിരി ഞ്ഞ്, വാതിൽ ചാരിയിരുന്നു. മുന്നിൽ ക്കാണായ ദൃശ്യത്തെ ഉദാസീനമായ കണ്ണു കളോടെ അവൻ നിരീക്ഷിച്ചു...

വീതികുറഞ്ഞ വിജനമായ കര.<br>
പുല്ക്കൊടിപോലും വളരാത്ത<br>
ശൂന്യമായ കടൽക്കര.<br>
കരയെത്തഴുകി അഗാധമായ കടൽ.<br>
കടലിനെച്ചുററി അനന്തമായ ആകാശം.

വാതിലിൽ ചെവി ചേർത്തു ശ്രദ്ധിച്ചു. കടലിന്റെയിരമ്പലിൽപ്പൊതിഞ്ഞ ശുഷ്കമായ നിശ്ശബ്ദത. ആരെങ്കിലും അപ്പുറത്തുണ്ടാവുമെന്ന് അവനാശിച്ചു. ഇടിച്ചു, വിളിച്ചുകൂവി, അലറി, അട്ടഹസിച്ചു. ഫലമുണ്ടായില്ല. സർവ്വശക്തിയുമെടുത്തെണീററ് വാതിലിലാഞ്ഞു ചവുട്ടി പിന്നിലേക്കവൻ മലർന്നടിച്ചുവീണു.

കിതപ്പുമാറാൻ ഏറെനേരം വേണ്ടിവന്നു. ദൃഷ്ടിയുറപ്പിക്കാൻ കഴിഞ്ഞപ്പോൾ തെളിഞ്ഞുകണ്ടതെന്താണ്?സ്വർണ്ണരേഖ! പ്രകാശത്തിന്റെ സ്വർണ്ണരേഖ!

വാതിലിൽ വലതുവശത്ത് അല്പമുയരത്തിലായി ഒരു കിളിവാതിലുണ്ടെന്നും, അതിനെ മറയ്ക്കുന്ന ഇരുമ്പുപാളി കുറെ അകന്നാണു നിൽക്കുന്നതെന്നും എദ്വവാർദോയ്ക്കു മനസ്സിലായി.

തപ്പിപ്പിടഞ്ഞെണീററു. വീണു. വീണ്ടുമെണീററു. വീണ്ടും വീണു.

അവസാനം—

ഇരുമ്പുപാളി അകത്തിയശേഷം കിളിവാതിലിലൂടെ കൈയിട്ട്, കോട്ടയോടു ബന്ധിച്ച സാക്ഷ വലിച്ചൂരിയപ്പോഴേക്കും നേരമേതാണ്ട് ഉച്ചകഴിഞ്ഞിരുന്നു.

വാതിൽ സാവധാനം തലകൊണ്ടു തള്ളിത്തുറന്ന്, നാലുകാലിൽ നീന്തിനിരങ്ങി അപ്പുറത്തെത്തിയ എദ്വവാർഡൊ ചുററുമൊന്നു കൺകുളക്കെ നോക്കി. തലയുയർത്തി വീണ്ടും വീണ്ടും നോക്കി.

പിന്നെ—

കമഴ്ന്നുവീണ്, മണലിൽ വിരലാഴ്ത്തി. നിലത്തു തലതല്ലി അവൻ കരഞ്ഞു. പൊട്ടിക്കരഞ്ഞു.

കാരണം—

അപ്പുറത്തുകണ്ട ദൃശ്യം വിഭിന്നമായിരുന്നില്ല. ഇപ്പുറത്തേതുപോലെ തന്നെ അവിടെയും അവൻ കണ്ടു:—

വീതികുറഞ്ഞ വിജനമായ കര.<br>
പുൽക്കൊടിപോലും വളരാത്ത<br>
ശൂന്യമായ കടൽക്കര.<br>
കരയെത്തഴുകി അഗാധമായ കടൽ.<br>
കടലിനെച്ചുററി അനന്തമായ,<br>
അനന്തമായ ആകാശം.







പുനത്തിൽ കുഞ്ഞബ്ദുള്ള

# ഖലീഫ

## പതിനൊന്ന്

ജയഭേരി മുഴക്കിക്കൊണ്ടാണ് ഗോകുലനാഥപ്പണിക്കർ കാരക്കാട്ടിൽ തിരിച്ചുവന്നതു്. കാരക്കാട്ട് പള്ളിയിൽ ഏത്തം വലിച്ചുകൊണ്ടിരിക്കുന്ന ഏറമുള്ളാനെ ഗോകുലനാഥപ്പണിക്കർ കൈകൊട്ടി വിളിച്ചു. ഏത്തം വിട്ടുകൊണ്ട് ഏറമുള്ളാൻ ഓടിയെത്തി. ഏറമുള്ളാന്റെ ചെവിയിൽ പണിക്കർ എന്തോ പറഞ്ഞു.

തണ്ണീർപ്പന്തലിൽക്കയറി കണ്ടവരോടെല്ലാം സ്വകാര്യം പറഞ്ഞു.

അധികാരിയെ വീട്ടിൽപോയി കണ്ടു.

കല്ലൂരി ബസ്സിലെ ഡ്രൈവർ ഹൈദ്രോസ് കോയയോടും ക്ലീനർ പല്ലൻ കേളുവിനോടും രഹസ്യം പറഞ്ഞു.

കടപ്പുറത്തെ പൂഴിമണലിലിരുന്നു വൈകുന്നേരങ്ങളിൽ ചീട്ടുകളിക്കുന്ന മുക്കുവരോടും സംഗതി പറഞ്ഞു.

പട്ടാണി ജീവിച്ചിരിക്കുന്നുവെന്ന വാർത്ത കാരക്കാട്ടിൽ പരന്നു.

അങ്ങനെയിരിക്കെ ഒരു ദിവസം കലീഫയുടെ മുഖ്യ ആശ്രിതനായ ബീരാൻകുട്ടി ഗോകുലനാഥപ്പണിക്കരുടെ കാഞ്ഞിരപ്പറമ്പിൽ ചെന്നു കയറി. കലീഫയുടെ ഒരു ദൂതനായാണ് അയാൾ വന്നിരിക്കുന്നതു്.

അയാളെ കണ്ടപ്പോൾ പാമ്പുകൾ ഫണമുയർത്തിനിന്നു. എന്നാൽ ബീരാൻകുട്ടി വിരണ്ടില്ല. ആ പാമ്പുകൾ ആരെയും ഉപദ്രവിക്കുകയില്ലെന്ന് അയാൾക്കറിയാം.

ഗോകുലനാഥപ്പണിക്കർ ബീരാൻകുട്ടിയെ പൊള്ളാച്ചിയിൽനിന്നു കൊണ്ടുവന്ന പല്ലായയിൽ ആദരിച്ചിരുത്തി. മുറുക്കാൻ കൊടുത്തു.

ബീരാൻകുട്ടി മുറുക്കി ചുണ്ടുകൾ ചുവപ്പിച്ചശേഷം ഗോകുലനാഥപ്പണിക്കരുടെ പൂഴി വിരിച്ച മുററത്തു നീട്ടിത്തുപ്പി. പൂഴിമണ്ണിലെ സിന്ദൂരക്കുറികൾക്കു മേലെ പാമ്പുകൾ മുത്തമിട്ടു.

താടിരോമങ്ങളിൽ തടവിക്കൊണ്ട് ബീരാൻകുട്ടി പറയാൻതുടങ്ങി.

കലീഫയെക്കുറിച്ച് നാട്ടിൽ പരദൂഷണം പരന്നിരിക്കുന്നു. ഇതൊന്നും കലീഫ അറിഞ്ഞിട്ടില്ല, അറിഞ്ഞാൽ അദ്ദേഹത്തിനൊന്നും തോന്നുകയുമില്ല. പക്ഷേ, ഞങ്ങൾക്കു സഹിക്കാൻ കഴിയില്ല. കലീഫാക്ക് വരുന്ന നാണക്കേട് ഞങ്ങളുടെ നാണക്കേടാണ്. അതു് ഈ നാടിന്റെ തന്നെ നാണക്കേടായി മാറും.

കലീഫ കാരക്കാടിന്റെ സ്വന്തമല്ല. അദ്ദേഹം കാരക്കാടിന്റെ സ്വത്തുമല്ല. കലീഫമാർ ലോകത്തിന്റെ പൊതുസ്വത്താണ്, ലോകമാണ് അവരുടെ തറവാട്.

സാധാരണക്കാരായ നമ്മുടെ അടിയും പിടിയും കലീഫ കണ്ടാൽ ഒന്നു ചിരിച്ചു തള്ളുകയാണ് ചെയ്യുക. നമ്മളെയൊക്കെ വെറും കുട്ടികളായിട്ടാണ് കലീഫ കണക്കാക്കിയിരിക്കുന്നതു്.

കലീഫ ഭക്ഷണം കഴിച്ചിട്ട് ഇപ്പോൾ പത്തുദിവസമായി. കക്കൂസിൽപോയിട്ട് മാസങ്ങളായി. കുളിച്ചിട്ട് വർഷങ്ങളായി. എന്നാൽ അദ്ദേഹത്തെ എപ്പോഴും മല്ലപ്പൂ മണക്കും. അദ്ദേഹത്തിനു് ഇപ്പോ ദാഹമോ വിശപ്പോ ഇല്ല.

ഗോകുലനാഥപ്പണിക്കർ എല്ലാം സ ഢം കേൾക്കുകയാണ്.

ബീരാൻകുട്ടി തുടർന്നു.

കലീഫയ്ക്ക് മോഹങ്ങളില്ല. ഇന്നലെ യും ഇന്നും നാളെയും എല്ലാം ഒരുപോലെ യാണ്. ആകാശവും ഭൂമിയും ഒന്നാണ് കരയും കടലും തമ്മിൽ മൂപ്പർക്ക് വ്യത്യ സമില്ല. ആണും പെണ്ണും കലീഫയുടെ മുന്നിൽ വെറും ഇരുകാലി മനുഷ്യൻ മാ മാണ്. കുട്ടികളും വൃദ്ധരും സമപ്രായക്ക രാണ്. ദുഃഖമെന്താണെന്ന് കലീഫയ്ക്കറി യില്ല. അതുപോലെ സന്തോഷവും.

എന്നും ഒരു ചിരിയാണ്, കണ്ണുകൾ ഇ ക്കിയുള്ള ഒരു ചിരി.

ഈ വരുന്ന വെളുത്ത വാവിനു് കലീഫ കാരക്കാട്ട് മൈതാനിയിൽ ഇറങ്ങ കലീഫ അവിടെയിരുന്നുകൊണ്ട് നാ വിട്ടുപോയ ആയിഷയുടെ കെട്ടിയ നായ പട്ടാണി നാട്ടിൽ തിരിച്ചുവരി എന്നു തെളിയിക്കും. പട്ടാണി രാജ്യ തന്നെയുണ്ടെന്നാണല്ലോ കുഞ്ഞാമൻ ണിക്കർ ഗണിച്ചു പറഞ്ഞിരിക്കുന്നതു്.

ഗോകുലനാഥപ്പണിക്കരുടെ നെഞ്ചി ഒരു ചെറിയ തീപ്പൊരി പാറി.

ഗോകുലനാഥപ്പണിക്കർ ഉടനെ ഞ്ഞു. അതിനെന്താ വിരോധം.

അപ്പോൾ ബീരാൻകുട്ടി വിജയഭാ ത്തിൽ എഴുന്നേററുകൊണ്ടു പറഞ്ഞു.

പഷ്ട്. വിരോധം വേണ്ട. പക്ഷേ ല് പട്ടാണി നാട്ടിലുണ്ട് എന്നു കുഞ്ഞ മൻപണിക്കർ പിന്നീട് തെളിയിക്കേ ണ്ടിവരും. തീർച്ച.

നെഞ്ചിൽ കത്തുന്ന തീ തലയിലേക്ക് കയറിയതേയുള്ളു. ഇപ്പോൾ തീ ത യിലും ആളിപ്പടർന്ന് ഗോകുലനാഥപ്പണി ക്കർ ഇടിവെട്ടേററതുപോലെ പറഞ്ഞു.

ശരി.

അതു കേൾക്കേണ്ട താമസം ബീരാൻ കുട്ടി പടിയിറങ്ങി കലീഫയുടെ സ ത്തിലേക്കു യാത്രയായി. (തുട





## ഉണ്ണികൃഷ്ണൻ തിരുവാഴിയോട്

# പണം

## പതിനെട്ട്

**ജി.** എം. തന്റെ സ്വിവെൽ ചെയറിന്റെ മാർദ്ദവത്തിലേക്ക് ചാരിയിരുന്നു. വളരെ വിശാലമാണ് മുറി. റോസ്‌വുഡ്ഡിൽ തീർത്ത് കണ്ണാടിപോലെ പോളിഷ് ചെയ്ത മിനുസപ്പെടുത്തിയ മേശയും ചുററുമുള്ള ഓറിയന്റൽ കൊത്തുപണികളുള്ള കസാലകളും. സ്ഫടികം കൊണ്ട് അറകൾ തീർത്ത ഫ്രെയിമില്ലാത്ത ബുക്ക്ഷെൽഫ്. ഷെൽഫിന്റെ മുകളിൽ ഘടിപ്പിച്ചിട്ടുള്ള മൂന്ന് ടി. വി. സ്ക്രീനുകൾ. വശങ്ങളിൽ വെൽവെററുകൊണ്ട് അപ്ഹോൾസ്റ്റർചെയ്ത സോഫാസെററുകൾ. ഗ്ലാസിൽ തീർത്ത ടീപ്പോയികളിൽ വിരിയാററായ റോസാമൊട്ടുകൾ സംവിധാനംചെയ്ത പൂപ്പാത്രങ്ങൾ. മുറിയുടെ മൂന്നുചുവരുകളും റോസ്‌വുഡ്ഡ്കൊണ്ട് സീലിങ്ങ്തൊട്ട് ഫ്ളോർ വരെ പാനൽ ചെയ്തിരിക്കുന്നു. ഇടവഴിയിലേക്കു തുറക്കുന്ന വാതിൽ ടി. വി. കൺട്രോൾ പാനലിൽ ഘടിപ്പിച്ചിട്ടുള്ള സ്വിച്ചമർത്തി പൂട്ടാവുന്നതാണ്, സ്വകാര്യചർച്ചകൾ നടക്കുമ്പോൾ, ചർച്ചയിൽ പങ്കെടുക്കുന്നവരറിയാതെതന്നെ ആ കർമ്മം നിർവ്വഹിക്കുന്നു. ചർച്ചകഴിയുമ്പോൾ ആരുടെയും ശ്രദ്ധയിൽപ്പെടാതെ വാതിൽ തുറക്കുകയും ചെയ്യാം.

ഇടതുവശത്തെ വാതിൽ തുറക്കുന്നതു് മിനി കോൺഫറൻസ് റൂമിലേക്ക്. വലതുവശത്തെ വാതിൽ ആധുനികസംവിധാനങ്ങളുള്ള ടോയിലററിലേക്ക്.

കൺട്രോൾ പാനലിലെ ബട്ടണമർത്തി ടിവി സ്ക്രീനുകൾമൂന്നിലും വെളിച്ചം തുളുമ്പി. നോബ്തിരിച്ച് മെയിൻഗേററിലെ കോലാഹലങ്ങൾ ഒരു പാനലിൽ ഫോക്കസ് ചെയ്തു. തൊഴിലാളികൾ കൂട്ടം കൂട്ടമായി മുദ്രാവാക്യം വിളിക്കുന്നു. സീതാരാമലുവും ഖോലിയും സെക്യൂരിററി ഓഫീസറോട് എന്തെല്ലാമോ ഉറക്കെ പുലമ്പുന്നുണ്ട്. അവർ പറയുന്നതെന്തെന്ന് കേൾക്കാൻവയ്യ. ടി. വി. പാനലിനോട് ഒരു ഓഡിയോ സിസ്റ്റംകൂടി ഘടിപ്പിക്കണമെന്ന് മനസ്സിൽ കുറിച്ചിട്ടു.

ഖോലിയുടെ മുഖം വ്യക്തമായിക്കാണാം. അയാൾ ക്ഷുഭിതനാണ്. ഷർട്ടത്രയും വിയർപ്പിൽ കുളിച്ചിരിക്കുന്നു. സതീഷ് അഗർവാൾ അവരെ ശാന്തരാക്കാൻ കിണഞ്ഞു ശ്രമിക്കുന്നുണ്ട്. ഗേററിനപ്പുറത്തു് യൂണിഫോമണിഞ്ഞ സെക്യൂരിററി ജവാന്മാർ രംഗം വീക്ഷിക്കുന്നു. യൂണിഫോമണിയാത്ത ഏതാനും ജവാന്മാർ ആൾക്കൂട്ടത്തിനിടയിലുണ്ടെന്നു വ്യക്തം.

സീതാരാമലു സ്വന്തം നെഞ്ചിൽ കൈവച്ച് എന്തോ ഉറക്കെ പറയുന്നു. വീണ്ടും സതീഷ്, അഗർവാളിലേക്ക് ക്യാമറ ഫോക്കസ്ചെയ്യുന്നു. അയാൾ രണ്ടു കൈകളിലെ വിരലുകളും വിടർത്തിപ്പിടിച്ച് വീണ്ടും വീണ്ടും ഉറക്കെ വിളിച്ചുപറയുന്നു. പത്തുപേർ മാത്രമേ വരാവൂ എന്നു പറയുകയാണെന്ന് ഊഹിച്ചു. പത്തുപേർക്കു പകരം അമ്പതുപേരെങ്കിലും ഗേററ് തള്ളിത്തുറക്കാൻ വിഫലശ്രമം നടത്തുന്നു. ജവാന്മാരുടെ കോർഡൺ ഭേദിക്കാൻ അവർക്ക് സാധിക്കുന്നില്ല.

അരമണിക്കൂറിനുശേഷം സതീഷിന് അവരെ തെല്ല് നിയന്ത്രിക്കാനായി. വിക്കററ്ഗേററ് തുറക്കപ്പെട്ടു. ഖോലിയും സീതാരാമലുവും വേറെ ഏഴെട്ടുപേരും അകത്തുകടന്നു, ഒപ്പം മാലയണിഞ്ഞ രണ്ടുപേരുംകൂടി കടക്കാൻ ശ്രമിക്കുന്നുണ്ട്. അവരായിരിക്കണം ഹരിയുടെ പേനത്തുമ്പിന് ബലിയാടായ രണ്ടുപേർ. സതീഷ് ആ രണ്ടുപേരെ തെല്ല് ബലം പ്രയോഗിച്ചുതന്നെ പുറത്താക്കി. പത്തുപേർ മാത്രമേ അകത്തുകടന്നിട്ടുള്ളു എന്നുറപ്പുവരുത്തി, സതീഷ് വിക്കററ്ഗേററടയ്ക്കുന്നു. സതീഷിന്റെ കൂടെ അസ്മിൻ ബ്ലോക്കിലേക്കുനടക്കുന്ന പത്തുപേരെ ക്യാമറ അല്പനേരം പിന്തുടർന്നു. ഹരി അവരെ കൈകാര്യംചെയ്തുകൊള്ളും.

കൺട്രോൾപാനലിന്റെ മറെറാരു ബട്ടണമർത്തി. ഫാക്ടറിയുടെ ഉൾവശത്തിന്റെ ഒരു ഭാഗം. ഇലക്ട്രോണിക് കൺട്രോളിൽ പ്രവർത്തിക്കുന്ന അതിസങ്കീർണ്ണമായ കൂററൻയന്ത്രങ്ങൾ ചലനമററു കിടക്കുന്നു. അതു് പ്രവർത്തിപ്പിക്കേണ്ട സാങ്കേതികജോലിക്കാർ അവിടവിടെ ചിന്നിച്ചിതറി സൊറ പറയുന്നു.

സ്ലേററുനിറമുള്ള ലാമിനേററ് ചെയ്ത നിലം. ഒരു പൊടിപോലുമില്ല. പരിപൂർണ്ണമായും ശീതോഷ്ണം ക്രമീകരിച്ചിരിക്കുന്ന ഫാക്ടറിക്കകം. ഇരുപതു കോടിയിൽ ഒമ്പതുകോടിയും ചെലവായതു് എയർകണ്ടീഷൻ ചെയ്യാനായിരുന്നു. അച്ചടിയുടെ സാങ്കേതികമേന്മനിലനിർത്താനും, സൂക്ഷ്മോപകരണങ്ങളുടെ കാര്യക്ഷമമായ പ്രവർത്തനത്തിനും ശീതോഷ്ണാവസ്ഥ ഒരു പ്രത്യേകതലത്തിൽ നിലനിറുത്തേണ്ടതുണ്ട്. തൊഴിലാളികൾക്ക് അതൊരുവലിയ അനുഗ്രഹമത്രെ. ഒരു തുള്ളി വിയർപ്പുപോലുമൊഴുക്കേണ്ടതില്ല. തൂവെള്ള നിറമുള്ള ലിവറികളിൽ പൊടി പുരളുമെന്ന് പേടിക്കേണ്ടതില്ല.

ഒരുവശത്തു് ഫീഡ് ചെയ്യുന്ന നോട്ട് പേപ്പർ, യന്ത്രത്തിന്റെ അതിസങ്കീർണ്ണമായ ഉള്ളറകളിലൂടെ കയറിയിറങ്ങി മറുവശത്തെത്തുമ്പോഴേക്കും രണ്ടു പുറവും അച്ചടിച്ചു കഴിഞ്ഞിരിക്കും. അവയെ നല്ലതും ചീത്തയും വേർതിരിച്ചു കഴിഞ്ഞ് അടുത്ത സെക്ഷനിലെത്തുന്നു. അവിടെ മറെറാരു യന്ത്രത്തിന്റെ വായിലേക്ക്. ആ യന്ത്രത്തിന്റെ കുടൽമാലയിലൂടെ പുറത്തെത്തുമ്പോഴേക്കും ഓരോ നോട്ടും പ്രത്യേകം നമ്പരിട്ടു കഴിഞ്ഞിരിക്കും. വീണ്ടും പരിശോധന. അടുത്ത സെക്ഷനിൽ, ഈ ഷീററുകൾ സ്ട്രിപ്പുകളായും നോട്ടുകളായും കഷ്ണിക്കപ്പെടുന്നു. നോട്ടുകളുടെ വലിപ്പത്തിനനുസരിച്ച് യാന്ത്രികമായി അകലം ക്രമീകരിക്കാൻ സംവിധാനമുള്ള ഗില്ലട്ടിനുകൾ ആ ക്രിയ ഭംഗിയായി ചെയ്യുന്നു...നോട്ടുകളെ വീണ്ടും പരിശോധിച്ച് ബണ്ട്ലിംങ് സെക്ഷനിലേക്കും അവിടെനിന്ന് പാക്കിങ് സെക്ഷനിലേക്കും മാററപ്പെടുന്നു. അച്ചടിയിലും പരിശോധനയിലും പ്രത്യേക പരിശീലനം നേടിയ ചെറുപ്പക്കാർ അവിടവിടെ വെറുതെയിരുന്ന് സമയം കളയുന്നു...

മറെറാരു ബട്ടണമർത്തി. വേറൊരു ക്യാമറ സജീവമായി, ഫാക്ടറിക്കു ചുററും ഒരു വിഹഗവീക്ഷണം നടത്തി.

എല്ലാം ശാന്തം. റെയിൽവേ ലൈനിൽ മെല്ലെ നീങ്ങുന്ന ഒരാവിയെഞ്ചിൻ. അകലെ സിററിയിൽ, കൃഷ്ണാബാവരി, ശ്രീരാമമന്ദിരം, ഗംഗാബാവരി, സിററിയുടെ നാല് പ്രധാന കവാടങ്ങൾ—നാഗ്ദാ ഗേററ്. ഉജ്ജൈൻ ഗേററ്. ശീതൾമാതാ ഗേററ്, സാരംഗ്പൂർ ഗേററ്, പിന്നെ ചാമുണ്ഡിക്കുന്നിന്റെ പാർശ്വങ്ങൾ. ആഗ്രാ ബോംബെ റോഡിലൂടെ നീങ്ങുന്ന വാഹനങ്ങൾ.

നരച്ച ആകാശത്തിൽ മഴമേഘങ്ങൾ അലസഗമനം നടത്തുന്നു. ഇന്ന് മഴയുണ്ടാവുമോ?

സ്വിച്ച് ഓഫ് ചെയ്തു. ടീ. വി. പാനലിലെ വെളിച്ചം കെട്ടു.

സമയം പതിനൊന്നാവുന്നു. ഹരിയും





തൊഴിലാളികളുമായുള്ള സംവാദം അരമണിക്കൂറിലേറെ നീളാൻ സാദ്ധ്യതയില്ല.

ഇന്നലെ കലക്ടറും എസ്. പി.യും വേറെ വേറെ ഫോൺ ചെയ്ത് അവരുടെ സഹകരണം വാഗ്ദാനം ചെയ്തിരുന്നു. ഇവിടെ അതൊരത്ഭുതമാണ്. കേന്ദ്ര സർക്കാർ സ്ഥാപനവും സ്റേററ്റ് സർക്കാർ ഉദ്യോഗസ്ഥ വൃന്ദവും തമ്മിൽ ഒരിക്കലും പൊരുത്തപ്പെട്ടിട്ടില്ല. ഇതിനു മുമ്പുണ്ടായ ഘെരാവോകളും, അക്രമാസക്തമായ തൊഴിൽ കുഴപ്പങ്ങളും പൊലീസിൽ റിപ്പോർട്ട് ചെയ്തപ്പോഴൊക്കെ എത്രയോ തണുത്ത പ്രതികരണമായിരുന്നു. സംഭവത്തിനുശേഷം മണിക്കൂറുകൾ കഴിഞ്ഞ് ഒന്നോ രണ്ടോ കോൺസ്ററബിൾമാർ വന്ന് അന്വേഷിച്ചാലായി. ഹരി ഹോം സെക്രട്ടറിക്ക് ഫോൺ ചെയ്തതിന്റെ വെളിച്ചത്തിലാവണം കലക്ടറുടേയും എസ്. പി.യുടേയും ഈ പുതിയ സൗഹൃദം.

പതിനൊന്നേമുക്കാലിന് ഇന്റർഡിപ്പാർട്ടുമെന്റൽ മീററിങ്ങ് ഫിക്സ് ചെയ്തിരിക്കുന്നു. ഓരോ ഡിപ്പാർട്ടുമെന്റിന്റേയും വേറെ വേറെ പ്രശ്നങ്ങളെ ഇതിനകം അന്വേഷിച്ചറിഞ്ഞിരുന്നു. ഡിപ്പാർട്ടുമെന്റുകൾ തമ്മിൽ ഒരുതരം ശീതസമരം നടക്കുന്നതിന്റെ സൂചന മുമ്പുതന്നെ കിട്ടിയിരുന്നു. തന്റെ ഡിപ്പാർട്ടുമെന്റിൽ പ്രശ്നങ്ങളൊന്നുമില്ല, പ്രശ്നമത്രയും മറേറ ഡിപ്പാർട്ടുമെന്റിലാണെന്ന ഭാവം. എല്ലാവരേയും ഒരു മേശയ്ക്കുചുററും ഇരുത്തി പ്രശ്നങ്ങളുടെ സത്യാവസ്ഥ അറിയാൻ വൈകിയിരിക്കുന്നു. യൂണിയൻ നേതാക്കളായി വേഷം കെട്ടിയവർക്ക്, തൊഴിലാളികളുടെമേൽ എത്രത്തോളം സ്വാധീനമുണ്ടെന്നതിനെക്കുറിച്ചും ഡിപ്പാർട്ടുമെന്റൽ തലവന്മാർക്കിടയിൽ അഭിപ്രായൈക്യമില്ല. അവരുടെ സ്വാധീനത്തെ അല്പം പെരുപ്പിച്ചു കാണിക്കുന്നില്ലേ എന്ന സംശയം അടിസ്ഥാനരഹിതമല്ല. രണ്ടാളെ ബലിയാടാക്കാൻ ഹരിയെ പ്രേരിപ്പിച്ചതു് ഈ സംശയമാവണം. ബലപരീക്ഷയുള്ള ലിററ്മസ് ടെസ്റ്റ് മാത്രമായേ ഹരി ഇതിനെ കണക്കാക്കുന്നുള്ളു. തങ്ങളുടെ പ്രശ്നങ്ങളെന്തെന്ന് വളരെ അവ്യക്തമായ ധാരണയേ തൊഴിലാളികൾക്കുള്ളു. പുതിയ സ്ഥാപനമായതുകൊണ്ട് തൊഴിലാളികളും സാങ്കേതികവിദഗ്ദ്ധരും എല്ലാം ചെറുപ്പക്കാരാണ്. കുടുംബ പ്രാരാബ്ധങ്ങളോ ഉത്തരവാദിത്വങ്ങളോ അവരെ അലട്ടുന്നില്ല. ചുററുമുള്ള സ്വകാര്യ സ്ഥാപനങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ ഇവിടത്തെ തൊഴിലാളികൾക്കുള്ള ആനുകൂല്യങ്ങൾ നിസ്സാരമല്ല.

ഒരുപക്ഷേ, ഹരി പറഞ്ഞതാവണം ശരി. തൊഴിലാളികളുമായി അർത്ഥവത്തായ സംവാദം ഇതുവരെ നടന്നിട്ടില്ല. അവരുമായി ഡയലോഗ് തുടങ്ങും മുമ്പ് ഡിപ്പാർട്ടുമെന്റൽ തലവന്മാരുടെ വിലയിരുത്തൽ കണക്കിലെടുക്കണമല്ലോ. അന്തിമ വിശകലനത്തിൽ ഷോപ്പ്ഫ്ളോറിലെ പ്രശ്നങ്ങളെക്കുറിച്ച് അവർക്കുള്ള ഉൾക്കാഴ്ചയ്ക്ക് അർഹമായ പ്രാധാന്യം നല്കേണ്ടതുണ്ട്.

പതിനൊന്ന് നാല്പതായപ്പോഴേക്കും ഓരോരുത്തരായി വരാൻതുടങ്ങി. മഷി നിർമ്മാണശാലയിലെ ചീഫ്കെമിസ്റ്റ് ഡോക്ടർ ഘോഷ്. ചീഫ് ഡിസൈനർ ചിററ്നിസ്. ചീഫ് കൺട്രോളർ ദേശ്പാണ്ഡേ. ചീഫ് എൻജിനീയർ രാമസ്വാമി. മെററീരിയൽ കൺട്രോളർ ഗുപ്ത.

ഓരോരുത്തരേയും അഭിവാദന പ്രത്യഭിവാദനങ്ങൾക്കുശേഷം ഇടത്തെവാതിൽ തുറന്ന് അനക്സിലേക്ക് ചെല്ലാൻ ക്ഷണിച്ചു.

കൃത്യം 11.45-ന് വാതിൽതുറന്നു. മുഖമുയർത്താതെതന്നെ അതു് വർക്ക്സ്മാനേജർ ഷേണായിയാണെന്നറിയാം.

ഇനി വരാനുള്ളതു് ഹരിയും അഗർവാളും മാത്രം. ഇന്റർകോമിൽ ഹരിയെ വിളിക്കണോ? വേണ്ട. ഹരി തന്റേതായ സമയമെടുക്കട്ടെ.

അഞ്ചുമിനിററ് കഴിഞ്ഞപ്പോൾ ഹരിയെത്തി. ഒപ്പം അഗർവാളും.

ഹൗ ഡിഡ് ഇററ് ഗോ?

ജി. എം.ന്റെ കണ്ണുകളിൽ ആ ചോദ്യം ഹരി വായിച്ചു. വിശദാംശങ്ങളിലേക്ക് ഇപ്പോൾ കടക്കേണ്ടതില്ല. അതുകൊണ്ട് ചൂണ്ടുവിരലും നടുവിരലും വിടർത്തി V അടയാളം കാണിച്ചു. V ഫോർ വിക്ടറി...അതെ. അരമണിക്കൂർ നേരത്തെ സംഭാഷണത്തിനിടയിൽ യൂണിയൻ നേതാക്കളുടെ ആവനാഴിയിൽ ഏറെ അമ്പുകളില്ലെന്ന് വ്യക്തമായി. അവരുടെ ശക്തിവെറും വാക്കുകളാണ്. അവരുടെ തുറുപ്പുശീട്ടുകൾ ഏഴാംകൂലികളാണ്.

ഒരു 'ഷോഡൗൺ' ഉണ്ടാവുകയാണെങ്കിൽ അവർക്കേറെയൊന്നും പിടിച്ചുനില്ക്കാനാവില്ല.

ജി. എം. കൂടുതലൊന്നും ചോദിച്ചില്ല. തന്റെ V അടയാളം അദ്ദേഹത്തെ തൃപ്തിപ്പെടുത്തിയെന്ന് തോന്നുന്നു. അദ്ദേഹം 'അനെക്സി'ലേക്കു നടന്നു. ഹരിയും അഗർവാളും അനുധാവനം ചെയ്തു.

ഏതോ ആശുപത്രിയുടെ ഓപ്പറേഷൻ തിയേററിനെ ഓർമ്മിപ്പിക്കുന്ന മുറിയിലെ എല്ലാ സംവിധാനങ്ങളും വെള്ളയാണ്. കർട്ടനും, കാർപ്പററും, മേശയുടെ സൺമൈക്കയും, മൂലകളിൽ വച്ച ഫ്ളവർ വേസുകളിലെ റോസാപ്പൂക്കൾ പോലും വെള്ള, ഈ സ്ഥാപനത്തിന്റെ എല്ലാ മേജർ സർജറികളും നടക്കുന്നത് ഇവിടെത്തന്നെ.

ചുമരിൽ ഫാക്ടറിയുടെ ലേ ഔട്ട് വ്യക്തമാക്കുന്ന ചാർട്ട്. മറെറാരു വശത്ത് ഗ്രാഫോ ഡെക്സ് ബോർഡിൽ പ്രൊഡക്ഷൻ പ്രക്രിയയിലെ ഓരോ ഘട്ടങ്ങളും വ്യക്തമാക്കുന്ന ചിത്രം.

ജി. എം. ചുരുക്കം വാക്കുകളിൽ മീററിങ്ങിന്റെ ഉദ്ദേശ്യം വ്യക്തമാക്കി. റിസർവ് ബാങ്കിന്റെ ഷെഡ്യൂളനുസരിച്ച് ഈമാസം മൂന്നു വാഗൺ നോട്ടുകൾ, പല ഡിനോമിനേഷനിൽ ഇവിടെനിന്ന് പോകേണ്ടതുണ്ട്. 12, 19, 26 തീയതികളിൽ. ഇന്ന് തീയതി നാല്.

അദ്ദേഹം ഒരു നിമിഷം നിർത്തി. ആദ്യത്തെ വാഗൺ പുറപ്പെടാൻ വെറും എട്ടു ദിവസത്തെ സമയമേയുള്ളു എന്ന വസ്തുത വിദഗ്ദ്ധോദ്യോഗസ്ഥന്മാരുടെ ശ്രദ്ധയിലേക്കു കൊണ്ടുവരാൻ വേണ്ട സമയം.

ഒരർദ്ധനിമിഷത്തിന്റെ ഇടവേളയിൽ ഷേണായ് ഒരു സിഗററിന് തീകൊളുത്തി.

എന്റെ ജെൻറിൽമെൻ, റിസർവ് ബാങ്കിന്റെ ഷെഡ്യൂൾ തെററിക്കൽ ഇത്തവണ ഞാനുദ്ദേശിക്കുന്നില്ല...

അതൊരു പ്രസ്താവനയായിരുന്നില്ല. ഒരാജ്ഞയും ഇത്രയും ഭംഗിയിൽ സംവേദനം ചെയ്യാൻ കഴിയുമെന്ന് ഹരി കരുതിയിരുന്നില്ല.

ജി. എം. കട്ടിഫ്രെയിമുള്ള കണ്ണടയെടുത്ത്, ടവ്വൽകൊണ്ട് മുഖം അമർത്തിത്തുടച്ചു. വീണ്ടും കണ്ണടയണിഞ്ഞു. എന്നിട്ട് എല്ലാവരോടുമായി—

എനി പ്രോബ്ളംസ് ജെൻറിൽ മെൻ?

ഒരു കേൾക്കൽമാത്രമല്ല, എന്തെങ്കിലും പറയുകയും വേണമെന്ന് വന്നപ്പോൾ ഓരോരുത്തരുടേയും മുഖത്ത് പേശികൾ വലിയുന്നതും, ഞരമ്പുകൾ മുറുകുന്നതും കണ്ടു.

ഘോഷ് ഒരു സിഗററ് കത്തിച്ചു. ചിററ്നിസ്, നോട്ട് പാഡിൽ ഏതോ ഡിസൈനിന്റെ പ്രാഗ്‌രൂപം വരഞ്ഞു. ദേശ്പാണ്ഡേ വാച്ചിൽ സമയം നോക്കി പെട്ടെന്നെന്തോ ഓർത്തിട്ടെന്നപോലെ പോക്കററിൽനിന്ന് ഹോമിയോ മരുന്ന് എടുത്ത് കൈവെള്ളയിലേക്ക് മൂന്ന് ഗുളികകൾ എടുത്ത് വായിലിട്ടു. രാമസ്വാമി പൊടിടപ്പി തുറന്ന് ഒരുനുള്ള് പൊടി ശബ്ദാരവങ്ങളോടെ മൂക്കിൽ വലിച്ചു കയററി. അടുത്തിരുന്ന ഗുപ്തയിലാണ് അതിന്റെ പ്രഭാവമുണ്ടായത്. പൊടിത്തുളങ്ങൾ അയാളുടെ മൂക്കിന്റെ മുകളിലെ ഭിത്തികളിൽ നുള്ളിക്കോറിയിരിക്കണം. ഗുപ്ത മൂന്നോ നാലോ പ്രാവശ്യം തുമ്മി... ഓരോ പ്രാവശ്യം തുമ്മുമ്പോഴും അദ്ദേഹം ആവർത്തിച്ചു. സോറി...സോറി.

ആരും സംസാരിച്ചില്ല. എല്ലാവരും തന്റേതായ പരിമിതികളിൽ മുഴുകിയിരിക്കുകയാണെന്ന് തോന്നി.

ജി. എം. രാമസ്വാമിയെ നോക്കി ആരാഞ്ഞു—യസ് മിസ്റ്റർ രാമസ്വാമി.

യസ് സർ—ഞാൻ തയ്യാറാണ്. നോ പ്രോബ്ലംസ്...പവർസ്റ്റേഷൻ ഇൻ ഗുഡ് കണ്ടീഷൻ. മഷീൻസ് ഇൻ ടോപ് ഫോം. എയർ കണ്ടീഷണർ ഫിററ് എന്റ് കിക്കിങ്. ഇല്ല. എനിക്ക് പ്രശ്നങ്ങളൊന്നുമില്ല.

ജി. എം. ന്റെ കണ്ണുകൾ ഗുപ്തയുടെ നേരെതിരിഞ്ഞു —ഗുപ്തക്കും പ്രശ്നങ്ങളില്ലായിരുന്നു. അടുത്ത ഒരു കൊല്ലത്തെ ഉല്പാദന ക്രിയക്കുവേണ്ട എല്ലാം സ്റ്റോക്കിലുണ്ട്.

ചിററ്നിസിന്റേതായിരുന്നു അടുത്ത ഊഴം. അടുത്ത ആറുമാസത്തേക്ക് വേണ്ട എൻഗ്രേവിംഗുകളും, പ്ലേററുകളും നെഗററീവുകളും എല്ലാ ഡിനോമിനേഷനും വേണ്ടത് തയ്യാറാണ്. ആറുമാസത്തിനപ്പുറത്തേക്കുള്ളത് നിർമ്മിക്കാൻ നിയമം വിലക്കുന്നു. ഞാനിപ്പോൾ പത്തു വർഷങ്ങൾക്കപ്പുറത്തേക്ക് വേണ്ട ഡിസൈനുകളെക്കുറിച്ചാണ് ചിന്തിക്കുന്നത്.

മേശക്ക് ചുററും ചിരിയുയർന്നു. ഡോക്ടർ ഘോഷും ഷേണായിയും ആ ചിരിയിൽ പങ്കുചേർന്നില്ല.

ദേശ്പാണ്ഡേക്കും ഇല്ല പ്രശ്നങ്ങൾ. സെക്യൂരിററി പേപ്പർ വേണ്ടത്ര സ്റ്റോക്കുണ്ട്. വാൾട്ടുകളിൽ വേണ്ടത്ര സ്ഥലമുണ്ട്. ഷീററുകളും നോട്ടുകളും എണ്ണാനും പരിശോധിക്കാനും പരിശീലനം നേടിയ കൗണ്ടർമാരും എക്സാമിനർമാരും തയ്യാർ.

വാട്ട് എബൗട്ട് ഡോക്ടർ ഘോഷ്...? ഘോഷ് രണ്ടാമത്തെ സിഗററിന് തീപ്പിടിപ്പിച്ചു കഴിഞ്ഞിരുന്നു.

വി ആർ ദ ഓൺലി പീപ്പിൾ ഹു വർക്ക് ഹിയർ...ഇവിടത്തെ ആവശ്യത്തിന് പുറമെ നാസിക്കിലേക്ക് വേണ്ട മഷി കൂടി ഞങ്ങളുടെ സ്റ്റോക്കിലുണ്ട്.

ഷേണായിയുടെ മുഖം ചുവക്കുന്നതും ഏതോ അരിശത്തിന്റെ കനലുകൾ കണ്ണുകളിൽ കനക്കുന്നതും കണ്ടു. ജി. എം. അതു ശ്രദ്ധിച്ചുവെന്ന് തോന്നുന്നു. അന്തരീക്ഷത്തിൽ പിരിമുറുക്കം കൂടുമ്പോൾ കണ്ണടയെടുത്തു തുടച്ച് വീണ്ടും ഫിററ് ചെയ്യുന്നത് അദ്ദേഹത്തിന്റെ സ്വഭാവമാണെന്നു തോന്നുന്നു.

എനിതിങ് റോങ് മിസ്റ്റർ ഷേണായ്?

പാതിമാത്രം വലിച്ച സിഗററ് ആഷ്ട്രേയിൽ കുത്തിക്കെടുത്തി, ഷേണായി അല്പം നാടകീയതയോടെ തുടങ്ങി.

എവരിതിങ് ഈസ് റോങ്...ഈ മനുഷ്യന്റെ മഷി —അതിന്റെ വിസ്കോസിററിയും ടാക്കും ഒന്നും ശരിയല്ല. ഡക്‌ററ്സ് ഗെററ് ബ്രെഡ് അപ്പ്. റോളേഴ്സ് ഗെററ് സ്റ്റക്കപ്പ്...കളർ നോട്ട് മാച്ചിങ്...

ഷേണായ് നിറുത്തി. ഈ ആക്രമണം ഘോഷ് പ്രതീക്ഷിച്ചിരുന്നില്ല, തീർച്ച.

ക്വാളിററി കൺട്രോൾ സെൽ ഓരോ ബാച്ചും ടെസ്റ്റ് ചെയ്തിട്ടാണ് പ്രൊഡക്ഷൻ വിങ്ങിലേക്കയക്കുന്നത്. രാസഭൗതിക ഗുണങ്ങളിൽ എന്തെങ്കിലും വ്യത്യാസങ്ങളുണ്ടെങ്കിൽ ഷേണായ് അതെന്റെ ശ്രദ്ധയിൽ...

ഘോഷ് മുഴമിപ്പിക്കുന്നതിനു മുമ്പു ഷേണായ് ഒരു മനിലാ ഫോൾഡർ തുറന്ന് ക്ലിപ് ചെയ്തിരുന്ന ഒബ്സർവേഷൻചാർട്ടുകൾ മേശപ്പുറത്തിട്ടു...

മിസ്റ്റർ ഘോഷ്...ട്രയൽ പ്രിൻറുകളുടെ റിപ്പോർട്ടുകളാണിവ...ഓരോ കോപ്പി താങ്കൾക്കും കിട്ടിയിരിക്കണം. ഷാൽ ഐ റീഡ്?

വിസ്കോസിററി—നെഗററീവ്...

ടാക്...ടാക്കോമീററർറീഡിങ് ഫ്ളക്ച്വേററിങ്.

കളർ മാച്ച്—വാരിയിങ്...

സ്പ്രെഡ്—അൺ ഈവൻ.

മറെറാരു റിപ്പോർട്ടെടുത്ത് ഇനിയും വായിക്കണോ എന്ന മട്ടിൽ ഷേണായ് ഘോഷിനെ നോക്കി. ആ രംഗം തുടരാൻ ജി. എം. അനുവദിച്ചില്ല.

ഡോക്ടർ ഘോഷ്, പ്ലീസ് ഹാവിററ് റെക്ടിഫൈഡ്...ഷേണായ് മറെറാരു ഫോൾഡർ തുറന്നു. എന്നിട്ട് രാമസ്വാമിയോട്—

നിങ്ങളുടെ എയർ കണ്ടീഷണർ നന്നായി പ്രവർത്തിക്കുന്നുണ്ടാവാം. കഴിഞ്ഞ ഒരുമാസത്തെ അററ്മോസ്ഫെറിക് ഗ്രാഫാണിത്. ടെംപറേച്ചർ ഫ്ളക്ച്വേററ്സ് ലൈക് ദ വിംസ് ഒഫ് എൻ അഡോളസൻറ് ഗേൾ...

രാമസ്വാമിയടക്കം എല്ലാവരും ചിരിച്ചു.

ഷേണായ് ഓർമ്മിപ്പിച്ചു. നാമിവിടെ പ്രിൻറ് ചെയ്യുന്നത് സിനിമാ നോട്ടീസോ, തീപ്പെട്ടി ലേബലോ, മഞ്ഞപ്പത്രങ്ങളോ അല്ല. ഇൻറാഗ്ലിയോ പ്രോസസിങ്ങിന്റെ ഏററവും അവശ്യഘടകം നിയന്ത്രിതഊഷ്മാവാണ്. സോ മിസ്റ്റർ രാമസ്വാമി, പ്ലീസ് സ്റ്റെബി ലൈസ് യുവർ തെർമോ മീററർ അററ് 25°C...

ലൈക് എ മച്യൂർഡ് വുമൻ അററ് ഹെർ ഫോർട്ടീസ്...

ചിററ്നിസിന്റെ ഇടപെടലിന് ഷേണായ്, ഉരുളയ്ക്കുപ്പേരിയായി, കൂട്ടിച്ചേർത്തു...

മേക്കിററ് ഏർളി തേർട്ടീസ് പ്ലീസ്.

മറെറാരു കൂട്ടച്ചിരി.

ഷേണായ് ഫോൾഡറടച്ചു.

പിന്നെ ആരോടെന്നില്ലാതെ...

വാട്ടെബൗട്ട് ദ മാൻപവർ?

വീണ്ടും നിശ്ശബ്ദത. ജി. എം. ഹരിയുടെ നേരെ തിരിഞ്ഞു. ഹരി ചോദ്യം ഉത്തരമാക്കി.

വാട്ടീസ് റോങ് വിത്ത് മാൻപവർ?

ഷേണായ് അക്കങ്ങൾ നിരത്തി.

1498 ആണ് സാംക്ഷൻ ചെയ്ത ഒഴിവുകൾ. ഹൈലിസ്കിൽഡ്, സ്കിൽ,



ഡ്, സെമി സ്കിൽഡ്, അൺ സ്കിൽഡ് തസ്തികകളിലെല്ലാംകൂടെ 1373 ആളേ രജിസ്റ്ററിലുള്ളു.

ഹരി ചിരിച്ചു—അതായത് ഏഴരശതമാനത്തോളം കുറവ്. 1498-ൽ പതിനഞ്ചു ശതമാനം ലീവ് റിസർവ് ആണ്. അതായത് ആവശ്യമായതിനേക്കാൾ 7½% കൂടുതൽ പൊസിഷനിലുണ്ട്. കഴിഞ്ഞ ആറുമാസത്തെ കണക്കു നോക്കുമ്പോൾ ആബ്സൻറീസ് ശരാശരി 7¼% മാത്രം. അതായത് ഫാക്ടറി റൺ ചെയ്യാൻ വേണ്ടതിനേക്കാൾ ¼% മാൻപവർ ഷേണായിയുടെ റോളിലുണ്ടെന്നർത്ഥം.

ഡോക്ടർ ഘോഷ് ഷേണായിയുടെ അസ്വാസ്ഥ്യതയിൽ ആഹ്ലാദിച്ചു. കണക്കുകൊണ്ടുള്ള കളിയിൽ ഷേണായി തളർന്നല്ലോ...ജി. എം., ഷേണായിയേയും ഹരിയേയും മാറി മാറി നോക്കി...ഹരിക്ക് വേണമെങ്കിൽ അവിടെ നിർത്താമായിരുന്നു. പക്ഷെ, ഷേണായിയുടെ പ്രശ്നം പരിഹരിക്കാവുന്നതല്ല. അതുകൊണ്ട് ഹരിതന്നെ ചൂണ്ടിക്കാട്ടി.

ഒരു പുഴയുടെ ശരാശരി ആഴം നാലടിയാണെന്ന അറിവോടെ, പുഴയിറങ്ങിക്കടക്കുന്നതിലെ വിഡ്ഢിത്തം പോലെയാവും. നികത്താത്ത ഒഴിവുകൾ മിക്കതും ഹൈലി സ്കിൽഡ്, സ്കിൽഡ് തസ്തികകളിലാണ്. അതായത് ഓപ്പറേറേഴ്സിൻെറ ലെവലിൽ, അവ പട്ടികജാതിവർഗ്ഗക്കാർക്ക് നീക്കിവയ്ക്കപ്പെട്ടതാണ്. തക്കതായ സാങ്കേതികബിരുദങ്ങളുള്ളവർ അവർക്കിടയിലില്ലെന്നു വ്യക്തം. രണ്ടുതവണ പരസ്യംചെയ്തിട്ടും വേണ്ടത്ര അപേക്ഷകൾ കിട്ടിയിട്ടില്ല....ഹരി വിശദീകരിച്ചു...

റിസർവ്ഡ് പോസ്റ്റുകൾ ഡി റിസർവ് ചെയ്തുകൂടെ? ജി. എം. അന്വേഷിച്ചു.

ഡി റിസർവേഷൻ വളരെ സങ്കീർണ്ണമായ ചടങ്ങാണ്. മൂന്നു കൊല്ലമെങ്കിലും കഴിയും. ഗൃഹമന്ത്രാലയത്തിൻെറ അനുവാദംകിട്ടാൻ...മൂന്നുവട്ടം പരസ്യം. റേഡിയോ പ്രസാരണങ്ങൾ. കാരി ഓവർ...എന്നീ ചടങ്ങുകൾ എല്ലാം കഴിഞ്ഞേ ഗൃഹമന്ത്രാലയത്തെ സമീപിപ്പിക്കാനൊക്കൂ...

വേണ്ടത്ര ഓപ്പറേററീവ്സ് ഇല്ലാതെ, ഹൗ ഐ വിൽ റൺ ദ ഫാക്ടററി?

ഷേണായ് ആ ചോദ്യം ആവർത്തിച്ചു. ഖോലിയും ഇതേ ചോദ്യം ചോദിച്ചിരുന്നു. എല്ലാ ഒഴിവുകളും നികത്താതെ പ്രൊഡക്ഷൻ തുടങ്ങേണ്ട കാര്യം അചിന്ത്യമാണെന്നായിരുന്നു ഖോലിയുടേയും വാദം. തൊഴിലാളികളുടെ പ്രതിനിധിയെന്നനിലയിൽ സംസാരിച്ചതത്രയും ഖോലി തന്നെയായിരുന്നുവല്ലോ. പുറത്താക്കിയവരെ തിരിച്ചെടുക്കുക എന്ന മുദ്രാവാക്യവുമായാണ് സംഭാഷണങ്ങൾ ആരംഭിച്ചത്. ആദ്യത്തെ ഏതാനും മിനിററുകൾ അതു മാത്രമായിരുന്നു വിഷയം. ഹരി ഖോലിയെ പ്രോത്സാഹിപ്പിച്ചു—നിങ്ങളുടെ പ്രശ്നങ്ങൾക്ക് നിങ്ങൾ തന്നെ പരിഹാരം കാണുക. ഞാനൊരു കേൾവിക്കാരൻ മാത്രം എന്ന മട്ടിൽ.

ആവേശത്തോടെ സംസാരിക്കുന്നതിന്നിടയിൽ ഖോലിയുടെ വാചാടോപത്തിൻെറ പൊന്തകൾക്കിടയിൽത്തന്നെ പരിഹാരമാനവും ഒളിപ്പിച്ചുവച്ചിരുന്നു. ഹരിക്കതു് കണ്ടെത്താൻ വിഷമമുണ്ടായില്ല.

മിസ്റ്റർ ഷേണായ്...നമുക്കാദ്യം ഇരിക്കാം, പിന്നെ കാലുനീട്ടാം.

എനിക്ക് മനസ്സിലാവുന്നില്ല.

ആറ് യന്ത്രങ്ങളിൽ അഞ്ചെണ്ണമെങ്കിലും പ്രവർത്തിക്കാൻ വേണ്ട സാങ്കേതികവിദഗ്ധരും ഓപ്പറേററീവ്സും നമുക്കുണ്ടല്ലോ.

ഷേണായ് പെട്ടെന്നുത്തരം പറഞ്ഞില്ല. നോട്ട്പാഡിൽ എന്തെല്ലാമോ കുത്തിക്കുറിച്ചു. ഇൻറാഗ്ലിയോ...ന്യൂമററ്റാ... ഗില്ലട്ടിൻ... അങ്ങനെയെന്തെല്ലാമോ പിറുപിറുത്തു. അവസാനം നാലുവിരലുകൾ മാത്രം ഉയർത്തിക്കാണിച്ചു.

എല്ലാവരുടേയും കണ്ണുകൾ ആ ഉയർത്തിപ്പിടിച്ച നാലുവിരലുകളിൽ കുരുങ്ങി.

ക്ഷമിക്കണം ഷേണായ്...ഹരി അഞ്ചു വിരലും ഉയർത്തിക്കാട്ടി.

ഷേണായ് നാലു വിരലുകളുയർത്തി, കണ്ണുകളിലൊരു കുസൃതിച്ചിരിയുമായി തലയാട്ടിക്കൊണ്ടിരുന്നു. ഹരി അഞ്ചു വിരലുകളുയർത്തി ഷേണായിയെ അനുകരിച്ച് തലയാട്ടി.

ജി. എം. രണ്ടുപേരേയും മാറി മാറി നോക്കി...അദ്ദേഹത്തിന് പ്രശ്നത്തിനുള്ള പരിഹാരമാർഗ്ഗം ഇഴപിരിഞ്ഞു കിട്ടിയെന്നു വ്യക്തം...

കൂടുതൽ ചർച്ചയുണ്ടായില്ല.

ജി. എം. എഴുന്നേല്ക്കുന്നതിന്നിടയിൽ എല്ലാവരോടുമായി പറഞ്ഞു.

സോ...വി സ്റ്റാർട്ട് അവർ പ്രൊഡക്ഷൻ ടുമാറോ...അഗർവാളിന് സംശയം തീർന്നില്ല.

വിൽ ദ ലേബർ ബിഹേവ്?

ജി. എം. ന് മറുപടിയുണ്ടായിരുന്നു.

ലെററസ് ഹോപ് സോ...ഓരോരുത്തരായി മുറിവിട്ട് പുറത്തേക്കിറങ്ങി.

ഹരിയും ഷേണായിയുംമാത്രം ബാക്കിയായപ്പോൾ ഷേണായ് വീണ്ടും അഗർവാളിൻെറ ചോദ്യം ആവർത്തിച്ചു. ജി. എം. ഹരിയെ നോക്കി...അദ്ദേഹത്തിൻെറ കണ്ണുകളിലും ആ ചോദ്യം നിഴലിച്ചിരുന്നു...

ഹരി വിശദീകരിച്ചു—എൻെറ അഞ്ചാമത്തെ വിരൽ കരുതികൊടുത്താൽ ഖോലിയും കൂട്ടരും വഴങ്ങുമെന്നാണെൻെറ അസസ്മെൻറ്...

അപ്പോൾ നമ്മൾ തമ്മിൽ അഭിപ്രായവ്യത്യാസമില്ല. എന്നർത്ഥം...

ഷേണായിയുടെ പൊട്ടിച്ചിരിയിൽ മററു രണ്ടുപേരും പങ്കുചേർന്നു.

(തുടരും)





വണ്ണത്തെപ്പോലെ കൊല്ലും കൊലയും നടത്തണമെന്ന് സഭ ആഗ്രഹിച്ചാൽപ്പോലും ഇപ്പോൾ നടപ്പില്ലാത്തതിനാൽ ഭിന്നാഭിപ്രായക്കാരെ നിശ്ശബ്ദരാക്കി ആത്മാവിനെത്തന്നെ സെൻസർഷിപ്പ്കൊണ്ട് ഒതുക്കാനാണ് സഭയുടെ യത്നം എന്ന് കാപ്പൻ ആരോപിക്കുന്നു. തുടർന്ന് യേശുവിൻെറ സന്ദേശത്തിന് കടകവിരുദ്ധമാണ് സെൻസർഷിപ്പ് എന്നദ്ദേഹം വാദിക്കുകയാണ്.

''സെൻസർഷിപ്പിനെ ന്യായീകരിക്കുന്ന 'മരണദൈവശാസ്ത്രം' (നെക്രോതിയോളജി) യേശുവിൻെറ അത്യന്തം വ്യക്തമായ സന്ദേശത്തിനുവിരുദ്ധമാണ്. ദൈവം ഭാവിയിൽ വരുമെന്നു മാത്രമല്ല, ഇവിടെ ഇപ്പോൾത്തന്നെ വന്നുകൊണ്ടിരിക്കുകയാണെന്നും തീരുമാനമെടുക്കാനായി ആഹ്വാനം ചെയ്തുകൊണ്ട് ദൈവം സ്ത്രീപുരുഷന്മാരോട് ഇപ്പോഴും തുടർന്ന് സംസാരിച്ചുകൊണ്ടിരിക്കുകയാണെന്നും ഉള്ള സുവിശേഷമാണ് യേശു വിളംബരം ചെയ്തത്. ആ ദൈവത്തോട് പ്രതികരിക്കുക എന്നതാണ് ഏതു് യേശുശിഷ്യൻെറയും മൗലിക കർത്തവ്യം. അങ്ങനെ ജീവിക്കുന്ന ദൈവത്തിൻെറ വെല്ലുവിളിയെയും അതിനോടുള്ള ഇന്ന മനുഷ്യൻെറ ഇന്നത്തെ പ്രതികരണത്തെയും കുറിച്ച് വിധികല്പിക്കാൻ പണ്ടെന്നോ രൂപംകൊണ്ട മരവിച്ച സൂത്രവാക്യങ്ങളുടെ അളവുകോൽ മതിയാവില്ല. നേരെ മറിച്ചാണ് വേണ്ടതു്. ദൈവത്തിൻെറ സമകാലിക വചനത്തിൻെറ വെളിച്ചത്തിൽ വേണം പാരമ്പര്യത്തിൻെറ മൂല്യം നിർണ്ണയിക്കാൻ. യേശുവിനെ സംബന്ധിച്ച പരമ്പരാഗത വ്യാഖ്യാനങ്ങൾക്കും ഈ തത്വം ബാധകമാണ്.''

കാപ്പൻെറ മറെറാരു പ്രധാന വാദം പാശ്ചാത്യ ദൈവശാസ്ത്രവും പാശ്ചാത്യേതര ദൈവശാസ്ത്രവും തമ്മിലുള്ള വൈപരീത്യം സംബന്ധിച്ചതാണ്. ''സജീവമായ ദൈവം എല്ലാ സ്ഥലങ്ങളിലും സംസ്കാരങ്ങളിലുംപെട്ട മനുഷ്യരോട് സംസാരിക്കുന്നു'' എന്നും അതുകൊണ്ട് എല്ലാ ദൈവശാസ്ത്രങ്ങളെയും അംഗീകൃതമെന്ന് കല്പിക്കപ്പെടുന്ന ഏതെങ്കിലും ഒരു ദൈവശാസ്ത്രത്തിൻെറ—ഇവിടെ പാശ്ചാത്യദൈവശാസ്ത്രത്തിൻെറ — മാനദണ്ഡംവച്ചളക്കുന്നതു് ശരിയല്ലെന്നും കാപ്പൻ വാദിക്കുന്നു. ചരിത്രപരമായ സംഗതിവശാൽ ഗ്രീക്ക്—റോമൻ പാരമ്പര്യത്തിൽ വികസിച്ച പാശ്ചാത്യ സംസ്കാരത്തിലൂടെയാണ് ഇപ്പോഴത്തെ വത്തിക്കാൻ അധികൃതർ ആശ്ലേഷിക്കുന്ന ദൈവശാസ്ത്രം രൂപംകൊണ്ടതു്. എബ്രായവംശജനായ ഏഷ്യക്കാരനായിരുന്നു യേശു എന്നതിനാൽ അദ്ദേഹത്തിൻെറ ചിന്തയുടെ സ്വാഭാവിക പശ്ചാത്തലം ഏഷ്യൻ സംസ്കാരമാണ്. പാശ്ചാത്യ ചിന്താ പാരമ്പര്യം ശകലിതാടിസ്ഥാനത്തിലാണെങ്കിൽ ഏഷ്യയുടേതു് സമഗ്രാടിസ്ഥാനത്തിലാണ്. പാശ്ചാത്യ ചിന്ത വിശകലനാത്മകവും പ്രാതിനിധ്യാധിഷ്ഠിതവുമാണെങ്കിൽ പൗരസ്ത്യ ചിന്ത അനുഭൂതിയേയും സമഗ്രവീക്ഷണത്തെയും ആശ്രയിക്കുന്നു. ശകലിതവും വിശകലിതവും ആയ ചിന്ത അറിവിനെ അധികാരപ്രാപ്തിക്കുള്ള ഉപാധിയായി കാണുന്നതു കാരണം അതു സാമ്രാജ്യത്വം കൊളോണിയലിസം, ഫാസിസം തുടങ്ങിയവയിലേക്ക് വഴുതിപ്പോയതിൽ അദ്ഭുതമില്ലെന്ന് കാപ്പൻ കരുതുന്നു. ഏഷ്യയുടെ സവിശേഷസാഹചര്യത്തിൽ സുവിശേഷപ്രവർത്തനത്തിന് ഈ വേർതിരിവ് ഏതുവിധം പ്രസക്തമായിരിക്കുന്നു എന്ന് കാപ്പൻ വിവരിക്കുന്നു:



പി. ഗോവിന്ദപ്പിള്ള

# ഫാ.കാപ്പൻ സൃഷ്ടിച്ച വിപ്ലവം

## മൂന്ന്

''...പടിഞ്ഞാറൻ ദൈവശാസ്ത്രജ്ഞന്മാർ മിക്കവാറും ക്രിസ്തീയപാരമ്പര്യത്തിൽപ്പെട്ടവരുടെ ഇടയിലാണ് കഴിച്ചുകൂട്ടുന്നതു് എങ്കിൽ ഏഷ്യൻ ദൈവശാസ്ത്രജ്ഞന്മാർ കഴിയുന്നതു് വിവിധ മതാനുയായികളുടെ ലോകത്തിലാണ്. ക്രിസ്തീയ വിശ്വാസത്തിൽ പ്പെട്ടവരല്ല എന്നതിനാൽ ഈ അന്യമതസ്ഥർ സാംസ്കാരികമായോ ധാർമ്മികമായോ ക്രിസ്ത്യാനികളേക്കാൾ ഒരിക്കലും അധഃസ്ഥിതരല്ല. അവരെ നേരിടുന്ന ദൈവശാസ്ത്രജ്ഞർക്ക് പടിഞ്ഞാറന്മാർ ചോദിക്കാൻ ധൈര്യപ്പെടാത്ത പലചോദ്യങ്ങളും പാരമ്പര്യത്തെപ്പററി ഉന്നയിക്കേണ്ടിവരുന്നു. ഒരുദാഹരണം മാത്രം പറയാം: ക്രിസ്ത്യാനിയല്ലാത്ത ഒരാളോട് യേശുവിലൂടെമാത്രമെ മോക്ഷമുള്ളൂ എന്ന് ഞാൻ പറയുന്നപക്ഷം അയാളെ എന്നെന്നേക്കുമായി അകററിക്കളയുകയായിരിക്കും ഫലം.

അങ്ങനെ ദൈവരാജ്യം സ്ഥാപിക്കാനുള്ള കൂട്ടായ യത്നത്തിന് വിഘാതമായി അവർക്കും നമുക്കും ഇടയിൽ കടന്നുകയറാനാകാത്ത ഒരു ഭിത്തി ഉയരുന്നു. അങ്ങനെ എൻെറ വാക്കുകളുടെ ഫലമായി യേശുവിൽ വിശ്വസിക്കാത്തവരെല്ലാം ദൈവത്തിൻെറ രണ്ടാം ക്ലാസ് മക്കളായി തരം താഴ്ത്തപ്പെടുന്നു. ഇതിൽ നിന്നുദിക്കുന്ന ചോദ്യമിതാണ്: ''ദൈവരാജ്യത്തിൻെറ താല്പര്യത്തിന് ഹാനികരമായ ഒരു വിശ്വാസം എങ്ങനെ സാദ്ധ്യമാവും? അങ്ങനെ തൻെറ (യേശു) ശിഷ്യത്വം ഗൗരവമായി പരിഗണിക്കുന്നവന് പരമ്പരാഗത വിശ്വാസങ്ങൾ മൗലികമായി പുനഃപരിശോധിക്കേണ്ടിവരുന്നു. അതൊരു താല്ക്കാലിക അടവിൻെറ പ്രശ്നമല്ല. ദൈവശാസ്ത്രത്തിൻെറ അന്തഃസത്ത—ചരിത്രത്തിൽ അഭിമുഖീകരിക്കുന്ന ദൈവം—തന്നെ നിർദ്ദേശിക്കുന്ന മാർഗ്ഗമാണതു്. പ്രഥമ കർത്തവ്യമായി ദൈവരാജ്യവും നീതിയും തേടുക എന്നതാണ് യേശുവിൻെറ മുഖ്യകല്പനയെങ്കിൽ, ആ കല്പനപ്രകാരം ലക്ഷ്യബോധത്തോടെയുള്ള പ്രവൃത്തിയാണ് (പ്രാക്സിസ്) എല്ലാ ദൈവശാസ്ത്ര ചിന്തയുടെയും മുഖ്യനിയാമകഘടകമായി വർത്തിക്കേണ്ടതു്. നാസ്തികരും മാർക്സിസ്റ്റുകളും ഉൾപ്പെടെ മററു വിശ്വാസക്കാരും മററു മതക്കാരുമായി ഒത്തൊരുമിച്ചു ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന വിശാലസാഹചര്യത്തിൽ മുന്നോട്ടു നയിക്കാനുതകുന്ന ദൈവശാസ്ത്രചിന്ത മാത്രമേ സാധുവാകൂ''.

ചരിത്രത്തിലെ യേശു അഥവാ ചരിത്രപുരുഷനായ യേശു വിശ്വാസത്തിലെ ക്രിസ്തുവായി അഥവാ വിശ്വാസപാത്രമായ ക്രിസ്തുവായി വികസിക്കുന്ന പ്രക്രിയ പുതിയ നിയമത്തിൽ പരാമർശിച്ചിരിക്കുന്നതനുസരിച്ച് കാപ്പൻ വേണ്ടപോലെ ഉപന്യസിക്കുന്നില്ല എന്നൊരു കുററാരോപണം സെൻസർ നടത്തുന്നുണ്ട്. മനുഷ്യകുലത്തിലെ അംഗമായിരുന്ന യേശു, കൂടുതൽ വ്യക്തവുംവ്യതിരിക്തവുമായി പൂർണ്ണത പ്രാപിക്കുന്ന പ്രക്രിയ പാശ്ചാത്യ ദൈവശാസ്ത്രത്തിൻെറ വികലവീക്ഷണത്തിലുള്ള ദ്വിത്വമായിട്ടാണ് കാപ്പൻ കാണുന്നതു്. മാനസികതയിൽത്തന്നെ ദ്വൈവികതയെ കാണാൻ കഴിയുന്ന തനിക്ക് ഈ പടിഞ്ഞാറൻ ദ്വിത്വഭാവന അസ്വീകാര്യമെന്ന് കാപ്പൻ പറയുന്നു. പടിഞ്ഞാറൻ വ്യാഖ്യാനങ്ങളിലെ ഈ ദ്വിത്വം യേശുവിനെ പൂർണ്ണനായ ക്രിസ്തുവാക്കി ചമച്ചു് മററുള്ളവരുടെവിശ്വാസംമൂലംമാത്രമാണെന്നു സൂചിപ്പിച്ച് തരംതാഴ്ത്തുന്നതിലാണ് ചെന്നെത്തുന്നതു് എന്നത്രേ കാപ്പൻെറ വാദം. അത്തരം ദ്വിത്വാരോപണത്തിന് ആധാരമായ പരാമർശങ്ങളും വ്യാഖ്യാനങ്ങളും സാധുവല്ല എന്നാണ് അദ്ദേഹത്തിൻെറ അഭിമതം. കാപ്പൻ പറയുന്നു:

''ഭരണാധികാരിവർഗ്ഗങ്ങളുടെ താല്പര്യാനുസരണം യേശുവിൻെറ ഉത്പതിഷ്ണുനിലപാടുകളെ തരംതാഴ്ത്തിക്കാണിക്കാൻ ആദ്യകാലംതൊട്ടേ ശ്രമിച്ചുവരുന്നതിൻെറ പാരമ്പര്യം നിലവിലുണ്ട്. അങ്ങനെ ഇരിക്കെ, പുതിയ നിയമത്തിലെ സകലമാന പരാമർശങ്ങൾക്കും ഒരേപോലുള്ള സാധുത്വം കല്പിക്കുന്നതു് എല്ലാ വേദപുസ്തകഗവേഷണ പഠനതത്ത്വങ്ങളുടെയും ദൈവശാസ്ത്ര ചിന്തയുടെയും നഗ്നമായ ലംഘനമായിരിക്കും.''

റോമാസാമ്രാജ്യത്തിൻെറ ഔദ്യോഗിക വിശ്വാസപ്രമാണമായി ക്രിസ്തുമതത്തെ നാലാം നൂററാണ്ടിൽ കോൺസ്റ്റൻറയിൻ ചക്രവർത്തി ഉയർത്തിക്കെട്ടിയതോടെ

രണാധികാരിവർഗ്ഗങ്ങറംക്കു വേണ്ടിയുള്ള വ്യാഖ്യാനങ്ങറം പ്രബലപ്പെട്ടു. അത്തരം വ്യാഖ്യാനങ്ങളിലൊന്നാണ് യേശുവിൻെറ കുരിശു മരണത്തെ സ്വയം തിരഞ്ഞെടുത്ത് നടപ്പാക്കിയ ഒരു വിശുദ്ധ ആത്മബലിയായി— കാപ്പൻെറ ഭാഷയിൽ ആത്മഹത്യയായി— ചിത്രീകരിക്കാനുള്ള ശ്രമം. അത്തരം മിസ്റ്റിഫിക്കേഷനുകറം കാപ്പൻ അവജ്ഞയോടെ തിരസ്കരിക്കുന്നു. അധഃസ്ഥിതരുടെ നീതിക്കുവേണ്ടി അക്രമികളായ ഭരണാധികാരിവർഗ്ഗത്തോടു പടപൊരുതിയതിന് യേശുവിനെ അവർ ക്രൂരമായി വധിക്കുകയായിരുന്നു എന്ന ചരിത്രസത്യം മറച്ചുവയ്ക്കാൻ ഭരണാധികാരികളുടെ വൈതാളികർ കെട്ടിച്ചമച്ചതാണ് ഈ മിസ്റ്റിഫിക്കേഷൻ സിദ്ധാന്തം. അധഃസ്ഥിതരുടെ വിമോചകനായ ചരിത്രത്തിലെ യേശുവിനെ മറെറാക്കെയായി മാററാനുള്ള ശ്രമവും മറെറാന്നല്ല.

### ഏഴ്

''വിശ്വാസത്തിൽനിന്ന് വിപ്ലവത്തിലേക്ക്'' എന്ന കൃതിയിൽ ഒരിടത്ത് (പുറം 66–67) കാപ്പൻ ക്രിസ്തീയസഭയുടെ പ്രത്യേകിച്ച് കത്തോലിക്കാസഭയുടെ ഇതഃപര്യന്തമുള്ള ചരിത്രത്തെ ഇങ്ങനെ സംക്ഷേപിക്കുന്നു:

''ചരിത്രപരമായ അവലോകനം നമ്മെ പഠിപ്പിക്കുന്നതിതാണ്:

1. മാർക്സിൻെറ വിമർശനം (മതത്തെപ്പററി) ഒരു പരിധിവരെ ശരിയാണ്. നിലവിലുള്ള വ്യവസ്ഥിതിയെ ന്യായീകരിച്ച് സംരക്ഷിക്കുന്ന ഒരു മതാത്മാക—സാമൂഹ്യശക്തിയായി സഭ വർത്തിച്ചിട്ടുണ്ട്; കോൺസ്റ്റൻറയിൻ ചക്രവർത്തിയുടെ കാലംമുതൽ. അതിനുമുമ്പ് സഭ സാമൂഹ്യപ്രശ്നങ്ങളുടെ പരിഹാരത്തെപ്പററി കാര്യമായി ചിന്തിച്ചിട്ടില്ല. അതിനുകാരണം, രക്ഷകൻ താമസിയാതെ വീണ്ടും വരും, ചരിത്രത്തിന് വിരാമമിടും, എന്ന തെററായ വിശ്വാസം അടിമക്രൈസ്തവരുടെ ഇടയിൽ പ്രചാരത്തിലിരുന്നതാവണം. ലോകാവസാനം അടുത്തിരിക്കെ സാമൂഹ്യ വ്യവസ്ഥിതിയെ പുതുക്കിപ്പണിയാൻ ആരും വ്യഗ്രതകാണിക്കേണ്ടതില്ലല്ലോ.

2 കോൺസ്റ്റൻറയിനുശേഷമുള്ള സഭയുടെ നിലപാട് ക്രിസ്തുവിൻെറ സന്ദേശത്തിൽ നിന്നുരുത്തിരിഞ്ഞതല്ല. ചരിത്രപരമായ സമ്മർദ്ദങ്ങളുടെ ഫലമാണ്. മറിച്ചുപറഞ്ഞാൽ, സാമൂഹ്യപ്രശ്നങ്ങളുടെ കാര്യത്തിൽ സഭ കാണിച്ച പിന്തിരിപ്പൻനയം സഭയുടെതന്നെ അന്തസ്സത്തയിൽപ്പെട്ടതല്ല.

3. ചരിത്രത്തിൽ സഭയ്ക്കുവന്ന ഈ അപവികാസത്തിൻെറ അവശിഷ്ടങ്ങളാണ് ഇന്ന് പല പ്രാദേശികസഭകളും പ്രതിനിധാനം ചെയ്യുന്ന യാഥാസ്ഥിതികത്വം.

4. സഭയ്ക്കു് വിപ്ലവകരമായ ഒരു ശക്തിയായിത്തീരുവാൻ കഴിയും എന്നതിലേക്കാണ് അധുനാതനസഭയുടെ സാമൂഹ്യസന്ദേശവും ലത്തീൻ അമേരിക്കയുടെ അനുഭവവും വിരൽചൂണ്ടുന്നത്. സഭയും വിപ്ലവവും സാരാംശത്തിൽ പരസ്പര വിരുദ്ധങ്ങളാണ് എന്ന പ്രമേയം ഇനിയും വിലപ്പോവില്ല.

കാപ്പൻ പറയുന്ന ചില പ്രാദേശിക സഭകളുടെ യാഥാസ്ഥിതികത്വത്തിന് കേരളമാണ് ഉത്തമോദാഹരണം. കാപ്പൻ പറയുന്നു:

''കേരളസഭയ്ക്കു് വിപ്ലവോത്തേജകമായ സാമൂഹ്യവിമർശനത്തിൽ ഏർപ്പെടാൻ കഴിഞ്ഞിട്ടില്ലെങ്കിൽ അതിനു കാരണം ധനത്തിൻെറയും പ്രതാപത്തിൻെറയും കേന്ദ്രങ്ങളുമായുള്ള അതിൻെറ കൂട്ടുകെട്ടാണ്. ബൂർഷ്വാ സംസ്കാരത്തിൻെറ വിലക്കപ്പെട്ട കനി തിന്ന് ശീലിച്ചവർക്ക് എങ്ങനെ അതേ സംസ്കാരത്തെ കുററപ്പെടുത്താൻ കഴിയും? മുതലാളിമാരുടെയും ജന്മിമാരുടെയും സഹായസഹകരണങ്ങറം ആവശ്യമുള്ളവർക്ക് എങ്ങനെ ജന്മിത്ത മുതലാളിത്തത്തെ എതിർക്കാൻ കഴിയും? സ്വകാര്യതാല്പര്യങ്ങളെയും പരസ്പരമാത്സര്യത്തെയും തത്വത്തിലല്ലെങ്കിൽ പ്രയോഗത്തിലെങ്കിലും അംഗീകരിക്കുന്ന ഇടവകകറംക്കും രൂപതകറംക്കും റീത്തുകറംക്കും സന്യാസസഭകറംക്കും എങ്ങനെ സ്വകാര്യതാല്പര്യവും പരസ്പരമാത്സര്യവും ഊട്ടുംപാവുമായ മുതലാളിത്ത സമ്പ്രദായത്തോട് സമരം പ്രഖ്യാപിക്കാനൊക്കും. എങ്കിൽ, ജന്മിമുതലാളിത്ത കൂട്ടുകെട്ടിൽനിന്ന് വിമുക്തമായാലെ സഭയ്ക്കു് കേരളത്തിൽ വിപ്ലവോൻമുഖമായ ഒരു ശക്തിയായിത്തീരാൻ കഴിയൂ എന്ന് തീർത്തുപറയാം.'' (പുറം 121)

ഒരാറംക്ക് ഒരേസമയം ഒരു മാർക്സിസ്ററും ക്രിസ്ത്യാനിയുമാകാൻ കഴിയുമോ? ബാംഗ്ളൂരിലെ 'ഡെക്കാൻ ഹെറാറംഡ്'' പത്രത്തിൻെറ ലേഖകൻ ചോദിച്ച ഈ ചോദ്യത്തിന് കാപ്പൻ നല്കിയ മറുപടി ഇങ്ങനെയാണ്:

''ഈ ലേബലുകറംകൊണ്ട് നിങ്ങറം എന്തു ധരിക്കുന്നു എന്നതിനെ ആശ്രയിച്ചിരിക്കും മറുപടി. സ്വന്തം വരട്ടു പ്രമാണങ്ങളിൽ (ഡോഗ്മ) ആഴത്തിൽ മുഴുകിയിരിക്കുന്ന ഒരു ക്രിസ്ത്യാനിക്ക് വരട്ടുപ്രമാണ ശൈലിയിലുള്ള ഒരു മാർക്സിസ്റ്റാകാൻ സ്വാഭാവികമായും സാദ്ധ്യമല്ല. രണ്ടു വരട്ടു തത്വ വ്യവസ്ഥകറം പരസ്പരം വികർഷിക്കുന്നു. എന്നാൽ സ്വന്തം പാരമ്പര്യത്തെ വിമർശനാത്മകമായി നോക്കിക്കാണുകയും യേശുവിൻെറ ആദിമ വിപ്ലവവീക്ഷണം സ്വായത്തമാക്കുകയും ചെയ്യുന്ന ക്രിസ്ത്യാനിക്ക് മാർക്സിസത്തിൻെറ സിദ്ധാന്തവും പ്രയോഗവും തൻെറ ലോകവീക്ഷണവുമായി വളരെയേറെ പൊരുത്തപ്പെടുന്നതാണ് എന്നു കാണാൻ കഴിയും. മനുഷ്യൻെറ അന്യഥാത്വത്തെ മറികടക്കാനും പൂർണ്ണമനുഷ്യൻെറ ഉദയത്തിനുമായി തൻെറ വിശ്വാസത്തെ കൈവിടാതെതന്നെ ക്രിസ്ത്യാനിക്ക് മാർക്സിയൻ പ്രതീക്ഷയിൽ പങ്കുചേരാൻ കഴിയും. ചരിത്രത്തെ സംബന്ധിച്ച ഭൗതികവ്യാഖ്യാനം, മുതലാളിത്തത്തിൻെറ കീഴിലെ അന്യഥാത്വത്തെയും ചൂഷണത്തെയും കുറിച്ചുള്ള മാർക്സിയൻ സിദ്ധാന്തം, അദ്ദേഹത്തിൻെറ വിപ്ലവസിദ്ധാന്തം എന്നിവയെ വിമർശനാത്മകമായി പ്രയോജനപ്പെടുത്താനും അയാറംക്ക് (ക്രിസ്ത്യാനിക്ക്) കഴിയും. ക്രിസ്ത്യാനിക്ക് തൻെറ വിശ്വാസത്തെ കൂടുതൽ മൂർത്തവും പ്രസക്തവും പരിവർത്തനാത്മക പ്രവർത്തനങ്ങളോടു പൊരുത്തപ്പെടുത്താനും മാർക്സിസവുമായുള്ള സമാഗമം സഹായകരമാവും. ഈ അർത്ഥത്തിൽ മാത്രമേ ഒരു ക്രിസ്ത്യാനിക്ക് മാർക്സിസ്റ്റ്കൂടിയായിരിക്കാൻ കഴിയൂ. ഒരു പക്ഷെ നിങ്ങറം ഉന്നയിക്കുന്നതു് ഒരു അപ പ്രശ്നം (സ്യൂഡോ പ്രോബ്ളം) ആയിരിക്കാം. എന്തുകൊണ്ടെന്നാൽ ആത്യന്തികമായി പ്രാധാന്യമർഹിക്കുന്നതു് ലേബലുകളല്ല. സർഗ്ഗാത്മക സ്വാതന്ത്ര്യത്തിൻെറ ഭാവി രൂപപ്പെടുത്തുക എന്ന കർത്തവ്യത്തോടുള്ള പ്രതിബദ്ധതയാണ്. കൂടാതെ, ഈ ലേബലുകളൊക്കെ നിരർത്ഥകവുമാണ്. പുത്തൻ കിനാവുകറം കാണാൻ വെല്ലുവിളിക്കുന്ന ഒരു പുത്തൻ യുഗത്തിൻെറ ഉമ്മറവാതിൽക്കലാണ് നാം ഇന്ന്. യേശുവിൻെറയും മാർക്സിൻെറയും കാഴ്ചപ്പാടുകളിൽ സാധുവായവയെയെല്ലാം മുറുകെപ്പിടിച്ചുകൊണ്ട് ആ ദർശനം സാക്ഷാത്കരിക്കാൻ നമുക്കു യത്നിക്കാം.'' (1983 ഡിസ. 25)

ഈ ലേഖകനെപ്പോലൊരു കമ്മ്യൂണിസ്റ്റ്കാരന് ഫാദർ കാപ്പൻെറ പല സിദ്ധാന്തങ്ങളെയും കാഴ്ചപ്പാടുകളെയും കുറിച്ചു വിമർശനാത്മകമായി പ്രതികരിക്കാൻ പലതുമുണ്ടാകാം. അങ്ങനെയുള്ള പ്രതികരണവും സംവാദവും അദ്ദേഹം സ്വാഗതംചെയ്യുമെന്നും എനിക്കറിയാം. പക്ഷേ, അതല്ല എൻെറ ഇപ്പോഴത്തെ ലക്ഷ്യം. പണ്ഡിതനും ധീരനും സർവോപരി മനുഷ്യസ്നേഹിയും സ്വാതന്ത്ര്യ പ്രേമിയും ആയ ഈ പുരോഹിത വിപ്ളവകാരിയെ അദ്ദേഹത്തിൻെറ അറുപതാം പിറന്നാളിൽ വായനക്കാർക്ക് പരിമിതമായിട്ടെങ്കിലും പരിചയപ്പെടുത്തുക എന്നതു മാത്രമാണ്. ഫാദർ കാപ്പൻെറ വിശാലവും വൈവിധ്യമാർന്നതുമായ ചിന്താപ്രപഞ്ചത്തിൻെറ ഒന്നോ രണ്ടോ കിളിവാതിലുകറം തുറക്കാനേ ഇവിടെ കഴിഞ്ഞിട്ടുള്ളു. ഭാരതവും ഇന്ത്യയും ഇപ്പോറം കടന്നുപോകുന്ന പ്രതിസന്ധിയിൽ കാപ്പനെപ്പോലുള്ളവരുടെ സംഭാവനകറം അമൂല്യങ്ങളാണ്. ഫാദർ സെബാസ്റ്റ്യൻ കാപ്പന് ഞാൻ ഹൃദയംഗമമായി ആയുരാരോഗ്യങ്ങറം നേരുകയും അദ്ദേഹത്തിൽനിന്ന് ഇനിയും വിലപ്പെട്ട സംഭാവനകറം പ്രതീക്ഷിക്കുകയും ചെയ്യുന്നു.

(അവസാനിച്ചു.)



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**ഞാ**നും അദ്ദേഹവും ഗൃഹസ്ഥന്മാർ. ആപ്ത മിത്രങ്ങൾ. പത്തരമണിക്ക് ഒരുമിച്ച് ക്യാന്റീനിൽ ചായ കുടിക്കാൻ പോകും. ഞാൻ ചായ മാത്രമേ കുടിക്കൂ. സ്നേഹിതൻ മോദകപ്രിയനാണ്. "ഒരു മോദകം. ഒരു ചായ" എന്ന് ഓർഡർ കൊടുക്കുമ്പോൾത്തന്നെ അദ്ദേഹത്തിന്റെ വായിൽ ഉമിനീരു നിറഞ്ഞിരിക്കുമെന്നത് വെറുതെ പറയുകയല്ല. ഞാൻ കണ്ടിട്ടുള്ളതാണ്. ചായ കുടിച്ചു കഴിഞ്ഞാൽ എഴുന്നേറ്റുനിന്ന് തല ചരിച്ചുവച്ച് എല്ലാംകൂടെ എന്തായിയെന്നു ചോദിക്കും. "12 അണ" എന്ന ഉത്തരം കേൾക്കുമ്പോൾ "ഓ, അത്രയുമായോ?" എന്ന് അങ്ങോട്ടൊരു ചോദ്യമെറിഞ്ഞിട്ട് സ്ഥലം വിടും. കുറ്റം പറയാനില്ല. അന്നത്തെ ക്ലാർക്കിന്റെ ശമ്പളസ്കെയിൽ 30–45; 45–75; 80–120 എന്ന ക്രമത്തിലായിരുന്നു. ഞങ്ങൾ രണ്ടുപേരും 30–45–ൽ ആയിരുന്നു. സ്നേഹിതൻ പറവൂരുകാരനായതിൽ അദ്ഭുതപ്പെടാനില്ലല്ലോ. ചായകുടി കഴിഞ്ഞാൽ കുറെനേരം മരത്തണലിൽനിന്ന് സാഹിത്യത്തെക്കുറിച്ചു സംസാരിക്കും ഞങ്ങൾ. എന്നും വൈകുന്നേരം ഒരുമിച്ച് ഓഫീസിൽ നിന്നിറങ്ങും. കാപ്പികുടി കഴിഞ്ഞ് മ്യൂസിയത്തിൽ ചെന്നിരുന്നു സംസാരിക്കും. മിക്കവാറും സാഹിത്യകാര്യങ്ങൾ തന്നെ. അങ്ങനെയിരിക്കെ പിന്നോക്ക സമുദായത്തിൽപ്പെട്ട അദ്ദേഹത്തിനു പബ്ലിക്സർവ്വീസ്കമ്മിഷനിലെ അംഗമായി നിയമനം കിട്ടി. എനിക്ക് എന്തെന്നില്ലാത്ത ആഹ്ളാദം. ഞാൻ തന്നെ മുൻകൈ എടുത്ത് 'സെൻഡോഫ്' ഏർപ്പാടു ചെയ്തു. മാലയിട്ടു, പൂച്ചെണ്ടു കൊടുത്തു, പ്രസംഗിച്ചു. അങ്ങനെ പലതും.

ഒരു മാസം കഴിഞ്ഞ് ഒരു ദിവസം കാലത്ത് എന്റെ വീട്ടിന്റെ ഗേറ്റിനടുത്തു നിൽക്കുകയായിരുന്നു ഞാൻ. ഈ സ്നേഹിതൻ ദൂരെനിന്നു നടന്നുവരുന്നു. ഞാൻ ചിരിച്ചു തൊഴുതു. അദ്ദേഹം അതു കണ്ടില്ലെന്നു നടിച്ച് ഞാൻ നിൽക്കുന്നതിന്റെ എതിരു വശത്തേക്കു നോക്കി. എന്റെ അടുത്തുകൂടെത്തന്നെ കടന്നുപോയി. പബ്ലിക് സർവ്വീസ് കമ്മിഷൻ അംഗമല്ലേ. ഞാൻ വല്ല ശുപാർശയുമായി ചെന്നാലോ എന്ന് ആ പാവം ധരിച്ചിരിക്കാം. അതുകൊണ്ടാവാം ആ അവഗണന. പിന്നെയും പലപ്പോഴും അദ്ദേഹം ഇമ്മട്ടിൽ എന്നെ കാണാത്ത മട്ടിൽ പോയിട്ടുണ്ട്. കാലം കഴിഞ്ഞു. അദ്ദേഹം റിട്ടയർ ചെയ്തു. രണ്ടുമാസം മുൻപ് ഞാനൊരു മോശപ്പെട്ട ചായക്കടയിലിരുന്നു ചായകുടിക്കുകയായിരുന്നു. നേരേ എതിർവശത്ത് അദ്ദേഹം ചായ നിറഞ്ഞ ഗ്ലാസ്സുമായി ഇരിക്കുന്നുണ്ട്. ഞാൻ കണ്ടമട്ടു നടിച്ചില്ല. കൗണ്ടറിൽ ചെന്ന് പണം കൊടുക്കുന്ന സമയത്ത് അദ്ദേഹം ഗ്ലാസ്സും കൈയിൽവച്ചുകൊണ്ട് ഓടിവന്ന് "കൃഷ്ണൻനായർ സാറല്ലേ?" എന്നു വിനയത്തോടെ ചോദിച്ചു. ഞാൻ മറുപടി നല്കി: "നിങ്ങളും ഞാനും...ഓഫീസിൽ ക്ലാർക്കന്മാരായിരുന്നു. വലിയ കൂട്ടുകാരായിരുന്നു. നിങ്ങൾ സർവ്വീസ് കമ്മിഷൻ അംഗമായതിനുശേഷം കാലത്തു നടക്കാൻ പോകുമ്പോൾ എന്നെ പലതവണ കണ്ടിട്ടുണ്ട്. അപ്പോഴൊക്കെ നിങ്ങൾ തലവെട്ടിച്ചുപോയി. ഇപ്പോൾ, പെൻഷൻ പറ്റിയപ്പോൾ പഴയ പരിചയം പുതുക്കാൻ വന്നിരിക്കുന്നു അല്ലേ?" അദ്ദേഹത്തിന്റെ മുഖം വിളറി. അനങ്ങാൻ വയ്യാതെനിന്ന് "അതുശരി" എന്നുമാത്രം പറഞ്ഞു. ഞാൻ തിരിഞ്ഞു നോക്കാതെ നടന്നു. അടുത്തകാലത്ത് അഭിവന്ദ്യനായ ഒരു സാഹിത്യകാരന്റെ ലേഖനം വായിച്ചപ്പോഴാണ് അദ്ദേഹം അന്തരിച്ചുപോയിയെന്ന് ഞാനറിഞ്ഞത്. അതോടെ എനിക്കു വൈഷമ്യമായി. തെറ്റ് എന്റെ പേരിലല്ലെങ്കിലും സ്നേഹിതൻ സംസാരിക്കാൻ വന്നപ്പോൾ ഞാൻ അദ്ദേഹത്തെ വേദനിപ്പിക്കാൻ പാടില്ലായിരുന്നു.

ഒരു ചെറിയ അധികാരം കിട്ടിയാൽ മതി മനുഷ്യൻ ഉടനെ മാറും. പുതിയ കസേരയിൽ നിന്നിറങ്ങുന്നതുവരെ ദ്രോഹമാണ് പരിപാടി. പെൻഷൻ പറ്റിയാൽ താഴ്ന്നുവരികയും ചെയ്യും. ഈ സത്യം ഹാസ്യാത്മകമായി ചിത്രീകരിച്ചിട്ട് ജെ. ഫിലിപ്പോസ്, തിരുവല്ല കഥയെ മറ്റൊരുതലത്തിലേക്കു നയിക്കുന്നു. രാഷ്ട്രവ്യവഹാരത്തിന്റെ അതിപ്രസരംകൊണ്ട് ശിപായി യജമാനന്റെ പദവിയിലെത്തുന്നത് വർണ്ണിക്കുന്നു. വിഷയത്തിന് സർവ്വസാധാരണത്വമെന്ന ദോഷമുണ്ടെങ്കിലും ഹാസ്യം ഉത്പാദിപ്പിക്കാൻ കഥാകാരനു കഴിയുന്നു. (കഥ മനോരാജ്യത്തിൽ.)

* * *

ഭാരതത്തിൽ മാറിവരുന്ന "ഇൻറലക്ച്വൽ കോൺടെക്സ്റ്റി"ൽ ഉദ്യോഗസ്ഥന്മാരുടെ ദുഷ്പ്രഭുത്വം മാറേണ്ടതാണ്. അതിനുപകരം അതു വർദ്ധിക്കുന്നു. രാഷ്ട്രവ്യവഹാരം നല്കുന്ന ശക്തികൊണ്ട് ശിപായി തുടങ്ങിയവർക്ക് സമുന്നതരായ ആ ഉദ്യോഗസ്ഥന്മാരെ തുപ്പാനും ആട്ടാനും സാധിക്കുന്നു. ഇവരെല്ലാവരുംകൂടി ബഹുജനങ്ങളെ മർദ്ദിക്കുന്നു. വലിയ ഉദ്യോഗസ്ഥന്മാരുടെ അധികാരം വിഭജിച്ചുകൊടുക്കുക, കൂടക്കൂടെ അവരെ ഡിപ്പാർട്ടുമെന്റിൽനിന്ന് മറ്റു ഡിപ്പാർട്ടുമെന്റുകളിലേക്കു മാറ്റുക, തെറ്റു ചെയ്താൽ അസംബ്ലിയിൽവന്ന് ഉത്തരം നൽകാൻ അവരെ ബാദ്ധ്യസ്ഥരാക്കുക, ചെറിയ കുറ്റങ്ങൾക്കുപോലും അവരെ ജോലിയിൽനിന്നു പറഞ്ഞയയ്ക്കുക ഇവയൊക്കെ ഏർപ്പാടുചെയ്താൽ ബ്യൂറോക്രസിയുടെ ദൗഷ്ട്യം കുറയ്ക്കാം.

## മാധവിക്കുട്ടി

മൂപ്പതു വെള്ളിക്കാശു കൈയിൽ വച്ചുകൊണ്ട് യൂഡാസുകൾ നില്ക്കുന്ന ഇക്കാലത്ത് ശ്രീമതി മാധവിക്കുട്ടി പറയുന്നതുപോലെ സ്നേഹമെന്ന മതമാണ് അധിശത്വം പ്രാപിക്കേണ്ടത് (മാതൃഭൂമി ആഴ്ചപ്പതിപ്പ്) പക്ഷേ, അതുണ്ടാകുന്നില്ല. മനുഷ്യൻ സ്നേഹിക്കുന്നു. ആ സ്നേഹം നിർദ്ദയം നിരാകരിക്കപ്പെടുന്നു. നിരാകരിക്കപ്പെടുമ്പോൾ മനുഷ്യന് ഏകാന്തതയുടെ ദുഃഖമുണ്ടാകുന്നു. അന്യവത്കരണമുണ്ടാകുന്നു. ഈ വിഷാദത്തിൽനിന്നും അന്യവത്കരണത്തിൽനിന്നും അവനു രക്ഷനേടാൻ കഴിയുന്നില്ല എന്നതാണ് ഇന്നത്തെ ജീർണ്ണതയ്ക്കു ഹേതു.

ഞാൻ ലോറൻസ് വാൻ ഡെർപോസ്റ്റിന്റെ പല പുസ്തകങ്ങളും വായിച്ചിട്ടുണ്ട്. പോസ്റ്റ് ഏതോ പുസ്തകത്തിലെഴുതിയ സംഭവം ഇവിടെ ഓർമ്മയിൽനിന്നു കുറിക്കട്ടെ. അദ്ദേഹം ജപ്പാനിൽ ചെന്നപ്പോൾ വിഷാദമഗ്നയായ ഒരു പെൺകുട്ടിയെ കാണാനിടയായി. ദുഃഖത്തിന്റെ കാരണമെന്തെന്ന് അന്വേഷിച്ചപ്പോൾ അവൾ പറഞ്ഞു: "രണ്ടു വിദേശികൾ ഞാൻ വേശ്യയാണെന്നു കരുതി എന്റെ അടുക്കലെത്തി. ഞാൻ വേശ്യ തന്നെ. പക്ഷേ ഇന്നു ഞായറാഴ്ചയാണ്. ആഴ്ചയിൽ ആറുദിവസവും ഞാൻ യന്ത്രമാണ്. സമ്മതിച്ചു. പക്ഷേ ഞായറാഴ്ച മാത്രം ഞാൻ ഞാനാണ്. ഞായറാഴ്ചദിവസം ഞാൻ കുളിച്ചു വിശുദ്ധയായി ദേവാലയത്തിൽ പോയി പ്രാർത്ഥിക്കും." ഈ പെൺകുട്ടിയുടെ മാനസികനിലയുണ്ടോ വിദേശികൾക്കു മനസ്സിലാകുന്നു? അവർക്ക് അവൾ എപ്പോഴും യന്ത്രമായിക്കൊള്ളണം. നമ്മളെ യന്ത്രങ്ങളാക്കുന്നു ഉദ്യോഗസ്ഥന്മാർ; അവരോടു ചേർന്നുനിൽക്കുന്നവരും. ഇവിടെ സ്നേഹത്തിന്റെ ചേതോഹരമായ ദീപം ഉയർത്തിപ്പിടിക്കണം. അപ്പോൾ നിശാശലഭങ്ങളെപ്പോലെ എല്ലാവരും അതിന്റെ അടുക്കലേക്കു പറന്നുചെല്ലും. ഇതുവെറും സങ്കല്പമാണെന്ന് എനിക്കറിയാൻ പാടില്ലാതില്ല. എങ്കിലും മാധവിക്കുട്ടിയുടെ മനോഹരമായ ലേഖനം വായിച്ചപ്പോൾ ഇത്രയും എഴുതണമെന്നു തോന്നി.

* * *

മാധവിക്കുട്ടിയുടെ ഈ ലേഖനം വായിച്ചു കഴിഞ്ഞതിനുശേഷമാണ് നമ്മൾ ഷാങ്ഷെനെയുടെ കൃതികൾ വായിക്കുന്നതെങ്കിൽ വല്ലാത്ത ദൈന്യം ഉണ്ടാകും. കാരണം സ്നേഹത്തോടു ബന്ധപ്പെട്ട എല്ലാ മാനുഷികമൂല്യങ്ങളെയും കലാശക്തിയാർജ്ജിച്ച അദ്ദേഹം നിന്ദിക്കുന്നു എന്നതു തന്നെ.

## പൾപ്പ് റൊമാൻസ്

പൈങ്കിളിക്കഥ, പൈങ്കിളിക്കഥ എന്നു പറഞ്ഞു പറഞ്ഞ് എനിക്കു മടുത്തു. വായനക്കാർക്ക് അതിലേറെ മടുത്തിരിക്കും. അതുകൊണ്ട് 'പൾപ്പ് റൊമാൻസ്' എന്നു പറയട്ടെ. സാഹിത്യപരമായ മൂല്യമില്ലാത്ത കഥകൾക്കാണ് പൾപ്പ് എന്ന വിശേഷണം നല്കിയിട്ടുള്ളത്. ഭാസി മാവേലിക്കര മനോരമ ആഴ്ചപ്പതിപ്പിൽ എഴുതിയ "ഈ നിമിഷങ്ങൾക്കുവേണ്ടി" എന്നതു പൾപ്പിലും പൾപ്പാണ്. രമണിക്ക് ഓഫീസിൽ ജോലി. വിവാഹം നടക്കുന്നില്ല. ഒരുത്തൻ പ്രേമിച്ചു പിറകെ ചെല്ലുന്നു. ഒടുവിൽ ഫോണിലൂടെ അയാൾ "എന്നെ ഇഷ്ടമാണോ?" എന്നു ചോദിക്കുന്നു. ആ ചോദ്യം കേട്ട് രമണി ആഹ്ളാദത്തിൽ മുങ്ങുമ്പോൾ ഈ "ജല്പിതം" അവസാനിക്കുന്നു. മനുഷ്യജീവിതത്തിന്റെ ഗഹനങ്ങളായ വിഷയങ്ങളിലേക്ക് കണ്ണോടിക്കാതെ 'വിഷ്ഫുൾതിങ്കിങ്ങി'നു പ്രാധാന്യംകൊടുത്തു രചിക്കപ്പെടുന്ന ഇത്തരം കഥകൾ വായനക്കാരെ ഓടയിലേക്ക് എറിയുന്നു. "അഭിലാഷചിന്ത"യ്ക്കു മാത്രമല്ല പ്രാധാന്യം. ഒരു തരം തകർച്ചകൂടി ഇമ്മാതിരികഥകൾ ആവിർഭവിക്കുന്നതിനു ഹേതുവാണ്. പൂർവ്വയൗവനത്തോടു ബന്ധപ്പെട്ട ഇത്തരം മനോരഥസൃഷ്ടികൾ വളരെക്കാലം സമുദായത്തിൽ ആവിർഭവിച്ചുകൊണ്ടിരുന്നാൽ ആ സമുദായം തകർന്നുപോകും എന്നതിന് ഒരു സംശയവുമില്ല.

* * *

കടയിൽ ചെന്നു ചോദിക്കുന്നു:—"ലോലിപോപ്പ് ഉണ്ടോ?" "ഇല്ല" എന്നു കടക്കാരന്റെ മറുപടി. തുടർന്നു ചോദ്യങ്ങളും അവയ്ക്ക് ഇല്ല എന്ന മറുപടിയും. "പഞ്ചാരമുട്ടായിയുണ്ടോ? ഹൽവയുണ്ടോ? ജിലേബിയുണ്ടോ? കനക്പോളുണ്ടോ? ക്രീം വച്ച കേക്കുണ്ടോ?" നിഷേധരൂപത്തിലുള്ള മറുപടികിട്ടിയപ്പോൾ "പിന്നെന്തുണ്ട്?" എന്നു വീണ്ടും ചോദ്യം. "അവയെക്കാളൊക്കെ മാധുര്യമുള്ള പൈങ്കിളിക്കഥകൾ അച്ചടിച്ച വാരികകളുണ്ട്," എന്നു കടക്കാരൻ.

## നഗ്നത

"മനുഷ്യരൂപം നൈസർഗ്ഗിക ഭാവത്തിൽ എത്രമേൽ മനോരഞ്ജകമാണെന്നോ?" എന്ന് പ്രൊഫസർ കെ. എം. തരകൻ ചോദിക്കുന്നു. അദ്ദേഹത്തോടു യോജിക്കാൻ പ്രയാസമുണ്ട്. സ്ത്രീയുടെയും പുരുഷന്റെയും നഗ്നത ജുഗുപ്സാവഹമാണ്. പ്രായംകൂടിയവരുടെ കഥ പോകട്ടെ. ചെറുപ്പക്കാരിയായ സുന്ദരി നഗ്നയായി റോഡിൽക്കൂടെ നടക്കുന്നുവെന്നുവിചാരിക്കൂ. അവളെത്ര 'വൃത്തികെട്ട'വളായിരിക്കും! പുരുഷന്റെ കാര്യം പറയാനുമില്ല. അവന്റെ നേർത്തുനീട്ടിയ ചന്തിയെക്കാൾ വിരൂപമായി ഈ ലോകത്തു വേറെവല്ലതുമുണ്ടോ? ഒരു ശരീരവും—അതു പുരുഷന്റേതാകട്ടെ, സ്ത്രീയുടേതാകട്ടെ—തുലിതാവസ്ഥയിലുള്ളതല്ല. ദൃഢതയുള്ളതല്ല. തുലിതാവസ്ഥയുടെ ഇല്ലായ്മയും ശൈഥില്യവും ആഹ്ളാദദായകങ്ങളല്ല. അതു മനസ്സിലാക്കിയിട്ടാണ് മനുഷ്യർ വസ്ത്രധാരണം ചെയ്തുതുടങ്ങിയത്. അടിയിലുള്ള വസ്ത്രങ്ങൾ അവയവങ്ങളുടെ വൈരൂപ്യത്തെ മാറ്റി ആകർഷകമാക്കുന്നു. സ്ത്രീകൾ മാർച്ചട്ട ധരിക്കുന്നതും ചില സ്ത്രീകൾ പിറകുവശത്തു റബ്ബർവച്ചു കെട്ടുന്നതും ഇമ്മട്ടിൽ "ആദർശാത്മക" സൗന്ദര്യം ഉണ്ടാക്കുന്നതിനാണ്. ചിത്രകലയിലെ നഗ്നത, ശില്പകലയിലെ നഗ്നത ഇവയൊക്കെ ഭംഗിയാർന്നതാണ്. കാരണം യാഥാതഥ്യമല്ല അവിടെയുള്ളത് "ആദർശാത്മകത"യാണ്— ഐഡിയലൈസേഷനാണ്. ഛായാഗ്രഹണവും ഇതിനെ ആശ്രയിച്ചിരിക്കുന്നു. ഫോട്ടോഗ്രാഫറും അയാളുടെ ആർടിസ്റ്റും 'ടച്ച്' ചെയ്താണ് ഏതു ഫോട്ടോയെയും സുന്ദരമാക്കി മാറ്റുന്നത്. ടച്ച്ചെയ്യാതെ ഏതെങ്കിലും സ്റ്റുഡിയോ ഫോട്ടോ കൊടുത്താൽ ഏതാനും ദിവസങ്ങൾകൊണ്ട് ആ സ്റ്റുഡിയോ അടച്ചുപൂട്ടേണ്ടതായിവരും. സ്ത്രീയുടെയും പുരുഷന്റെയും നഗ്നത എനിക്ക് ഉദ്വേഗജനകം; ആ നഗ്നത ചിത്രകലയിലും ശില്പകലയിലും കാണുമ്പോൾ എനിക്കു 'ഫാസിനേഷൻ.'

> **ചിത്രകലയിലെ നഗ്നത, ശില്പകലയിലെ നഗ്നത ഇവയൊക്കെ ഭംഗിയാർന്നതാണ്. കാരണം അവിടെയുള്ളത് യാഥാതഥ്യമല്ല; ആദർശാത്മകതയാണ്.**

"പ്രകൃതിക്കു സമ്പൂർണ്ണമാക്കാൻ കഴിയാത്തതു കല സമ്പൂർണ്ണമാക്കുന്നു. പ്രകൃതി സാക്ഷാത്കരിക്കാത്തവയെ കുറിച്ചുള്ള അറിവ് നമുക്ക് നൽകുന്നതു കലയത്രേ" അരിസ്റ്റോട്ടൽ. കെനത്ത് ക്ലാർക്ക് എഴുതിയ The Nude എന്ന വിശിഷ്ടമായ ഗ്രന്ഥത്തിൽനിന്ന് ഉദ്ധരിക്കുന്നത്.

## വള്ളത്തോൾ

വർഷങ്ങൾക്കുമുൻപാണ്. സൂക്ഷ്മമായി എഴുതിയാൽ 1978–ൽ. ഇന്നത്തെ സർക്കാർ സാംസ്കാരികവകുപ്പിന്റെ അധ്യക്ഷൻ ആർ. രാമചന്ദ്രൻനായരും ഞാനുംകൂടി അദ്ദേഹത്തിന്റെ കാറിൽ സഞ്ചരിക്കുകയായിരുന്നു. രാമചന്ദ്രൻ നായർ പറഞ്ഞു: 'നാബോക്കോവിന്റെ 'ലോലിററ' എന്ന നോവൽ സെക്സിനെ അതിന്റെ എല്ലാ തീക്ഷ്ണതയോടും ചിത്രീകരിക്കുന്നു. ഡിക്കൻസിന്റെ കൃതികളിൽ ആ തീക്ഷ്ണത കണ്ടില്ലെന്നുവരും. അദ്ദേഹം ജീവിതത്തെ വിശാലതയോടെ ആവിഷ്കരിച്ചതേയുള്ളൂ. അതുകൊണ്ട് ഡിക്കൻസ് മോശപ്പെട്ട കലാകാരനായിപ്പോവുന്നില്ല. വേദാന്തചിന്തയോ ബുദ്ധമതചിന്തയോ തീക്ഷ്ണതയോടെ ചിത്രീകരിച്ച ഒരു കവി എന്നതുകൊണ്ട് സമഗ്രജീവിതത്തെ സ്ഫുടീകരിച്ച വള്ളത്തോൾ കലാശക്തി കുറഞ്ഞ കവിയായി ഭവിക്കുന്നില്ല." (വാക്യങ്ങൾ എന്റേതു്. ആശയത്തിൽ തെറ്റു വന്നിട്ടില്ലെന്നു തോന്നുന്നു.) രാമചന്ദ്രൻ നായരുടെ ഈ മൗലികമായ ആശയത്തോടു യോജിക്കാൻ എനിക്കു കൗതുകമുണ്ട്. കാരണം ഡോക്ടർ പി. വി. വേലായുധൻപിള്ള പറയുന്നതുപോലെ വള്ളത്തോൾ അവഗണിക്കപ്പെടുന്നു എന്നതുതന്നെ; "എല്ലാ അർത്ഥത്തിലും തികഞ്ഞ കലാകാരനായിരുന്നു വള്ളത്തോൾ" എന്ന് അദ്ദേഹം പറയുന്നതുതന്നെ. (കലാകൗമുദിയിലെ 'നിരൂപകർക്കു നഷ്ടപ്പെട്ട വള്ളത്തോൾ' എന്ന ലേഖനം). ഈ സത്യം ആവിഷ്കരിച്ചതിനു ശേഷം ഡോക്ടർ പി. വി. വള്ളത്തോൾക്കവിതയുടെ സവിശേഷതകൾ എടുത്തുകാണിക്കുന്നു. അവ യുക്തിയുക്തങ്ങളത്രേ; സമഞ്ജസങ്ങളത്രേ.

കവിതയും സാഹിത്യനിരൂപണവും രാഷ്ട്രീയവും സാമ്പത്തികവും ദാർശനികവുമായ പ്രവർത്തനങ്ങളിൽനിന്ന് അതിദൂരം അകന്നുനില്ക്കുന്നു. നമ്മുടെ നിരൂപകർ ഒരു കവിയെ ദാർശനികമായ കാഴ്ചപ്പാടിലൂടെ സമീപിക്കുകയും അതേ കാഴ്ചപ്പാടിലൂടെ വള്ളത്തോൾക്കവിതയെ വിമർശിക്കുകയും ചെയ്തു. അദ്ദേഹം ആലേഖനം ചെയ്ത സമഗ്രജീവിതത്തെ കാണാതിരിക്കുകയും ചെയ്തു. അങ്ങനെ നിരൂപകർക്കു മാത്രമല്ല കേരളീയർക്കും വള്ളത്തോൾ നഷ്ടപ്പെട്ടു. പ്രാധാന്യമുള്ള ഒരു വിഷയമാണ് ഡോക്ടർ പി. വി. പ്രതിപാദിച്ചിട്ടുള്ളത്.

* * *



നീച്ചേയുടെ Thus Spake Zarathustra എന്ന ദാർശനിക ഗ്രന്ഥത്തിൽ (കാവ്യത്തിന്റെ രൂപമാണതിന്) സാര

ത്തുസ്ത്ര ഒരു പാലം കടന്നുപോകുന്നതായി വർണ്ണിക്കുന്നുണ്ട്. പാലം കടന്നയുടനെ അംഗഭംഗം വന്ന ഏറെപ്പേർ അദ്ദേഹത്തെ വളഞ്ഞു. ഒരു കൂനൻ സാരത്തുസ്ത്രയോട് പറഞ്ഞു: ''അങ്ങേയ്ക്ക് കുരുടനെ സുഖപ്പെടുത്താൻ കഴിയും. മുടന്തനെ നടത്താനും. മുതുകിൽ കൂടുതലുള്ളവനിൽ നിന്ന് കുറച്ചെടുത്തുകളയാനും സാധിക്കും.'' കൂനിൽനിന്നു കുറെ എടുത്തുകളഞ്ഞാൽ ആ കൂനൻെറ ചൈതന്യത്തെ അപഹരിക്കുകയാവും. അതുകൊണ്ടു താനതു ചെയ്യുകയില്ലെന്ന് സാരത്തുസ്ത്ര അയാളെ അറിയിച്ചു. നമ്മുടെ നിരൂപകർ കുരുടന്മാരായ കവികൾക്കു കാഴ്ചനല്കുന്നു. മുടന്തന്മാരായ കവികളെ നടത്തുന്നു. കൂനന്മാരായ കവികളുടെ കൂനു മുഴുവൻ എടുത്തുമാററുന്നു. പക്ഷേ, അവരാകെ ചൈതന്യം നശിച്ചു കഴിയുകയാണ്. സാരത്തുസ്ത്ര! അങ്ങയെക്കാൾ വലിയ പ്രോഫററുകളാണ് ഞങ്ങളുടെ നിരൂപകർ.

## അയ്യോ പിരാന്ത്

കോഴികൂവുന്നു—നേരം വെളുക്കാറായി. ഒരു മുറിയിൽ രണ്ടു പുരുഷന്മാർ. ഒരാൾ ഗൃഹനായകൻ, മറേറയാൾ അതിഥി. അവർ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ കാണാൻ കൊള്ളാവുന്ന ചെറുപ്പക്കാരി വന്നുകയറുന്നു. ഗൃഹനായകൻ അവളെ നോക്കാതെ അതിഥിയുടെ കണ്ണുകളിലേക്കു തറപ്പിച്ചുനോക്കുന്നു—ഗൃഹനായകന് അവളോടു ലൈംഗികമായ താല്പര്യമുണ്ട്. ഭർത്താവിന് ബെഡ്കോഫി കൊണ്ടുക്കൊടുക്കാൻ ഭാര്യയെത്തിയപ്പോൾ അയാൾ നല്ല ഉറക്കം. കട്ടിലിനു താഴെയായി വാലിയം ഗുളികയുടെ കടലാസ്സ്—അയാൾ രാത്രി ഉറക്കഗ്ഗുളിക കഴിച്ചു. ഭാര്യ പതിവിലേറെ ഭർത്താവിനോടു ശൃംഗരിക്കുന്നു—സുന്ദരനായ ഏതോ ചെറുപ്പക്കാരനെക്കണ്ട് അവൾക്കു കൊതിതോന്നി. ഡോക്ടറെ കാണാൻ അദ്ദേഹത്തിൻെറ വീട്ടിൽ ചെന്നപ്പോൾ കാർഷെഡ്ഡ് ഒഴിഞ്ഞുകിടക്കുന്നു—അദ്ദേഹം വീട്ടിലില്ല. ഇവയിൽ യുക്തിയുടെ വിളയാട്ടമുണ്ട്. അനുമാനങ്ങൾക്ക് ആ യുക്തിസാഹായ്യം നല്കുന്നു. ഇനിവേറെ ചില പ്രസ്താവങ്ങൾ. പേന മേശപ്പുറത്തു കിടക്കുന്നു—വേണാട് എക്സ്പ്രസ്സ് തിരിക്കുന്നതു കാലത്താണ്. ഇന്നു വിദ്യാലയങ്ങൾക്ക് അവധിയാണ്—ഊരാളി തേങ്ങ വെട്ടിയിടുന്ന ശബ്ദം കേൾക്കാം. രാവണൻ ഭേഷുകഥാപാത്രമാണ്. ടൈററാനിക് എന്ന കപ്പൽ പണ്ട് മഞ്ഞുകട്ടിയിലിടിച്ചു തകർന്നു മുങ്ങിയിട്ടുണ്ട്. ഈ പ്രസ്താവങ്ങൾക്കും അവയോടു ചേർന്നുവരുന്ന മററു പ്രസ്താവങ്ങൾക്കും തമ്മിൽ ഒരു ബന്ധവുമില്ല. ഇവയ്ക്കു കിറുക്കുകൾ എന്നു പേരുകൊടുക്കാം. എം. ആർ. മനോഹരവർമ്മ ദേശാഭിമാനി വാരികയിലെഴുതിയ ''എന്തോ, ഏതോ എങ്ങനെയോ'' എന്ന കഥ ഇതുപോലൊരു ഉന്മത്തപ്രലപനമാണ്. വായനക്കാരെ ഇങ്ങനെ ക്ലേശിപ്പിക്കാൻ അവർ മനോഹരവർമ്മയോട് എന്തപരാധം ചെയ്തു?

## പൊളി

ആററുകാൽ നീലകണ്ഠപ്പിള്ള എന്നൊരു ബന്ധു എനിക്കുണ്ടായിരുന്നു. എൻെറ അച്ഛൻെറ അമ്മാവൻ. അദ്ദേഹം പുളുവടിക്കുന്നതിൽ സമർത്ഥനായിരുന്നു. (പുളുവടിക്കുക = കള്ളം പറയുക) ഒരു ദിവസം അദ്ദേഹം പറഞ്ഞതാണിതു്: ''ഞാനിന്നു കൊട്ടാരത്തിൽ പോയിരുന്നു. കുറേനേരം മഹാരാജാവുമായി സംസാരിച്ചിരുന്നു. യാത്ര ചോദിച്ചപ്പോൾ തിരുമനസ്സു പറഞ്ഞു: ''ഉണ്ടേ പോകാവൂ'' എന്ന്. തിരുമേനിക്കും തിരുമേനിയുടെ അമ്മയ്ക്കും എനിക്കും കൂടെ ചോറുവിളമ്പി. പഴംമാങ്ങാ പുളിശ്ശേരി ഉണ്ടായിരുന്നു. നല്ല രുചി. ഞാൻ ഒരു പഴംമാങ്ങയെടുത്തു പിഴിഞ്ഞപ്പോൾ അതിൻെറ അണ്ടിതെറിച്ച് അമ്മയുടെ ഇലയിൽവീണു. 'സാരമില്ല നീലാണ്ടപ്പിള്ളേ' എന്ന് അമ്മ തിരുമനസ്സ്.''

എൻെറ മുത്തച്ഛൻെറ അനുജൻ ഇമ്മട്ടിൽ വലിയ പുളുവനായിരുന്നു. ബനിയനോ ഷർട്ടോ ഇടാതെ വെയ്സ്ററ് കോട്ട് മാത്രം ധരിക്കും. മുറുക്കാൻ തുപ്പൽവീണ മുണ്ട് ഏങ്കോണിച്ച് ഉടുത്തിരിക്കും. സൈക്കിൾ കണ്ടുപിടിച്ച കാലത്തു് നിർമ്മിച്ച ഒരു സൈക്കിളിൽകയറിയാണ് സഞ്ചാരം. ഒരു ദിവസംവല്ലാതെ കിതച്ചുകൊണ്ട് അദ്ദേഹം ഞാൻ താമസിക്കുന്നിടത്തു കയറിവരുന്നു. ''എന്താ കിതയ്ക്കുന്നതു്?'' എന്നു ഞാൻ ചോദിച്ചു. മറുപടി:' എടാ ഞാനിങ്ങോട്ടു വരുമ്പോൾ തിരുമനസ്സ് പത്മനാഭസ്വാമി ക്ഷേത്രത്തിൽപോയിട്ട് കൊട്ടാരത്തിലേക്കു മടങ്ങുന്നു. എന്നെ കണ്ടയുടനെ രണ്ടു കൈയും ഉയർത്തി തലയ്ക്കു മുകളിലായി ഒന്നു കറക്കി അദ്ദേഹം. എനിക്കു സംഗതി പിടികിട്ടി. ഞാനാണ് ടർബൺ കെട്ടാനുള്ള തുണി വാങ്ങി കൊടുത്തിരുന്നതു് അദ്ദേഹത്തിന്. അതു വേണമെന്നു പറയുകയായിരുന്നു. കാറിൻെറ പിറകേ ഞാൻ സൈക്കിൾ ചവിട്ടി. തൊട്ടുതൊട്ടില്ലെന്ന മട്ടിലുള്ള പോക്ക്. കൊട്ടാരത്തിൻെറ പൂമുഖത്തു് തിരുമേനി എത്തിയതും ഞാനവിടെ ചെന്നതും ഒന്നായിക്കഴിഞ്ഞു. തിരുമനസ്സ് ചോദിച്ചു: ''കുട്ടൻപിള്ളേ എന്തിന് ഇങ്ങനെ സൈക്കിൾ വേഗത്തിൽ ചവിട്ടി? വെള്ളയമ്പലത്തിൽ സൈക്കിൾ വച്ചിട്ട് കൈകാണിച്ചാൽ പോരായിരുന്നോ? ഞാൻ കാറിൽ കയററിക്കൊണ്ടുവരുമായിരുന്നല്ലോ. പോട്ടെ. പിന്നെ എനിക്കു ടർബൺ കെട്ടാനുള്ള ആ തുണിയുണ്ടല്ലോ അതു് പത്തു ഗജം വരുത്തിത്തരണം.'' എടാ, ആ സൈക്കിൾ ചവിട്ടുകൊണ്ടാണ് ഞാൻ കിതയ്ക്കുന്നതു്.'' എക്സൈസ് കമ്മീഷണർ രാമൻപിള്ളയുടെ കാലത്തു് എക്സൈസ് ഇൻസ്പെക്ടറായിരുന്നു ഈ മുത്തച്ഛൻ. ജോലിയിൽ നിന്നു ഡിസ്മിസ്സ് ചെയ്യപ്പെട്ടതിനു ശേഷം വളരെക്കാലംകഴിഞ്ഞ് തുണി ഏജൻറായി! ആ ഏജൻസിയേയും മഹാരാജാവിനേയും കള്ളംകൊണ്ടു ബന്ധിപ്പിക്കുകയായിരുന്നു അദ്ദേഹം. ഈ രണ്ടു പുളുവന്മാരെക്കാൾ വലിയ രണ്ടു പുളുവന്മാരെയാണ് മോനായി ശ്രീമാൻ ഭട്ട് എന്ന ഹാസ്യ ചിത്രത്തിൽ അവതരിപ്പിക്കുന്നതു്. (ദീപിക വാരിക. ലക്കം 41) രസമുണ്ട് അതു കാണാനും വായിക്കാനും.

* * *

അനുഗൃഹീതനായ കവിയുണ്ടായിരുന്നു ഈ നാട്ടിൽ. അദ്ദേഹത്തോടു ഞാൻ ചോദിച്ചു: ''മാഷ് എങ്ങോട്ടാണ് പോകുന്നതു്'' ''കന്യാകുമാരിയിലേക്ക്''. അതു പറഞ്ഞിട്ട് കോഴിക്കോട്ടേക്കുള്ള ബസ്സിൽ അദ്ദേഹം കയറും. ഭാവന കവിതയിൽ മാത്രം പോരാ; നിത്യജീവിതത്തിലും വേണം എന്നു നിർബ്ബന്ധമുണ്ടായിരുന്ന ഒരു മഹാൻ..

## എം. എൻ.

മൈമൊണിഡീസ് (Maimoni des 1135–1204) മഹാനായ തത്ത്വചിന്തകനായിരുന്നു. ജൂതപുരോഹിതനായിരുന്ന അദ്ദേഹം സ്പെയിനിലാണ് ജനിച്ചതു്. മൈമൊണിഡീസ് പറഞ്ഞു: തിന്മയാർന്ന നാക്കുള്ള മനുഷ്യൻെറ പാപം കൊലയാളിയുടെ പാപത്തെക്കാൾ ഹീനമാണ്. കാരണം അവൻ അപവാദംകൊണ്ട് ഒരു മനുഷ്യൻെറ ജീവിതത്തെക്കാൾ അനർഘമായ യശസ്സിനെ ഇല്ലാതാക്കുകയാണ് എന്നതുതന്നെ. നാക്കുകൊണ്ട് അവർ കൊല്ലുന്നതു് മൂന്നു പേരെ; ഒന്ന്: തന്നെത്തന്നെ. രണ്ട്: അപവാദം കേൾക്കുന്നവനെ. മൂന്ന്: അപരാധം ചെയ്യാത്ത ഒരു മനുഷ്യനെ.

ഞാൻ അന്തരിച്ചുപോയ എം. എൻ. ഗോവിന്ദൻനായരോടു പലപ്പോഴും സംസാരിച്ചിട്ടുണ്ട്. പ്രതിയോഗിയെപ്പോലും ദുഷിച്ചു പറയാത്ത ശുദ്ധമനസ്സനായിരുന്നു അദ്ദേഹം. സംഭാഷണത്തിനിടയ്ക്ക് ഞാൻ വല്ലവരുടെയും ദോഷമൊന്നു സൂചിപ്പിച്ചാൽമതി അദ്ദേഹം സംഭാഷണവിഷയം മാററിക്കളയും. അപ്പോഴൊക്കെ ഞാൻ മൈമൊണിഡീസിൻെറ വാക്കുകൾ ഓർമ്മിക്കുകയും എം. എൻ. ഗോവിന്ദൻനായരെപ്പോലെ സത്യസന്ധനായി, വിമലമനസ്കനായി ജീവിക്കാൻ ശ്രമിക്കണമെന്ന് തീരുമാനിക്കുകയുംചെയ്തിട്ടുണ്ട്. സർ. സി. പി. രാമസ്വാമിഅയ്യർക്കു പോലും അദ്ദേഹം ആദരണീയനായിരുന്നുവെന്ന് ഹാസ്യസാഹിത്യകാരൻ എം. എൻ. ഗോവിന്ദൻനായർ (കോട്ടയം) ജനയുഗം വാരികയിലെഴുതിയ ഒരു ലേഖനത്തിൽനിന്ന് നമ്മൾ മനസ്സിലാക്കുന്നു. (എമ്മെനും എം. എനും എന്ന ലേഖനം)

* * *

ചെറുപ്പക്കാർക്കു തലമുടി നരച്ചു അവരതു് പിഴുതെടുക്കും. പിഴുതെ... ന്തോറും നരച്ചമുടി കൂടുതലുണ്ടാകും. ...പ്പോഴാണ് 'ഡൈ' തേക്കുന്നതു്. സമ്മാനംകൊടുക്കൽ ഈ ഹെയർഡൈ തേക്കലാണ്; പക്ഷേ, ഇതിനുമുണ്ട് ഒരു പ്രയാസം. തലമുടി താഴെനിന്നാണല്ലോ വളരുന്നതു്. തുടക്കത്തിൽ ഒരിഞ്ചോളം മുടിനാരുകൾ വെളുത്തിരിക്കും. ശേഷമുള്ള ഭാഗം കറുപ്പും. സമ്മാനമെന്ന ഡൈ തേച്ചിട്ടും ഒരിഞ്ചു് വെളുപ്പോടുകൂടിത്തന്നെ സാഹിത്യകാരന്മാർ നടക്കുന്നു. നടക്കട്ടെ. അതും ഒരു ചന്തംതന്നെ.



# പുതിയമലയാള പുസ്തകങ്ങൾ










## പവനൻ

സോവിയററ് റഷ്യയിൽ പല തവണ പോവുകയും ആ നാടിനെക്കുറിച്ച് മനസ്സിലാക്കുകയും ചെയ്ത ഒരെഴുത്തുകാരനാണ് പവനൻ. 'ഒരു യാത്രയുടെ അനുഭവങ്ങൾ' ഇന്നത്തെ സോവിയററ് ജീവിതത്തെപ്പററിയുള്ള ഒരു പഠനവും അതേസമയം ഒരു നിരൂപണവുമാണെന്ന് പ്രസാധകർ പറയുന്നു. സോവിയററ് സന്ദർശനക്കാലത്തെടുത്ത നിരവധി ചിത്രങ്ങളും ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്. മദ്രാസിലെ ശ്രീദേവിബുക്ക് ഹൗസ് പുറത്തിറക്കിയ ഈ ഗ്രന്ഥത്തിന് 12 രൂപയാണ് വില.

## സച്ചിദാനന്ദൻ

'സോക്രട്ടീസും കോഴിയും' സച്ചിദാനന്ദൻെറ ഒരു കവിതാസമാഹാരമാണ്. തിരുവല്ലയിലെ പരിചപബ്ളിക്കേഷൻസ് പുറത്തിറക്കിയ ഈ പുസ്തകത്തിന് 8 രൂപയാണ് വില. ഇതു് കവിതകളും പ്രതികവിതകളുമാണ്. ഏഴിമല, ഒററപ്പാലം, സുഗതകുമാരിയോട്, അഷ്ടപദി, ഉത്സവം കഴിഞ്ഞ്, ഇരിഞ്ഞാലക്കുട, മദ്ധ്യമാവതി, ഞങ്ങളുടെദൈവങ്ങൾ, സോക്രട്ടീസും കോഴിയും മുതലായവയാണ് കവിതകൾ. എന്തും സച്ചിദാനന്ദൻെറ കൊക്കിൽ കവിതയ്ക്കു വിഷയമാവുന്നുവെന്നതിന് നല്ലൊരു തെളിവാണ് ഈ കവിതകളും പ്രതികവിതകളും.

## ഡോ: ജോർജ് ഇരുമ്പയം

പത്തൊമ്പതാംനൂററാണ്ടിലെ മലയാള നോവലുകളെക്കുറിച്ചുള്ള വിശദമായ ഒരു പഠനമാണ് ഡോ: ജോർജ് ഇരുമ്പയത്തിൻെറ 'മലയാള നോവൽ പത്തൊമ്പതാംനൂററാണ്ടിൽ'. നമ്മുടെ നോവൽ സാഹിത്യചരിത്രത്തിലെ ഒരേട് തികഞ്ഞ ഗവേഷണ തത്പരയോടെ ചർച്ച ചെയ്യപ്പെടുന്നുണ്ട് ഇവിടെ. സാഹിത്യ പ്രവർത്തകസഹകരണ സംഘം പുറത്തിറക്കിയ ഈ പുസ്തകത്തിന് 23 രൂപയാണ് വില.

## പി. സുബ്ബയ്യാപിള്ള

'വിചിത്ര ജീവികൾ', 'മരണശേഷം' എന്നീ രണ്ടു നാടകങ്ങൾ. മനുഷ്യൻ കെട്ടുന്ന വേഷങ്ങളെ നോക്കി ചിരിക്കുകയാണ് ഈ നാടകങ്ങളിലൂടെ സുബ്ബയ്യാപിള്ള. വെറുതേ വായിച്ചുപോകാമെന്നല്ലാതെ മററു മൂല്യമൊന്നും ഈ കൃതിക്കില്ല. സാഹിത്യ പ്രവർത്തക സഹകരണ സംഘത്തിൻെറ ഈ പുസ്തകത്തിന് 8 രൂപയാണ് വില.

## ജയനാരായണൻ

ഉയിർത്തെഴുന്നേല്പ്, പിലാത്തികളുടെ വേനൽ, ഉത്തരായനസമസ്യകൾ എന്നീ മൂന്നുനോവലെററുകൾ. അസ്തിത്വത്തിൻെറ പൊരുൾ തേടുന്നതാണല്ലോ ജയനാരായണൻെറ സാഹിത്യം. ഇതിലെ ഓരോ നോവലെററും അഗാധമായ അനവധി അർത്ഥതലങ്ങളുള്ള ഓരോ കാവ്യബിംബമാണെന്ന് പ്രസാധകർ. ശിഖയുടെ 'ഉത്തരായനസമസ്യകൾ'ക്ക് 12 രൂപയാണ് വില.


പി.സുബ്ബയ്യാപിള്ള



# നമ്പൂരി ഫലിതങ്ങൾ

## കുഞ്ഞുണ്ണി

ഭൂപരിഷ്കരണനിയമംമൂലം സ്വത്തെല്ലാം നഷ്ടപ്പെട്ട ഒരു നമ്പൂരി, തന്റെ പ്രാരാബ്ധങ്ങൾ അയൽക്കാരനോടു പറഞ്ഞപ്പോൾ അയാൾ പുച്ഛരസത്തിൽ: തെണ്ടീക്കണോയ്, തെണ്ടീക്കണം!

തെണ്ടീക്കണംന്ന്! ഞാനും തീർച്ച്യാക്ക്യടക്കണു. ആരെ വേണംന്ന് തീർച്ച്യാക്കലെങ്ങട് കഴീഞ്ഞട്ട്ല്യാന്നേള്ളൂ.

*　　*　　*

നമ്പൂരി പൂമുഖത്തിരിക്കുമ്പോൾ ഒരു പാത്രം വില്പനക്കാരൻ വന്നു. അയാൾ നമ്പൂരിയോടു്: സ്റ്റീൽപാത്രം, അലൂമിനിയപാത്രം, ഓട്ടുപാത്രം...ഏതാ വേണ്ടേ ആവോ.

ഇപ്പൊന്നും വേണ്ട.

എന്നാ പഴേ പാത്രങ്ങള്ണ്ടെങ്കിലെടുക്കും.

അതുകേട്ട് നമ്പൂരി ദേഷ്യം ഭാവിച്ചുകൊണ്ട്: ഇവടത്തെ പാത്രങ്ങള് താനെടുക്കും, ല്ലേ്യ! അതും ഞാന് വടെരിക്കുമ്പോ! ന്നാ അതൊന്ന് കാണണലോ. താനെടുക്ക്ാ!

*　　*　　*

സുഹൃത്തുക്കളായ നമ്പൂരിമാഷും നമ്പ്യാർമാഷുംകൂടി തോണിയിൽ കയറിയിരുന്ന് കടവുകടക്കുകയാണ്. അവർ ഓരോന്നും പറയുന്ന കൂട്ടത്തിൽ ഇല്ലത്തെത്താൻ ഇത്തിരി ബദ്ധപ്പാടുണ്ടെന്നു പറഞ്ഞ് നമ്പൂരിമാഷോട് നമ്പ്യാരുമാഷ്: ബദ്ധപ്പാടുണ്ടെങ്കില് എഴുന്നേററു നടക്ക്ാവുംഭേദം.

ഉടനെ നമ്പൂരിമാഷ്: തോണീലും തേരീലൊക്കെ യാത്ര ചെയ്യുമ്പൊ നടക്കണശീലം നമ്പൂരാർക്കല്ല. നമ്പ്യാറ്മാർക്കാ. ആ പരിചയം വെച്ചായിരിക്കുലോ 'തേരിലേറി നടകൊണ്ടു മുനീന്ദ്രൻ' എന്ന് ഒരു നമ്പ്യാരെഴ്തീത്.

*　　*　　*

കേരളത്തിൽ പ്രഗല്ഭരായ പണ്ഡിതൻമാരുണ്ടെന്നുകേട്ട് അവരെ തോല്പിക്കണം എന്ന ഉദ്ദേശ്യത്തോടെ തമിഴ്നാട്ടിൽനിന്ന് ഒരു ശാസ്ത്രികൾ വിഷമംപിടിച്ച ഒരു ചോദ്യവുമായിവന്ന് അവരിൽ പലരേയും കണ്ടു. അവർക്കാർക്കും ആ ചോദ്യത്തിന്റെ ശരിയായ ഉത്തരം പറയാൻ കഴിഞ്ഞില്ല. നടുവിൽമഠത്തിൽ വല്ലവരുമുണ്ടോ എന്നറിയാൻ അവിടെച്ചെന്ന ശാസ്ത്രികളോട് അവിടെ അരിവെപ്പുകാരനായി കൂടിയിരിക്കുന്ന ഒരു നമ്പൂരി ചോദിച്ചു:

ന്താ, എവ്ട്ന്നാ?

തമിഴ്നാട്ടിൽ നിന്ന്.

ന്താ വിശേഷം.

ഒരു ചോദ്യവുമായി വന്നതാ.

ഇവിടത്തെ കൊലകൊമ്പൻമാർക്കൊന്നും ഉത്തരം പറയാൻ കഴിഞ്ഞില്ല.

എവിട്യൊക്കെ പോയി.

ദേശമംഗലം, പൂമുള്ളി, തിരുനാവായ മഠം, തെക്കേമഠം എന്നുവേണ്ട എല്ലാ ദിക്കിലും പോയി.

ആങ്ഹാ! എന്നിട്ട് അവരക്കാരക്കും പറ്യാൻ കഴിഞ്ഞ്ല്ലേ! ന്നാ ഞാനൊന്നു നോക്കട്ടെ.

ശാസ്ത്രികൾ പുച്ഛത്തോടെയാണെങ്കിലും ചോദ്യം കൊടുത്തു.

നമ്പൂരി അതു വായിച്ചു മടക്കിക്കൊടുക്കുമ്പോൾ ഇനീത് കാണിക്കണോരോടൊക്കെ കീഴോടാം നോക്കീന്ന് പറേണം ട്ട്വോ.

*　　*　　*

ടിക്കററില്ലാതെ വണ്ടികയറിയ നമ്പൂതിരിയോട് ടി. ടി. ആർ: നമ്പൂരിമാരും ഇങ്ങനെ കള്ളവണ്ടി കയറാൻ തുടങ്ങ്യോ.

അതുകേട്ട് നമ്പൂരി ഒട്ടും പരിഭ്രമം കൂടാതെ: അപ്പോ, ഇതു് കള്ളവണ്ട്യാല്ലെ! ശരിക്ക്ള്ള നല്ല വണ്ട്യാന്ന് ച്ച്ട്ടാ കേറ്യെ, അബദ്ധായ്യോ!

*　　*　　*

നാലാം കൂടുന്നിടത്തേക്കു പോകുമ്പോൾ താക്കോൽക്കൂട്ടം അരയിൽ തിരുകുക എന്നതു് നമ്പൂരിമാർ ഒരു കേമത്തമായി കണക്കാക്കിയിരുന്നു. അങ്ങനെ താക്കോൽക്കൂട്ടവുമായി മുറജപത്തിനു വന്ന നമ്പൂരിമാരുടെ കൂട്ടത്തിൽ മുട്ടസ്സു നമ്പൂരിയുമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ അരയിൽ പക്ഷേ, താക്കോൽക്കൂട്ടമല്ല ഉണ്ടായിരുന്നതു്. പഴയ ഇരുമ്പിൻകഷ്ണങ്ങളാണ്. ഈ പ്രത്യേകത എല്ലാവരുടേയും ശ്രദ്ധയിൽപ്പെടുവാൻവേണ്ടി ഇടയ്ക്ക് അതെല്ലാം കലുക്കിക്കൊണ്ടാണദ്ദേഹത്തിന്റെ നടത്തം. ഇതറിഞ്ഞ രാജാവ് മുട്ടസ്സിനെ വിളിപ്പിച്ച് കാര്യമന്വേഷിച്ചു. അപ്പോൾ മുട്ടസ്സ്: താക്കോല്ണ്ടാക്കാനുള്ള ഇരുമ്പാ. ഇല്ലത്താകപ്പാടെ ഒന്നോരണ്ടു താക്കോലേള്ളൂ. അതു് കൊണ്ടരാൻ പററില്ല. അട്ത്ത്ള്ളോരോട് ചോദിച്ചിട്ട് തന്നൂല്യ. ഇനിയീവെഷമം ണ്ടാവരുതല്ലോച്ച്ട്ട് പത്തിരുപതെണ്ണങ്ങട്ണ്ടാക്കിച്ചുളള്യാന്ന്ച്ചു. അതിന്ള്ള ഇരുമ്പാത്. ഇങ്ങട് പോരണവരീന്നൊക്കെ പറക്കിട്ത്തതാ.

*　　*　　*

ഇംഗ്ലീഷു പഠിക്കാൻ പോയി പെട്ടെന്ന് പഠനമുപേക്ഷിച്ചുവന്ന ഒരു ചെറുപ്പക്കാരൻ നമ്പൂരിയോട് അദ്ദേഹത്തിന്റെ സുഹൃത്ത്. എന്തേ ഇംഗ്ലീഷു പഠിക്കല്ത്ര വേഗം അവസാനിപ്പിച്ചതു്.

അതു് പഠിക്കാൻ വല്ല്യ വെഷമാ.

അതെന്താ?

ഒരു വ്യവസ്ഥല്ല്യ, അതന്നെ—സീ—എ—ടീന്നെഴ്തും, കേററ്ന്ന് വായിക്കും, അർത്ഥോ, പൂച്ചാന്നും.

അതു ശരിയല്ലേ.

ശരേ്യാ, മലയാളത്തിലെ മട്ടാ ശരി.

പൂച്ചാന്നെഴ്തും, പൂച്ചാന്ന് വായിക്കും. അർത്ഥോം പൂച്ചാന്നന്നെ. അങ്ങനെരിക്കണം ഭാഷ.